Malayalam

**Irayimman Thampiyute Attakkathakal**

(Kathakali Text)

by **Irayimman Thampi**

Commentary by K. P. Narayana Pisharoti

First Akademi Edition 1964

Reprinted March 1983, June 1997

Printed at D. C. Offset Printers, Kottayam



Published by Kerala Sahitya Akademi, Thrissur

Secretary and Editor

M. Kuttykrishnan

Convenor, Publication Committee

Rosy Thomas

Publications Officer

C. K. Anandan Pillai




Price Rs. 55.00

Distributors

National Book Stall, Kottayam

Cover design : Suresh

# ഇരയിമ്മൻതമ്പിയുടെ ആട്ടക്കഥകൾ

അവതാരിക

ശൂരനാട്ടു കുഞ്ഞൻപിള്ള

വ്യാഖ്യാനം

എ. പരമേശ്വരശാസ്ത്രി

സംശോധനം

കെ. പി. നാരായണ പിഷാരടി





കേരള സാഹിത്യ അക്കാദമി

തൃശൂർ

# ഒന്നാം പതിപ്പിന്റെ അവതാരിക

കൈരളിക്കു കഥകളിരൂപത്തിൽ സിദ്ധിച്ചിട്ടുള്ള അമൂല്യകാവ്യാഭരണങ്ങളിൽ അത്യുത്തമങ്ങളായ മൂന്നു കൃതികളാണ് ഈ പ്രസിദ്ധീകരണത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള കീചകവധം, ഉത്തരാസ്വയംവരം, ദക്ഷയാഗം എന്നിവ. ഇവയുടെ കർത്താവ് സംഗീതസാഹിത്യാദി കലകളിൽ അത്ഭുതപ്രതിഭ പ്രദർശിപ്പിച്ച് അനശ്വരയശസ്സ് സമാർജ്ജിച്ച ഇരയിമ്മൻതമ്പിയാണ് (കൊ. വ. 958—1031). മഹാകവിമൂർദ്ധന്യന്മാരായിരുന്ന ഉണ്ണായിവാര്യർക്കും കുഞ്ചൻനമ്പ്യാർക്കും ശേഷം കേരളവർമ്മ വലിയകോയിത്തമ്പുരാൻ തുടങ്ങിയ മഹാരഥന്മാർക്കു മുമ്പ് കേരള സാംസ്കാരികാന്തരീക്ഷത്തിൽ അത്യുജ്ജ്വലഭാസ്സ് വർഷിച്ച ജ്യോതിസ്സായിരുന്നു തമ്പി. ജനനംകൊണ്ടും ജീവിതബന്ധംകൊണ്ടും പലതരത്തിൽ തിരുവിതാംകൂർ രാജകുടുംബവുമായി അദ്ദേഹം ബന്ധപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ സാംസ്കാരികജീവിതത്തിന്റെയും കലാപ്രവർത്തനങ്ങളുടെയും എല്ലാം ഉറവിടം തിരുവനന്തപുരം രാജകീയസദസ്സായിരുന്നുതാനും. ധർമ്മരാജാവ് എന്നു വിഖ്യാതനായ കാർത്തികതിരുനാൾ രാമവർമ്മമഹാരാജാവിന്റെ ഭരണത്തിന്റെ അന്ത്യഘട്ടം തൊട്ട് ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ഭരണകാലത്തിന്റെ മദ്ധ്യഭാഗംവരെയായിരുന്നു തമ്പിയുടെ ജീവിതകാലം. സാഹിത്യത്തിനും സംഗീതാദി സകല കലകൾക്കും സർവ്വോന്നതമായ സംരക്ഷണം സിദ്ധിച്ച സ്വാതിതിരുനാൾകാലം (കൊ.വ.988-1021) ഇതിനിടയ്ക്കാണ്. ആ രാജകീയസദസ്സുകളിൽ അഗ്രപൂജ അർഹിച്ച പണ്ഡിതനും കവിയും സംഗീതകർത്താവും ആയിട്ടായിരുന്നു തമ്പി ജീവിതം കഴിച്ചത്.

## ജീവചരിത്രസംക്ഷേപം

തിരുവനന്തപുരത്തു കരമന ആണ്ടിയിറക്കത്ത് പുതുമന അമ്മവീടെന്ന പ്രസിദ്ധമായ കുടുംബത്തിലെ അംഗമായിരുന്നു തമ്പി. വേലുത്തമ്പിദളവായ്ക്കു ശേഷം ബാലരാമവർമ്മമഹാരാജാവിന്റെ ദിവാൻജിയായിത്തീർന്ന ഉമ്മിണിത്തമ്പി ഈ തറവാട്ടിലെ അംഗമായിരുന്നു. ഇവിടത്തെ രണ്ടു സഹോദരിമാരെ ധർമ്മരാജാവിന്റെ കനിഷ്ഠസഹോദരനായിരുന്ന രവിവർമ്മത്തമ്പുരാൻ പരിഗ്രഹിച്ചിരുന്നു. 'വന്ദേ മാതാമഹം മേ മുഹുരപി രവിവർമ്മാഭിധം വഞ്ചിഭൂപം' എന്ന് ഈ രവിവർമ്മയെ തമ്പി സ്മരിച്ചിട്ടുണ്ട്. അവരിൽ മൂത്ത സഹോദരിയുടെ മകൾ പാർവ്വതിപ്പിള്ളത്തങ്കച്ചിക്ക് ചേർത്തല നടുവിലെ കോവിലകത്ത് കേളരു എന്നറിയപ്പെട്ടിരുന്ന കേരളവർമ്മശാസ്ത്രിതമ്പാനിൽനിന്നു ജനിച്ച പുത്രനായിരുന്നു തമ്പി. തമ്പി ജനിച്ചത് പുതുമന അമ്മവീടുവക കോട്ടയ്ക്കകത്തു കിഴക്കേമഠം എന്ന വീട്ടിലായിരുന്നു. ബാല്യത്തിൽ പിതാവായ തമ്പാനിൽനിന്നും, പിന്നെ മൂത്താട്ട് ശങ്കരൻഇളയത് എന്ന പണ്ഡിതനിൽനിന്നും തമ്പി ഭാഷയിലും സംസ്കൃതത്തിലും പാണ്ഡിത്യം സമ്പാദിച്ചു. വളരെ ചെറുപ്പത്തിൽതന്നെ തമ്പിയിൽ കവിതാവാസനയും പ്രകടമായി. പതിനാലാമത്തെ വയസ്സിൽ തമ്പി ഒരു ശ്ലോകം രചിച്ച് കാർത്തികതിരുനാൾ മഹാരാജാവിന് അടിയറ വെച്ചതായും കൂടുതൽ പഠിച്ചിട്ടുവേണം കവിതയെഴുത്തു തുടങ്ങേണ്ടതെന്ന് അവിടന്നു തമ്പിയോടു

കല്പിച്ചതായും ഒരു കഥ പറഞ്ഞുവരുന്നു. തമ്പിയിൽ ചെറുപ്പത്തിലേ മൊട്ടിട്ട കവിതാവാസനയും ആ വാസന സംപുഷ്ടമാക്കാൻ വേണ്ട പാണ്ഡിത്യസമ്പാദനത്തിനുള്ള പ്രേരണയും ഈ കഥയിൽനിന്നു മനസ്സിലാക്കാം. തമ്പിയുടെ കലാസൃഷ്ടികളെല്ലാം വാസനയുടെയും പാണ്ഡിത്യത്തിന്റെയും മനോഹരസമ്മേളനങ്ങളാണെന്നുള്ളതും ഇവിടെ സ്മരണീയമാണ്. ധർമ്മരാജാവിന്റെ കാലത്തുതന്നെ വലിയകൊട്ടാരം നിത്യച്ചെലവിൽനിന്നും തമ്പിക്ക് അടുത്തൂൺ പതിച്ചുകിട്ടിയിരുന്നു. കൊട്ടാരത്തെ ആശ്രയിച്ചു ജീവിതകാലം മുഴുവനും തമ്പി തിരുവനന്തപുരത്തുതന്നെ കഴിച്ചുകൂട്ടി. സാംസ്കാരികജീവിതത്തിലെന്നപോലെ കുടുംബജീവിതത്തിലും തമ്പി അനുഗൃഹീതനായിരുന്നു. തമ്പിയുടെ കളത്രം അദ്ദേഹത്തിന്റെ അമ്മാവനായിരുന്ന കൃഷ്ണൻതമ്പിയുടെ മകൾ ഇടക്കോട്ടു കാളിപ്പിള്ളത്തങ്കച്ചിയായിരുന്നു. ആ സാധ്വിയിൽ തമ്പിക്കു ജനിച്ച കുട്ടിക്കുഞ്ഞുതങ്കച്ചി മലയാള കവയിത്രികളിൽ സർവ്വഥാ പ്രഥമഗണനീയയാണെന്നുള്ള വസ്തുതയും തമ്പിക്കു കുടുംബജീവിതത്തിലും സാംസ്കാരികജീവിതത്തിലും സിദ്ധിച്ച മഹാവിജയത്തിനു സാക്ഷ്യം വഹിക്കുന്നതാണ്.

## കൃതികൾ

രാജകുടുംബത്തോട് ബന്ധപ്പെട്ട് കഴിഞ്ഞുകൂടിയ തമ്പിയുടെ സാഹിത്യസൃഷ്ടികളും കലാപ്രവർത്തനങ്ങളും രാജസ്ഥാനത്തെയും അവിടത്തെ കലാഭിരുചികളെയും ആധാരമാക്കി പുഷ്ടി പ്രാപിച്ചതു സ്വാഭാവികമാണല്ലോ. രാജപ്രശംസാപരങ്ങളായ കവിതകളും കൊട്ടാരം കഥകളിസംഘക്കാർക്ക് അഭിനയിക്കാനുള്ള ആട്ടക്കഥകളും അതാതുകാലത്ത് രാജധാനിയിലെ വിശേഷങ്ങളെ വർണ്ണിക്കുന്ന ലഘുകൃതികളും രചിക്കാൻ ഇടയായത് ഇങ്ങനെയാണ്. അക്കാലത്ത് അദ്ദേഹത്തിന്റെ കവിതയ്ക്കു വിഷയീഭവിക്കാത്ത യാതൊരു മുഖ്യസംഭവവും കൊട്ടാരത്തിൽ ഉണ്ടായിട്ടില്ല. 1003-ലെ മുറജപം, 1004-ലെ സ്വാതിതിരുനാൾ മഹാരാജാവിന്റെ സിംഹാസനാരോഹണം, 1005-ൽ ഉത്രംതിരുനാളിന്റെ തിരുമാടമ്പ്, 1014-ൽ സ്വാതിതിരുനാൾ മഹാരാജാവിന്റെ കുലശേഖരമണ്ഡപാദിനവീകരണം, 1015-ൽ പൂരാടംതിരുനാൾ ഇളയതമ്പുരാട്ടിയുടെ പള്ളിക്കെട്ട്, 1017-ചിങ്ങം 20-ാം തീയതി സ്വാതിതിരുനാളിന്റെ മഠത്തിലെഴുന്നള്ളത്ത്, 1027-ൽ ശ്രീമഹാറാണി അയച്ച പ്രതിപത്രികയുടെ സ്വീകാരം, 1028-ൽ കെയിററ് എന്ന ധരയുടെ വ്യോമസഞ്ചാരം, 1029-ൽ ഉത്രംതിരുനാൾ മഹാരാജാവിന്റെ ഹിരണ്യഗർഭം, 1030-ൽ അത്തംതിരുനാൾ രാജകുമാരന്റെ ജനനം എന്നു തുടങ്ങിയ വിഷയങ്ങളെ സംബന്ധിക്കുന്ന കൃതികളെല്ലാം ഈ വിഷയത്തിൽ ഉദാഹരണങ്ങളായി മഹാകവി ഉള്ളൂർ ചൂണ്ടിക്കാണിച്ചിട്ടുണ്ട് (കേ.സാ. ച.IV. 67). അതുപോലെതന്നെ എടുത്തുപറയാവുന്ന കൃതികളാണ് 'ശ്രീമദനന്തപുരത്തിൽ വാഴും സ്വാമി ശ്രീപദ്മനാഭന്റെ പാദപദ്മം —നാമിന്നു ചിന്തിച്ചു പാർവ്വതീറാണിയെ നന്ദിച്ചു വാഴ്ത്തിക്കളിച്ചീടേണം' എന്ന കുമ്മിയും 'ഓമനത്തിങ്കൾക്കിടാവോ' എന്ന താരാട്ടും. സ്വാതിതിരുനാൾ മഹാരാജാവിന്റെ നിയോഗമനുസരിച്ച് രചിച്ചിട്ടുള്ള അനേകം മനോഹരഗാനങ്ങളും. അനുഗൃഹീതനായ ഒരു കവിയായും സംഗീതകർത്താവായും അദ്ദേഹത്തിന് അനശ്വരയശസ്സു നേടിക്കൊടുത്ത അത്തരം കൃതികളെയെല്ലാം പൊതുവേ ഇവിടെ സ്മരിച്ചു വിരമിക്കാനേ നിവൃത്തിയുള്ളു. അദ്ദേഹത്തിന്റെ മററു മുഖ്യകൃതികൾ, ഈ പ്രസിദ്ധീകരണത്തിൽ ഉൾപ്പെട്ടിട്ടുള്ള ആട്ടക്കഥകൾക്കു പുറമേ, സുഭദ്രാഹരണം കൈകൊട്ടിക്കളിപ്പാട്ട്, മുറജപപ്പാന, നവരാത്രിപ്രബന്ധം, രാജസേവാക്രമം മണിപ്രവാളം, മലയാളത്തിലും സംസ്കൃതത്തിലും ഒട്ടേറെ ശ്ലോകങ്ങൾ എന്നിവയാണ്. വാസിഷ്ഠം കിളിപ്പാട്ടും, രാസക്രീഡ എന്ന കൃതിയുംകൂടെ അദ്ദേഹത്തിന്റെ കൃതികളിൽ പെടുന്നു എന്നു പറഞ്ഞിട്ട് അവ കാണാൻ കഴിഞ്ഞിട്ടില്ല എന്നും മഹാകവി ഉള്ളൂർ പ്രസ്താവിക്കുന്നു. തമ്പി നിർമ്മിച്ചിട്ടുള്ള മനോഹരഗാനങ്ങൾ അദ്ദേഹത്തെ കേരളീയരായ

ഗാനകർത്താക്കളുടെ പംക്തിയിൽ ഒന്നാം സ്ഥാനത്തിന് അവകാശിയാക്കിത്തീർക്കുന്നു. അവയിലെ ശൃംഗാരച്ഛവി അല്പം പച്ചയായിപ്പോയി എന്നു പറയുന്നവരുണ്ട്. എങ്കിലും, അവയുടെ സ്വാരസ്യത്തിൽ ആമഗ്നരാകാത്ത സഹൃദയന്മാരില്ല. കലാരസികത വരുത്തുന്നതിൽ തമ്പിയുടെ കഴിവ് അത്രകണ്ട് അസാധാരണമായിരുന്നു.

തമ്പിയുടെ മൂന്നു കഥകളിക്കൃതികളാണല്ലോ നമുക്ക് ഇവിടെ പ്രധാനമായി പരിഗണിക്കേണ്ടവ. അവയിൽ ആദ്യത്തേത് കീചകവധവും അവസാനത്തേത് ദക്ഷയാഗവുമാണ്. കീചകവധം രചിച്ചതിനുശേഷമാണ് ഉത്തരാസ്വയംവരം നിർമ്മിച്ചതെന്ന് അതിൽത്തന്നെ സൂചനയുണ്ട്. 'നിശമ്യ വാർത്താമഥ കീചകാനാം' എന്നു തുടങ്ങുന്ന പ്രഥമപദ്യംതന്നെ ഈ വസ്തുത വ്യക്തമാക്കുന്നു. കീചകവധവും ഉത്തരാസ്വയംവരവും മഹാഭാരതം ആരണ്യപർവ്വത്തിൽ വിവരിച്ചിട്ടുള്ള പാണ്ഡവന്മാരുടെ അജ്ഞാതവാസകഥയെ ആസ്പദമാക്കിയിട്ടുള്ളവയാണ്. ദക്ഷയാഗം കഥ ഭാഗവതത്തിൽനിന്നാണ്.

## കീചകവധം

അജ്ഞാതവാസകാലത്ത് വിരാടരാജധാനിയിൽവെച്ച് പാഞ്ചാലിയിൽ കാമാർത്തനായ കീചകനെ ഭീമൻ വധിച്ചതാണ് ഇതിലെ കഥ.

കൗരവന്മാരുമായുള്ള ചൂതിൽ തോററു പന്ത്രണ്ടു വർഷത്തെ വനവാസത്തിനും ഒരു വർഷത്തെ അജ്ഞാതവാസത്തിനും ആയി പാണ്ഡവന്മാർ നാടുവിട്ടു. വനവാസംകഴിഞ്ഞ് അജ്ഞാതവാസത്തിനു വേഷപ്രച്ഛന്നരായി അവർ വിരാടരാജധാനിയിൽ ചെന്നു. യുധിഷ്ഠിരൻ കങ്കൻ എന്ന സന്യാസിവേഷം പൂണ്ടു. ഭീമൻ വലലൻ എന്ന പേരിൽ ഒരു പാചകൻെറ വേഷം ധരിച്ചു. അർജ്ജുനൻ ബൃഹന്നള എന്ന പേരിൽ ഒരു നപുംസകൻെറ വേഷം കൈക്കൊണ്ടു. നകുലൻ കുതിരക്കാരൻെറയും സഹദേവൻ ഒരു പശുപാലൻെറയും വേഷമെടുത്തു. പാഞ്ചാലി മാലിനിയെന്ന സൈരന്ധ്രിയായിച്ചമഞ്ഞു. പാണ്ഡവരാജധാനിയിൽനിന്ന് വിരാടനെ ആശ്രയിച്ച് ജീവിക്കാൻ വന്നവരാണ് തങ്ങൾ എന്ന രീതിയിൽ അവിടെ പാർപ്പാക്കി. (രംഗം രണ്ടും മൂന്നും. പദം 4—7). അങ്ങനെയിരിക്കെ അവിടെ ഒരു ഉത്സവത്തിന് പരാക്രമിയായ ഒരു മല്ലൻ വന്നുചേർന്നു. അയാളോടു നേരിടാൻ ആരുണ്ടു തൻെറ രാജധാനിയിൽ എന്ന് വിരാടരാജാവ് വ്യാകുലതയോടെ ആലോചിക്കെ കങ്കൻ, അക്കാര്യത്തിനു വലലൻ മതിയാകുമെന്ന് അറിയിച്ചു. (ശ്ലോ. 7 പദം 9). ദ്വന്ദ്വയുദ്ധത്തിൽ ആ മല്ലനെ വലലൻ നിഹനിച്ചു (രംഗം 5. ശ്ലോ. 8 പദം 10). അതിനുശേഷം, രാജ്ഞിയുടെ സഹോദരനായ കീചകൻ ഒരിക്കൽ സൈരന്ധ്രിയായ മാലിനിയെ (പാഞ്ചാലിയെ) കാണാനിടയായി. (രംഗം 6. ശ്ലോ. 10). അയാൾ നിർല്ലജ്ജനായി അവളോടു കാമവികാരം പ്രകടിപ്പിച്ചു (രംഗം 6. പദം 11). മാലിനി അയാളുടെ അഭ്യർത്ഥനയെ അവഹേളനത്തോടെ തിരസ്കരിച്ചു (പദം 12). തനിക്കു ഭർത്താക്കന്മാരായി അഞ്ചു ഗന്ധർവ്വന്മാർ ഉണ്ടെന്നും കീചകൻെറ വിക്രിയ മനസ്സിലാക്കിയാൽ അവർ അയാളെ നിഹനിക്കുമെന്നും പറഞ്ഞ് അയാളെ ഭയപ്പെടുത്തി അകററാൻ നോക്കി (പദം 12 ചരണം 2-3). എന്നാൽ അതുകൊണ്ട് അടങ്ങാതെ തൻെറ ആഗ്രഹം സഫലമാക്കാൻ കീചകൻ ഉപായം ആലോചിച്ചു. അവിവേകിയായ ആ കാമി തൻെറ അഭിലാഷം സഹോദരിയായ രാജ്ഞിയെ അറിയിച്ചിട്ട് മാലിനിയെ തനിക്കു വശഗയാക്കിത്തരണമെന്ന് അപേക്ഷിച്ചു (രംഗം 7. ശ്ലോ. 11. പദം 13). എതിർത്തു പറഞ്ഞിട്ടും സമാധാനപ്പെടാതെ അപേക്ഷ ആവർത്തിച്ച കീചകൻെറ നിർബ്ബന്ധത്തിനു വഴിപ്പെട്ട സുദേഷ്ണ മാലിനിയെ അയാളുടെ അടുത്തു പറഞ്ഞയയ്ക്കാമെന്ന് ഏററു (പദം 14). രാജ്ഞിയുടെ ആജ്ഞ അനുസരിക്കാതിരിക്കാൻ കഴിവില്ലാതെ മാലിനി ദുഃഖനിമഗ്നയായി കീചകൻെറ ഗൃഹത്തിലേക്ക് ഓദനവും മധുവും കൊണ്ടുവരുവാനായി പോയി (പദം 15. ദണ്ഡകം). നിർല്ലജ്ജനായ കീചകൻ മാലിനിയെ

കണ്ടു കാമാന്ധനായി പ്രണയാഭ്യർത്ഥന നടത്തി (രംഗം 9. പദം 16). അവൾ വശപ്പെടാത്തതുകൊണ്ട് കീചകൻ കോപിച്ചു ബലാൽക്കാരത്തിനുതുടങ്ങി (പദം 17). അപ്പോൾ മദോത്കടൻ എന്നൊരു രാക്ഷസൻ പെട്ടെന്ന് പ്രത്യക്ഷപ്പെട്ട് കീചകനെ ദുർവൃത്തിയിൽനിന്നും വിരമിപ്പിച്ചു. (പദം 18. ശ്ലോ. 15). അങ്ങനെ തത്ക്കാലത്തേക്കു രക്ഷപ്പെട്ട മാലിനി, തനിക്കു വന്ന ദുഃഖം സഭയിൽവെച്ച് വിരാടരാജാവിനോട് അറിയിച്ചു (രംഗം 10. ശ്ലോ. 16. പദം 19). സ്യാലൻ ചെയ്ത ആ അന്യായകർമ്മത്തിന് പ്രതിവിധി ചെയ്യാൻ രാജാവ് യത്നിച്ചില്ല. രാജസഭയിൽ ഉണ്ടായിരുന്ന കങ്കനാകട്ടെ മാലിനിയുടെ ഭർത്താക്കന്മാരായ ഗന്ധർവ്വന്മാർ അവളുടെ സന്താപം ശമിപ്പിക്കും എന്ന് സമാശ്വസിപ്പിച്ചതേയുള്ളൂ (ശ്ലോ. 17). അതുകൊണ്ട് ആശ്വാസം കിട്ടാത്ത മാലിനി വലലനോട് ആവലാതി അറിയിച്ചു (ശ്ലോ. 18 പദം 20). കീചകനെ ഒരു സങ്കേതത്തിലേക്ക് ക്ഷണിക്കണമെന്നും അവിടെവെച്ചു പ്രതിവിധി ചെയ്തുകൊള്ളാമെന്നും വലലൻ മാലിനിയോടു പ്രതിജ്ഞ ചെയ്തു. (പദം 21). മാലിനിയുടെ പ്രേരണയ്ക്കു വശപ്പെട്ടു കാമാന്ധനായ കീചകൻ നൃത്തശാലയിൽ ചെന്നു (ശ്ലോ. 19). അവിടെവെച്ച് മാലിനിയോടു കാമപ്രകടനം നടത്തിയ കീചകനെ ഭീമസേനൻ ഞെക്കിക്കൊന്നു (പദം 22, 23). കീചകനു പററിയ ഈ ദുരന്തം രംഗപാലകന്മാർ ഉപകീചകന്മാരോട് അറിയിച്ചപ്പോൾ അവർ പകരംവീട്ടാനായി മുതിർന്നു വന്നുചേർന്നു (പതിമൂന്നാം രംഗം ശ്ലോ. 20. പദം 24, 25). അവർ പ്രതിക്രിയയ്ക്കുവേണ്ടി പാഞ്ചാലിയെ പിടിച്ചുകെട്ടി കീചകന്റെ ചിതയിൽ ഇടാൻ കൊണ്ടുപോകവെ, ഭീമസേനൻ പാഞ്ചാലിയെ മോചിപ്പിക്കുകയും ഉപകീചകന്മാരെ വധിക്കുകയും ചെയ്തു. (ശ്ലോ. 21 പദം 26. ശ്ലോ. 22. പദം 27. ശ്ലോ. 23). അങ്ങനെ സങ്കടം തീർത്തശേഷം ഭീമസേനൻ പാഞ്ചാലിയോട് സുദേഷ്ണയുടെ അടുത്തുപോയി ഒരു ഗന്ധർവ്വനാണ് കീചകനെ വധിച്ചതെന്ന് അറിയിക്കാൻ നിയോഗിച്ചു. (പദം 28). അങ്ങനെ ഒരു വാർത്ത പരത്തി കീചകവധത്തെ തുടർന്നു ബഹളം കൂടാതെ പാണ്ഡവന്മാരും പാഞ്ചാലിയും വിരാടനഗരത്തിൽ അജ്ഞാതവാസം സാധിച്ചു. (ശ്ലോ. 24)

ഇതാണ് കീചകവധത്തിലെ കഥാസംഗ്രഹം. പതിനഞ്ചു രംഗങ്ങളായി വിഭജിച്ചിട്ടുള്ള ഇതിൽ ഇരുപത്തഞ്ചു ശ്ലോകങ്ങളും ഇരുപത്തെട്ടു പദങ്ങളും ഒരു ദണ്ഡകവും ഉണ്ട്. നാടകീയമായ അവതരണത്തിനും ആവിഷ്കരണപ്രൗഢിക്കും അനുരൂപമായ വിധത്തിലാണ് രംഗങ്ങൾ. കഥാവസ്തുവിന്റെ ഓരോ അംശത്തെ അവലംബിച്ച് ഹൃദയഹാരിയാണ് ഓരോ രംഗവും. ഓരോ രസത്തെ മനോഹരമായി ആവിഷ്കരിക്കുവാനും അത്യന്തം ശ്രദ്ധവച്ചിട്ടുണ്ട്. പാട്ടിനും അഭിനയത്തിനും അങ്ങേയററം പ്രയോജനപ്പെടുന്ന തരത്തിലും, സാഹിത്യശില്പത്തിന്റെ പരമസൗന്ദര്യം ആവഹിക്കുന്ന വിധത്തിലുമാണ് ശ്ലോകങ്ങളും പദങ്ങളും. ശ്ലോകങ്ങളെല്ലാം സംസ്കൃതത്തിൽതന്നെ. ഓരോന്നും ശബ്ദപ്രൗഢികൊണ്ടും അർത്ഥരസികതകൊണ്ടും കവിയുടെ കഴിവിന്റെ ഉജ്ജ്വലമാതൃകയായി പരിലസിക്കുന്നു. അവയിൽ അധികവും സാഹിത്യാസ്വാദകന്മാരുടെ രസനാഗ്രനർത്തനം ചെയ്തു പ്രചരിക്കുന്നവയാണ്. 'മാകന്ദോത്കരമഞ്ജരീമധുഝരീ മത്താന്യപുഷ്ടാംഗനാചഞ്ചു ദഞ്ചിതപഞ്ചമാഞ്ചിതതരേ കേളീവനേ മോഹനേ' (ശ്ലോ. 2) എന്ന് ഉദ്യാനത്തെ വർണ്ണിക്കുമ്പോഴും, 'ശാന്തം കമണ്ഡലുധരം കലിതത്രിദണ്ഡം കാഷായചേലമളികോല്ലസദൂർദ്ധ്വപുണ്ഡ്രം' (ശ്ലോ. 4) എന്ന് കങ്കനെ അവതരിപ്പിക്കുമ്പോഴും, 'വിലോചനാസേചനകാംഗസൗഷ്ഠവാം വിലോക്യ പാഞ്ചാലനരേന്ദ്രനന്ദിനീ.' (ശ്ലോ. 10) എന്ന് പാഞ്ചാലിയെ വർണ്ണിക്കുമ്പോഴും എല്ലാം തമ്പിയുടെ കഴിവു വേണ്ടതുപോലെ പ്രകടമാകുന്നുണ്ട്. എന്നാൽ പദങ്ങളിലും അതിലും കൂടുതലായി കീചകസമീപത്തിലേക്കു പോകുന്ന മാലിനിയുടെ വിഷാദത്തെ വർണ്ണിക്കുന്ന ദണ്ഡകത്തിലുമാണ് കവിയുടെ വിസ്മയനീയമായ പ്രാഗത്ഭ്യം കാണാൻ കഴിയുന്നത്. രംഗത്തെ മോടിപിടിപ്പിക്കത്തക്കവിധം അഭിനയത്തിനും രസത്തിനും പ്രാധാന്യം കൊടുത്തുകൊണ്ടുള്ള പോക്കാണ് മുഖ്യമായും പദങ്ങളിൽ കാണുന്നത്.

'ക്ഷോണീന്ദ്രപത്നിയുടെ വാണീം നിശമ്യ പുനരേണീവിലോചന നടുങ്ങി' എന്നു തുടങ്ങുന്ന ദണ്ഡകം സാഹിത്യശില്പഭംഗികൊണ്ടും കഥാനായികയുടെ ശോകാകുലമായ മനോവൃത്തിയുടെ പ്രകാശനംകൊണ്ടും നിസ്തുലശോഭയുള്ള ഒരു കാവ്യശകലമാണ്. അജ്ഞാതവാസത്തിന് ദാസ്യം സ്വീകരിക്കേണ്ടിവന്ന പാണ്ഡവന്മാരുടെയും പാഞ്ചാലിയുടെയും ദുരവസ്ഥയാണ് കഥയുടെ സ്ഥായിയായ അംശം. അതിൽ പാഞ്ചാലിക്കു കാമഭ്രാന്തനായ കീചകനിൽനിന്നു നേരിട്ട ശല്യമാണ് ക്രിയാംശത്തെ പോഷിപ്പിക്കുന്നത്.

ശൃംഗാരം, വീരം, ശോകം, ഭയം തുടങ്ങിയ രസങ്ങൾ അഭിനയിക്കാൻ അനേകം അവസരം നിബന്ധിച്ചിട്ടുണ്ട്. മല്ലയുദ്ധത്തിനും മററു യുദ്ധങ്ങൾക്കും അനേകം സന്ദർഭങ്ങൾ, കാമലീലാരംഗമായ ഉദ്യാനവും രാജാവിന്റെ ആസ്ഥാനമണ്ഡപവും നൃത്തശാലയും പ്രദർശിപ്പിക്കാൻവേണ്ട കഥാഘടന എന്നതിലെല്ലാം വേണ്ടപോലെ കവി ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്.

## ഉത്തരാസ്വയംവരം

കീചകവധത്തെ തുടർന്നുള്ള കഥയാണ് ഉത്തരാസ്വയംവരം. പാണ്ഡവരുടെ അജ്ഞാതവാസം ഭഞ്ജിക്കാൻ ഉപായമായി വിരാടരാജാവിന്റെ പശുക്കളെ പിടിച്ചുകെട്ടിക്കൊണ്ടുപോരാൻ ദുര്യോധനൻ ആളയയ്ക്കുന്നതും, ഗോഗ്രഹണത്തിന്നു വന്നവരെ അർജ്ജുനൻ വിരാടന്റെ പുത്രനായ ഉത്തരന്റെ സാരഥിയായിച്ചെന്നു തോൽപ്പിക്കുന്നതും, അതിൽ സന്തുഷ്ടനായ വിരാടരാജാവ് സ്വപുത്രിയെ അർജ്ജുനന്റെ മകനായ അഭിമന്യുവിന്നു വിവാഹം ചെയ്തുകൊടുക്കുന്നതുമാണ് ഇതിലെ കഥ.

മനോഹരമായ സന്ധ്യാസമയത്തെ ചന്ദ്രോദയശോഭിതമായ മലർവാടിയാണ് ഒന്നാം രംഗം (പദം 1). ഈ രംഗം മനോഹരമായ ഒരാമുഖം രചിക്കാൻ വേണ്ടിയാണ്. പിന്നെ ദുര്യോധനനും രാജ്ഞിയായ ഭാനുമതിയും ഉദ്യാനത്തിൽ വിഹരിക്കുന്നതാണ് രംഗം (രണ്ടാം രംഗം. ശ്ലോകം 3 പദം 3). 'ഉദ്യത്പത്രവല്ലീം പൃഥുലകുചഭരാം രാജമാനാളിമാലീം' എന്നു തുടങ്ങുന്ന പ്രസിദ്ധ ശ്ലോകംകൊണ്ടാണ് ഉദ്യാനവർണ്ണന. 'കോകി നിന്മുഖം കണ്ടു ചന്ദ്രനെന്നു ചിന്തിച്ചു ഏകാന്തം വിരഹത്തെ ശങ്കിച്ചിതാ ഏകലോചനംകൊണ്ടു കോപമോടു നിന്നെയും ശോകമോടപരേണ നോക്കുന്ന പതിയെയും' (പദം 3. ചരണം 3) എന്ന് ഏതു കഥകളിനടനെയും പരീക്ഷിക്കുന്ന സുയോധനൻ ചാരപുരുഷനിൽനിന്നും കീചകന്റെ മരണവൃത്താന്തം ഗ്രഹിക്കുന്നു (ശ്ലോ. 4). ദൂതൻ ദുര്യോധനന്റെ ദുരഭിമാനത്തെ ഉജ്ജ്വലിപ്പിക്കുമാറ് 'ജയ ജയ നാഗകേതന' എന്നു വിജയാശംസ മുഴക്കിക്കൊണ്ട് ചെയ്യുന്ന വാർത്താനിവേദനം പ്രസിദ്ധമാണ് (പദം 5). ദൂതൻ കീചകവധത്തെപ്പററിപറഞ്ഞതിൽനിന്നും പാണ്ഡവന്മാർ വിരാടരാജധാനിയിൽ അജ്ഞാതവാസം ചെയ്യുന്നുണ്ടെന്ന് ദുര്യോധനൻ ഊഹിക്കുകയും ചെയ്യുന്നു (പദം 6). കീചകനെ കൊല്ലുന്നതിന് ഭീമസേനനല്ലാതെ വേറാരും കരുത്തരല്ല എന്നായിരുന്നു ഭീഷ്മരുടെ യുക്തി (പദം 7). പാണ്ഡവന്മാരെ വെളിച്ചത്തു കൊണ്ടുവരുന്നതിനും അങ്ങനെ അവരുടെ അജ്ഞാതവാസം ലംഘിക്കുന്നതിനും ദുര്യോധനൻ ഒരു ഉപായം ആലോചിച്ചു. വിരാടരാജാവിന്റെ ഗോക്കളെ പിടിച്ചുകെട്ടിക്കൊണ്ടു പോരണമെന്നും അതു തടുക്കുവാൻ വിരാടന്റെ സഹായത്തിന് പാണ്ഡവർ വന്നാൽ പിന്നെയും അവരെ കാട്ടിലാക്കാമെന്നുമായിരുന്നു ഉപായം (പദം 6). ത്രിഗർത്തരാജാവായ സുശർമ്മാവ് ദുര്യോധനനിയോഗമനുസരിച്ച് വിരാടന്റെ പശുക്കളെ മോഷ്ടിക്കാൻ യത്നിച്ചു (രംഗം 4. പദം 8). ത്രിഗർത്തൻ വിരാടനെ ബന്ധിച്ചു (രംഗം 5. ശ്ലോകം 6. പദം 9). വിരാടനെ രക്ഷിക്കാൻ ഭീമസേനൻ അടുത്തു യുദ്ധം തുടങ്ങി (ശ്ലോ. 7). ത്രിഗർത്തന്റെയും ഭീമസേനന്റെയും യുദ്ധത്തിമിർപ്പ് 'മൂഢമതേ! ഒന്നാടകമാടുക പാടച്ചരകീടാ!' എന്ന

പദത്തിൽ നന്നേ മുഴങ്ങിക്കേൾക്കാം (പദം 10). ത്രിഗർത്തനെ ഭീമൻ ബന്ധിക്കയും പിന്നെ യുധിഷ്ഠിരന്റെ നിർദ്ദേശപ്രകാരം അയാളെ വിട്ടയയ്ക്കുകയും ചെയ്തു (ശ്ലോകം 8). ആ സമയത്ത് വിരാടരാജപുത്രനായ ഉത്തരൻ അന്തഃപുരത്തിൽ യുവതികളുമായി ശൃംഗാരകേളിയിൽ വിനോദിച്ചിരിക്കുകയായിരുന്നു (ശ്ലോ. 9). ആ രംഗം എതിരില്ലാത്ത രസികതയോടെ കവിയുടെ വാങ്മയത്തിൽ പരിലസിക്കുന്നു (പദം 11). അന്തഃപുരസുന്ദരിമാർ ഉത്തരന്റെ കാമാസക്തി വർദ്ധിപ്പിക്കാൻ ചെയ്യുന്ന പ്രേരണകളും ശൃംഗാരനൃത്തങ്ങളും 'വീര! വിരാടകുമാര! വിഭോ!' എന്നു തുടങ്ങുന്ന കുമ്മിയിൽ അന്യാദൃശരസികതയോടെ കവി പ്രകടിപ്പിക്കുന്നു. (പദം 12). ഉത്തരന്റെ ആ ശൃംഗാരവിലാസരംഗത്തിന് അനവസരത്തിൽ മാററം ഉണ്ടാകത്തക്കവണ്ണം പശുപാലസംഘം ചെന്ന് ഗോഹരണവൃത്താന്തം അറിയിച്ചു (രംഗം 7. ശ്ലോ. 10. പദം 13). കൗരവന്മാരുടെ ആളുകൾ പശുക്കളെ മോഷ്ടിച്ച വിവരം അറിഞ്ഞപ്പോൾ ഉത്തരൻ പശുക്കളെ വീണ്ടെടുക്കാമെന്നു വീരവാദം പറഞ്ഞു. തേരു തെളിക്കാൻ നല്ലൊരു സാരഥി ഉണ്ടായാൽ മതി, പണ്ട് കൃഷ്ണൻ സാരഥ്യം വഹിച്ചതുകൊണ്ട് അർജ്ജുനനു വിജയം കിട്ടിയതുപോലെ താനും ഈ യുദ്ധത്തിൽ വിജയം നേടുമെന്നായിരുന്നു വീരവാദം (പദം 14. ചരണം 5). ഈ വമ്പുപറച്ചിൽ കേട്ടു സഹിക്കാതെ പാഞ്ചാലി വിവരം അർജ്ജുനനോട് അറിയിച്ചു. (രംഗം എട്ട്. ശ്ലോ. 11. പദം 15). ബൃഹന്നളയായി അവിടെ കഴിച്ചുപോന്ന അർജ്ജുനൻ താൻ ഉത്തരനു തേരു തെളിച്ചുകൊടുക്കാമെന്ന് പാഞ്ചാലിയോടു പറഞ്ഞയച്ചു (പദം 15. ചരണം 4). അങ്ങനെ ബൃഹന്നളയുടെ സാരഥ്യത്തോടുകൂടി വമ്പനായ ഉത്തരൻ യുദ്ധത്തിനു പുറപ്പെട്ടു. (ശ്ലോ. 13). എന്നാൽ കൗരവസേനയെ അടുത്തു കണ്ടപ്പോൾ ഉത്തരന്റെ പൗരുഷവും വീര്യവുമെല്ലാം ഉതിർന്നുവീണു (ശ്ലോ. 14). തേരു തിരിച്ചുവിടുവാൻ ബൃഹന്നളയോടു പറയുകയും ചെയ്തു (പദം 17. ചരണം 2). മരണഭീരുവായിത്തീർന്ന ഉത്തരൻ അമ്മയെക്കാണണമെന്നു കരഞ്ഞുതുടങ്ങി. (പദം 17. ചരണം 3). അന്തഃപുരത്തിലെ സുന്ദരിമാരോടു വീരവാദം മുഴക്കിയ ഉത്തരന്റെ ധീരത എവിടെപ്പോയി എന്നു ചോദിച്ച് ബൃഹന്നള പരിഹസിച്ചു (പദം 18, ചരണം 2). ഉത്തരനെ സമാശ്വസിപ്പിച്ചിട്ട് അർജ്ജുനൻ പ്രച്ഛന്നവേഷമെടുത്ത അവസരത്തിൽ ശമീവൃക്ഷത്തിന്റെ പൊത്തിൽ ഒളിച്ചുവെച്ചിരുന്ന ആയുധങ്ങൾ എടുത്ത് താൻ ആരെന്നുള്ള വാസ്തവം ഉത്തരനെ അറിയിച്ചിട്ട് തന്റെ കൊടിയടയാളമായ ശ്രീഹനുമാനെ ധ്യാനിച്ചു (ശ്ലോ. 15). ഹനുമാൻ അർജ്ജുനന്റെ സഹായത്തിനു വന്നുചേർന്നു (ശ്ലോ. 16. പദം 19. ശ്ലോ. 17. പദം 20, 21). വർദ്ധിച്ച വീര്യത്തോടെ അർജ്ജുനൻ കൗരവസേനയോടടുത്തു (ശ്ലോ. 18). തിമിർത്ത യുദ്ധരംഗം ആവിഷ്കരിക്കാൻ ഈ രംഗം കവിക്കു വേണ്ട സൗകര്യം നല്കുന്നു (രംഗം 13, പദം 22). ദുര്യോധനനും കൃപനും കർണ്ണനും ഭീമനും എല്ലാം യുദ്ധരംഗത്തിൽ പ്രത്യക്ഷപ്പെടുന്നു (രംഗം 14. ശ്ലോ. 19. പദം 23, 24, 25). പിന്നെ അർജ്ജുനൻ കൗരവസൈന്യത്തെ സമ്മോഹനാസ്ത്രംകൊണ്ട് ഉറക്കിയിട്ട് കൗരവന്മാരുടെ വസ്ത്രങ്ങൾ ഉത്തരനെക്കൊണ്ട് അപഹരിപ്പിച്ചു (ശ്ലോ. 21). അതിനുശേഷം ആയുധങ്ങളെല്ലാം മുമ്പിലത്തെപ്പോലെ ശ്മശാനത്തിൽ വെച്ചിട്ട് അർജ്ജുനൻ തേരാളിയുടെ വേഷം കൈക്കൊണ്ട് ഉത്തരനോടുകൂടി വിരാടരാജധാനിയിലേക്കു പോയി (ശ്ലോ. 21). പിന്നെ വിരാടൻ കങ്കനാമധാരിയായ യുധിഷ്ഠിരനോടൊത്ത് ചൂതുകളിച്ചുകൊണ്ടിരിക്കുന്ന രംഗമാണ് (ശ്ലോ. 22). അപ്പോൾ ദൂതൻ ചെന്ന് ഉത്തരൻ കൗരവന്മാരെ തോല്പിച്ചു പശുക്കളെ വീണ്ടെടുത്ത കഥ വിരാടരാജാവിനെ അറിയിച്ചു (പദം 26, 27). ദൂതൻ പറഞ്ഞതു പോലെയല്ല വസ്തുതയെന്നും കൗരവന്മാരെ തോല്പിച്ചത് ബൃഹന്നളയാണെന്നും കങ്കൻ പറഞ്ഞു (പദം 27. ചരണം 2). അതു കേട്ടു കോപിച്ച വിരാടൻ ചൂതുകരുവെടുത്ത് കങ്കനെ എറിഞ്ഞു. കങ്കന്റെ നെററി മുറിഞ്ഞ് ഇററിററുവീണ രക്തം ഉത്തരീയംകൊണ്ട് പാഞ്ചാലി തുടച്ചു (ശ്ലോ. 24). ആ സന്ദർഭത്തിനു കൊഴുപ്പു കൂട്ടുമാറ് ഉത്തരൻ പെട്ടെന്നു

പ്രവേശിച്ച് 'ഇന്ദ്രപുത്രനായ ഒരുത്തൻ വന്നു വിജയം നേടിത്തന്നു'വെന്നു സത്യം മറയ്ക്കാതെയും എന്നാൽ മുഴുവൻ പ്രകാശിപ്പിക്കാതെയും പിതാവിനോട് അറിയിച്ചു (ശ്ലോ. 25. പദം 28). സത്യാവസ്ഥ പറയരുതെന്ന് ഉത്തരനോട് അർജ്ജുനൻ അപേക്ഷിച്ചിരുന്നുവെന്നും ഇവിടെ അനുസന്ധേയമാണ്. പിന്നെ, വിരാടരാജാവ് ചൂതുകരുകൊണ്ട് എറിയുകയാൽ നെററിക്കു മുറിവു പററിയ ധർമ്മപുത്രരെ ഭീമസേനൻ ചെന്നു കാണുന്ന രംഗമാണ് (രംഗം 17 ശ്ലോ. 26. പദം 29, 30). ഈ അപകൃത്യം ചെയ്ത വിരാടനെ നിഹനിക്കാനായിരുന്നു ഭീമൻെറ ആഗ്രഹം. താനാരെന്ന് അറിയാതെയാണ് വിരാടൻ എറിഞ്ഞതെന്നും അതിൽ അമർഷത്തിനു കാരണമില്ലെന്നുമായിരുന്നു ധർമ്മപുത്രരുടെ സമാശ്വാസവചനം. (പദം 30. ചരണം 3). അടുത്തത് അജ്ഞാതവാസകാലം വിജയപൂർവം കഴിച്ചുകൂട്ടിയ പാണ്ഡവരെ വിരാടൻ അഭിനന്ദിക്കുന്ന രംഗമാണ് (രംഗം 18. ശ്ലോ. 27. പദം 31). അജ്ഞാതവാസത്തിനുവേണ്ടി ഞങ്ങൾ കങ്കൻ, വലലൻ, ബൃഹന്നള മുതലായ പേരുകളിൽ വിരാടരാജധാനിയിൽ താമസിക്കുകയായിരുന്നുവെന്നും മററുമുള്ള വിവരങ്ങൾ ധർമ്മപുത്രർ അറിയിച്ചു (പദം 31. ചരണം 3). അറിയാതെ ചെയ്തുപോയ അപരാധങ്ങൾ ക്ഷമിക്കണമെന്ന് വിരാടൻ ധർമ്മപുത്രരോട് അപേക്ഷിച്ചു. അതിനുശേഷം വിരാടൻ സംതൃപ്തനായി സ്വപുത്രിയായ ഉത്തരയെ അർജ്ജുനനു നല്കാമെന്നു പറഞ്ഞു (പദം 31. ചരണം 4). എന്നാൽ ഉത്തരയെ അർജ്ജുനൻ സ്വയം സ്വീകരിക്കാതെ സ്വപുത്രനായ അഭിമന്യുവിനെക്കൊണ്ട് പാണിഗ്രഹണം ചെയ്യിപ്പിച്ചു (ശ്ലോ. 28, 29). ഇതോടുകൂടി കഥ അവസാനിക്കുന്നുവെങ്കിലും കഥകളിയുടെ അവസാനത്തിൽ ശ്ലോകസന്നിർഭരമായ ഒരന്തരീക്ഷം ഉണ്ടാക്കാൻ കവി കൃഷ്ണനെ രംഗത്ത് അവതരിപ്പിക്കുന്നു (ശ്ലോ. 30). അജ്ഞാതവാസം വിജയപൂർവം നിർവഹിച്ച് ഉത്തരാപരിണയവും കഴിച്ചുവെങ്കിലും പാണ്ഡവന്മാർക്കു മുഖ്യമായി വേറൊരു കാര്യം അവശേഷിച്ചുവല്ലോ—ദുര്യോധനൻെറ കയ്യിൽനിന്നും രാജ്യം വീണ്ടെടുക്കുക. അതിനായി കൃഷ്ണനോടുള്ള അഭ്യർത്ഥനയാണ് ഈ രംഗത്തിൽ (രംഗം 19. പദം 31, 32).

പത്തൊമ്പതു രംഗങ്ങളിലായി 31 ശ്ലോകങ്ങളും 32 പദങ്ങളും ഉൾക്കൊള്ളുന്നതാണ് ഈ കഥകളി. വീരമാണ് മുഖ്യരസമെങ്കിലും ശൃംഗാരവും ഹാസ്യവും ഭയാനകവും അത്യന്തം വിജയപൂർണ്ണമായി കവി ഇതിൽ സമാവേശിപ്പിച്ചിട്ടുണ്ട്. ആടാനും പാടാനും ഏററവും പര്യാപ്തമായ പ്രകാരത്തിലാണ് പദങ്ങൾ നിർമ്മിച്ചിട്ടുള്ളതെന്നു ശ്രദ്ധേയമാണ്.

## ദക്ഷയാഗം

കീചകവധവും ഉത്തരാസ്വയംവരവും മഹാഭാരതത്തിൽനിന്ന് എടുത്ത കഥകളാണെങ്കിൽ ദക്ഷയാഗത്തിൻെറ ഇതിവൃത്തം മഹാഭാഗവതം ചതുർത്ഥസ്കന്ധത്തിനിന്നു സ്വീകരിച്ചിട്ടുള്ളതാണ്. കവിതന്നെ പ്രസ്താവനയായി നമ്മെ അറിയിക്കുന്നത് ശ്രീരാമവർമ്മകുലശേഖരസോദരനായ മാർത്താണ്ഡവർമ്മയുവരാജാവിൻെറ നിർദേശമനുസരിച്ചാണ് താൻ ഈ നാട്യപ്രബന്ധം രചിച്ചിട്ടുള്ളതെന്നുമാണ്. (ശ്ലോ. 1). സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവിൻെറ അനുജനും അദ്ദേഹത്തിനുശേഷം കൊ.വ. 1022 തൊട്ടു 1036 വരെ തിരുവിതാംകൂർ മഹാരാജാവും ആയിരുന്ന മാർത്താണ്ഡവർമ്മയെയാണ് പരാമർശിച്ചിട്ടുള്ളതെന്നു വ്യക്തമാണല്ലോ. ആ മാർത്താണ്ഡവർമ്മ സ്വയം 'സിംഹധ്വജചരിതം' കഥകളിയുടെ കർത്താവും കഥകളിയുടെ പരിപോഷണത്തിൽ ബദ്ധപരികരനുമായിരുന്നു. അവിടുന്ന് യുവരാജാവായിരിക്കെ തമ്പിക്കു നല്കിയ നിർദേശം സാഹിത്യത്തിന് അമൂല്യമായ ഒരു കവിതാരത്നത്തിൻെറ നിർമ്മിതിക്കു കാരണമായി എന്നു കൃതാർത്ഥതയോടെ സ്മരിക്കാം. പരമേശ്വരനും അവിടുത്തെ ശ്വശുരനായ ദക്ഷനും തമ്മിലുള്ള മാത്സര്യത്തിൻെറ കഥയാണ് ഇതിലെ

വിഷയം. ദുരഭിമാനമൂർത്തിയായ ഒരു ശ്വശുരനും സമുന്നതനായ ഒരു ജാമാതാവിനും തമ്മിലുള്ള ഹൃദയസംഘട്ടനത്തിന്റെ ചിത്രമെന്ന നിലയ്ക്ക് ഈ കൃതിക്ക് സവിശേഷമായ ഒരു ആകർഷണമുണ്ട്.

ബ്രഹ്മാവിന്റെ പുത്രനായ ദക്ഷപ്രജാപതിയെ അവതരിപ്പിച്ചുകൊണ്ടാണ് കഥ തുടങ്ങുന്നത് (ശ്ലോ. 2. പദം1). കഥകളിയിലെ സാധാരണരീതിക്ക് ഒന്നാം രംഗം ശൃംഗാരാഭിനയംതന്നെ. ദക്ഷനും ഭാര്യയായ വേദവതിയും ചേർന്നുള്ള രംഗം (പദം 2,3). പിന്നെ ദക്ഷൻ കുളിക്കാനായി കാളിന്ദീതീരത്തിൽ പോകുന്നതും അവിടത്തെ മനോഹരദൃശ്യങ്ങൾ കാണുന്നതുമാണ്. 'ഞാനെന്നുടലിലഭിമാനം വെടിഞ്ഞ പരമാനന്ദാകാരപൂർണ്ണമാനസന്മാരായ' മുനികൾ സ്നാനംചെയ്ത് ധ്യാനംപൂണ്ടു വാഴുന്ന തീരകാനനങ്ങളും, പുളിനങ്ങളിൽ കളിച്ചുകൊണ്ട് കിടക്കുന്ന കളഹംസങ്ങളും കണ്ട് ദക്ഷന് ആനന്ദമുളവായി (പദം 4). അപ്പോൾ ശരദിന്ദുപോലെ മനോഹരമായ ഒരു ശംഖ് ഒരു താമരയിലയിൽ കിടക്കുന്നതുകണ്ട് കൗതുകത്തോടെ ചെന്ന് അതു കൈക്കലാക്കി. ഉടനെ, അത്ഭുതമെന്നു പറയട്ടെ, അതൊരു കന്യകയായിത്തീർന്നു (ശ്ലോ.5). ദക്ഷൻ ആ കന്യകയെ പത്നിക്കു സമ്മാനിച്ചിട്ട് 'വിധി തന്ന നിധിയാമീ നന്ദിനി—വിധുമുഖി സർവ്വലോകനന്ദിനി ഹേ ജായേ!' എന്നു സന്തുഷ്ടാത്മാവായിത്തീർന്നു. (പദം 5. ചരണം 1). പിതാക്കളുടെ ആനന്ദത്തോടൊപ്പം വളർന്നുവന്ന സതി എന്ന ആ കന്യക ബാല്യംതൊട്ടേ ശിവനെ ഭർത്താവായിക്കിട്ടണമെന്നു സങ്കല്പിച്ചു തപോവൃത്തിയിൽ കഴിഞ്ഞു (ശ്ലോ. 6). 'ചെഞ്ചിടയുമമൃതകരകലയും പൂർണ്ണശീതാംശുബിംബരുചി ചേർന്ന തനുരുചിയും കലർന്ന മൂർത്തിയും കാൺമാൻ മുദാപി വളരുന്നു പാരമഭിരുചിയും' (പദം 6. ചരണം 1) എന്ന തരത്തിൽ വിശ്വൈകനാഥനെ ഭജിച്ചു കഴിയുന്ന ആ കന്യകയെ കരാളദംഷ്ട്രൻ എന്നൊരു ദാനവൻ കണ്ട് അവളിൽ കാമാസക്തനായിത്തീർന്നു (ശ്ലോ. 7). എന്നാൽ സതിയുടെ തപോമയാഗ്നിയിൽ അവൻ ശലഭംപോലെ ഭസ്മമായിത്തീർന്നു (ശ്ലോ. 8). അങ്ങനെ തപോനിഷ്ഠയിൽ കഴിയുന്ന ആ സതിയുടെ പ്രേമപരീക്ഷണത്തിന് ശിവൻ ഒരു വൃദ്ധബ്രാഹ്മണവേഷത്തിൽ മുമ്പിൽ ചെന്നു (രംഗം 4. ശ്ലോ. 9). പരമേശ്വരനെ ഭർത്താവായി ലഭിക്കണമെന്നുള്ള ആഗ്രഹത്തിൽനിന്ന് സതിയെ പിന്തിരിപ്പിക്കാൻ യുക്തിവാദം ചെയ്ത വൃദ്ധബ്രാഹ്മണന്റെ മുമ്പിൽനിന്ന് സതി തിരിഞ്ഞുപോകാൻ ഭാവിച്ചു. അപ്പോൾ ശിവൻ സ്വന്തരൂപത്തിൽ പ്രത്യക്ഷപ്പെട്ട് 'കാന്തേ ഹാ ഹന്ത! കോപം കളക മയി തവാഭീഷ്ടമെല്ലാം തരുന്നേൻ' എന്ന് അരുളിച്ചെയ്തു. (ശ്ലോ. 11). സഖീജനങ്ങൾ പറഞ്ഞു വിവരം മനസ്സിലാക്കിയ ദക്ഷൻ മകളുടെ വിവാഹോത്സവത്തിന് ഏർപ്പാടുകൾചെയ്തു. ആ ഭാഗം മനോഹരമായ ഒരു ദണ്ഡകമായിട്ടാണ് കവി വർണ്ണിക്കുന്നത്. 'ഉദ്യോഗമോടു ബഹുവിദ്യാധരാദിയുടെ വാദ്യാരവം ദിവി മുഴങ്ങീ പ്രീതിയോടു സംഗീതാദികൾ തുടങ്ങീ തത്ര സുരയുവതിജനചിത്രതരരസലളിതനൃത്തമതു സഭയതിൽ വിളങ്ങീ.' അങ്ങനെ മേളം നിറഞ്ഞ സഭയിൽവെച്ച് സതിയുടെ കരകമലത്തെ പരമേശ്വരൻ ഹിതമോടെ പരിഗ്രഹിച്ചു. ഇന്ദ്രാദികൾ ദക്ഷന്റെ ഭാഗ്യത്തെ പ്രകീർത്തിച്ചു. (ശ്ലോ. 12 പദം 9). അവർ സതിയോട് 'പതിദേവതേ! നിന്റെ ഭാഗ്യമേ ഭാഗ്യം.' എന്നറിയിച്ചു. അങ്ങനെ ആനന്ദശൃംഗത്തിൽ അധിരോഹണംചെയ്ത സതിക്കു പെട്ടെന്നു വിരഹംകൊണ്ടുള്ള ദുഃഖം അനുഭവപ്പെടുന്നതാണ് അടുത്ത രംഗം (രംഗം 6. ശ്ലോ. 13). പാണിഗ്രഹണം കഴിഞ്ഞിട്ടു പെട്ടെന്ന് പരമേശ്വരൻ അപ്രത്യക്ഷനായി. വിരഹാർത്തയായി വിലപിക്കുന്ന സതിയെ സരസ്വതീദേവി വന്നു സാന്ത്വനപ്പെടുത്തി. (ശ്ലോ. 14. പദം 11) പരമേശ്വരൻ പരിഗ്രഹണം കഴിഞ്ഞു പെട്ടെന്നു പോയ വൃത്താന്തം അറിഞ്ഞപ്പോൾ ദക്ഷൻ ക്രോധിച്ചുവശായി. സതി വീണ്ടും തപസ്സാരംഭിച്ചു. താപസന്റെ വേഷത്തിൽ ശിവൻ പ്രത്യക്ഷപ്പെട്ട് സതിയെ സ്വീകരിച്ച് കൈലാസത്തിലേക്കു കൊണ്ടുപോയി (ശ്ലോ. 15). ശിവൻ ലോകേശ്വരൻ ആണെന്ന ചിന്തയല്ല ദക്ഷന് ഉണ്ടായത്; തന്റെ ജാമാതാവെന്നു മാത്രമേ ആലോചിച്ചുള്ളു. ആ നിലയ്ക്ക് ശിവന്റെ പ്രവൃത്തിയിൽ

വലിയ അനാദരമാണ് ദക്ഷനു തോന്നിയത്—'പരിപാകവുമഭിമാനവും ലൗകികപദവിയുമില്ലാത്ത ഭർഗ്ഗന്റെ ശീലമത്തെ അറിയാതെ മമ പുത്രിയെ നല്കിയതനുചിതമായിതഹോ' എന്നു ദേവന്മാരോട് ദക്ഷൻ പറയുകയും ചെയ്തു. (പദം 12). ഈ പദം അനുഭവസാരസ്യംകൊണ്ട് കവിഹൃദയത്തിൽനിന്നു നിർഗ്ഗളിച്ചപോലെ മനോഹരമായിരിക്കുന്നു. ലോകേശ്വരനായ ശിവനോടു വൈരമരുത് എന്നു ദേവന്മാർ പറഞ്ഞതുകൊണ്ട് ദക്ഷൻ ശിവനെ കാണാനായി പുറപ്പെട്ടു. അവിടെയും ദക്ഷനു ജാമാതാവായ പരമേശ്വരനോട് വിരോധം വർദ്ധിക്കുവാനുള്ള സാഹചര്യമാണ് അനുഭവപ്പെട്ടത് (രംഗം 8. ശ്ലോ. 17). ദക്ഷൻ വരുന്നതുകണ്ട് ശിവന്റെ പാർഷദനായ നന്ദികേശ്വരൻ 'അതിമാത്രമിവനുടയ മതിയതിൽ വളർന്നുള്ള മദമാശു തീർത്തിടുവനതിനില്ല സംശയം' എന്നു മനസ്സിലുറച്ചു. (പദം 14). എന്നിട്ട് ദക്ഷനോട് അടുത്തു. 'മൂഢമാം മദേനചന്ദ്രചൂഡമന്ദിരത്തിൽവന്നു ഗൂഢമായ്ക്കടന്നിടുന്ന മൂഢനാരെടാ' എന്നു പറഞ്ഞു തടുത്തു (പദം 15). അവർ തമ്മിൽ വാഗ്വാദമായി. 'കുമതികൾക്കു ദൃശ്യനല്ല മമ മഹേശനറിക മൂഢ!' എന്നു പറഞ്ഞ് നന്ദികേശ്വരൻ ദക്ഷനെ വിരട്ടിവിട്ടു (പദം 15. ചരണം 5). ദക്ഷൻ കോപാവിഷ്ടനായി സ്വനഗരിയിൽ തിരിച്ചുചെന്ന് യാഗങ്ങളിൽ ശിവനു ഹവിർഭാഗം കൊടുത്തുകൂടാ എന്നു നിരോധിച്ചു (ശ്ലോ. 19). അങ്ങനെയിരിക്കെ ബ്രഹ്മാവ് ഒരു യാഗം ചെയ്യാനാഗ്രഹിച്ച് അതിൽ സന്നിഹിതനാകണമെന്ന് ശിവനോടു ചെന്ന് അഭ്യർത്ഥിച്ചു (ശ്ലോ. 20). ബ്രഹ്മാവിന്റെ പുത്രനായ ദക്ഷൻ തന്നെ അവമാനിച്ചതുകൊണ്ട് താൻ യാഗത്തിനു ചെല്ലുകയില്ലെന്നും, തനിക്കു പകരം നന്ദിയെ അയയ്ക്കാമെന്നും പറഞ്ഞു (പദം 16. ചരണം 4). അങ്ങനെ ബ്രഹ്മാവിന്റെ യാഗം സമാരംഭിച്ചു. വിഷ്ണു തുടങ്ങിയ ദേവന്മാരും സനകാദി മഹർഷിമാരും അതിൽ പങ്കുകൊണ്ടു. (ശ്ലോ. 21). ആ രംഗം ദക്ഷനു നല്ല സന്ദർഭമായിത്തീർന്നു. അവിടെ ചെന്നുചേർന്ന നന്ദികേശ്വരനെ ദക്ഷൻ അവഹേളിച്ചവമാനിച്ചു. (ശ്ലോ. 22). 'അസ്ഥിയണിഞ്ഞിഭ കൃത്തിയുടുത്തു കരത്തിലെടുത്തു കപാലം നിത്യമിരന്നു നടക്കുന്നവനുടെ ഭൃത്യനതല്ലേ നീ?' (പദം 17. ചരണം 1) എന്ന് ദക്ഷൻ ഭർത്സിച്ചതു കേട്ട നന്ദികേശ്വരൻ കോപത്തോടുകൂടി യാഗശാല വിട്ടുപോയി. (ശ്ലോ. 23). പിന്നെ ദക്ഷൻതന്നെ ഒരു യാഗത്തിനു സമാരംഭിച്ചു. ശിവവിരോധിയാണ് ദക്ഷൻ എന്നു മനസ്സിലാക്കിയ വസിഷ്ഠാദി മഹർഷിമാർ ആ യാഗത്തിൽ പങ്കുകൊള്ളാൻ വിസമ്മതിച്ചു. അങ്ങനെയിരിക്കെ ദധീചിമഹർഷി അവിടെ ചെന്നു (ശ്ലോ. 24). വസിഷ്ഠനും സനകനും മറ്റും യാഗത്തിനു വരാത്തത് എന്ത് എന്നു ചോദിച്ചപ്പോൾ ശിവനുമായുള്ള മത്സരകഥയെല്ലാം ദക്ഷൻ അദ്ദേഹത്തെ അറിയിച്ചു. മഹേശനെ മാനിക്കുന്നതാണ് നല്ലതെന്ന് ദധീചിയും ദക്ഷനോടു പറഞ്ഞു (പദം 20). എന്നാലും ധൂർജ്ജടിക്കു യജ്ഞഭാഗം കൊടുക്കുകയില്ലെന്നുതന്നെ ദക്ഷൻ കയർത്തു. (പദം 20. ചരണം 3). ശിവനെ അവമാനിക്കുന്ന ദക്ഷന്റെ യാഗം മുടങ്ങിപ്പോകുമെന്ന് ദധീചി മുന്നറിയിപ്പുകൊടുത്തു (പദം 20. ചരണം 4). ഈ ഘട്ടത്തിൽ കലഹപ്രിയനായ നാരദൻ കൈലാസം പ്രാപിച്ച് ദക്ഷയാഗകഥയെപ്പറ്റി ശിവനോടു നിവേദനംചെയ്തു (രംഗം 12. ശ്ലോ. 25). ദക്ഷൻ ശിവനെ ധിക്കരിക്കുന്ന വാർത്ത അറിയിക്കാനാണ് താൻ അവിടെ ചെന്നതെന്ന് നാരദൻ ഉണർത്തിച്ചു. (പദം 21. ചരണം 3). ദുഷ്ടന്മാർ ചെയ്യുന്ന കർമ്മത്തിന്റെ ഫലം അവർ പെട്ടെന്ന് അനുഭവിച്ചുകൊള്ളുമെന്നു പറഞ്ഞ് ശിവൻ അന്തർഗ്ഗതം വ്യക്തമാക്കി. (പദം 21. ചരണം 4). ആ അവസരത്തിൽ ശിവന്റെ വികാരങ്ങളെ വിജൃംഭിപ്പിക്കുമാറു വേറൊരു സംഭവമുണ്ടായി. സതീദേവി അറിയിച്ച ഒരപേക്ഷയായിരുന്നു അത്. തന്റെ പിതാവു നടത്തുന്ന യാഗത്തിൽ സംബന്ധിക്കാൻ തനിക്കനുവാദം നല്കണമെന്നും, അവിടെ ചെന്നാൽ തന്റെ സഹോദരിമാരെയെല്ലാം കാണാമെന്നും, അച്ഛന്റെ വിദ്വേഷത്തിനു കുറവു വരുമെന്നും ദേവി അറിയിച്ചു. (പദം 22). എങ്കിലും ക്ഷണിക്കാത്തതുകൊണ്ടു പോയ്ക്കൂടായെന്നായിരുന്നു ശിവന്റെ അഭിപ്രായം. (പദം

22. ചരണം 3). എന്നാലും, അച്ഛൻ നടത്തുന്ന യാഗത്തിൽ പങ്കെടുക്കുവാനുള്ള കൗതുകത്തോടുകൂടി സതീദേവി പിതൃഗൃഹത്തിലേക്കു പുറപ്പെട്ടു. (രംഗം 13. ശ്ലോ. 27). സതിയെ കണ്ടു രുഷ്ടനായ ദക്ഷൻ 'യാഗശാലയിൽനിന്നു പോക ജവാൽ ഭൂതേശദയിതേ' എന്ന് ആക്രോശിച്ചു. (പദം 23). എതിർത്തു പറഞ്ഞ സതിയെ ഭൃത്യരെക്കൊണ്ടു പുറത്തിറക്കിവിടുമെന്ന് ദക്ഷൻ പറഞ്ഞു. (പദം 23. ചരണം 3). അങ്ങനെ നാണംകെട്ടും ഭീതി പൂണ്ടും സതി അവിടെനിന്നും തിരിച്ചുചെന്നു ഭർത്താവിനോടു ക്ഷമാപണം അറിയിച്ചു (രംഗം 14. ശ്ലോ. 28). ഭർത്താവിനെ നിന്ദിച്ച ദക്ഷൻ ഇനിമേൽ തന്റെ താതൻ ആണെന്ന അഭിമാനം തനിക്ക് ഇല്ലെന്നും, അയാളെ നിഗ്രഹിക്കണമെന്നും സതി ഉണർത്തിച്ചു. ശിവൻ ദേവിയെ സമാധാനപ്പെടുത്തിയിട്ട് 'ധിക്കാരം ചെയ്യുന്ന ദക്ഷന്റെ ദുർമ്മദം തീർപ്പാൻ ഇക്കാലം സംഗതിവന്നു' എന്ന് അരുളിച്ചെയ്തു. (പദം 25 ചരണം 3). ശിവന്റെ നെററിത്തടത്തിലെ അഗ്നിനേത്രത്തിൽനിന്നും പുറപ്പെട്ട വീരഭദ്രനും സതീദേവി സൃഷ്ടിച്ച ഭദ്രകാളിയും പെട്ടെന്നു പ്രതികാരസന്നദ്ധരായി അവിടെ നിന്നു. (രംഗം 15. ശ്ലോ. 29). തങ്ങൾ എന്താണു ചെയ്യേണ്ടതെന്ന് അവർ പരമേശ്വരനോടു ചോദിച്ചു. (പദം 26). ദക്ഷൻ യജ്ഞഭാഗം തന്നില്ലെങ്കിൽ അയാളെ നിഗ്രഹിക്കണമെന്നായിരുന്നു ആജ്ഞ. (പദം 26. ചരണം 4). ആയിരം തലയും രണ്ടായിരം കൈകളുമുള്ള ഭയങ്കരാകാരനായ വീരഭദ്രൻ ഭദ്രകാളിയോടും ഗണസമൂഹത്തോടും ചേർന്നു ദക്ഷപുരിയെ ആക്രമിച്ചു. (ശ്ലോ. 30). വീരഭദ്രനും ഭദ്രകാളിയുംചേർന്ന് ദക്ഷനെ ആക്രമിക്കുന്നതും, ഒടുവിൽ വീരഭദ്രൻ കൈവാൾകൊണ്ടു ദക്ഷന്റെ തല അറുത്തെടുത്ത് ദക്ഷിണാഗ്നിയിൽ ഹോമിച്ചു പ്രതിക്രിയ നടത്തുന്നതുംകൊണ്ട് ആ രംഗം സമാപിക്കുന്നു. (ശ്ലോ. 31). ശിവൻ സതീസമേതനായി പ്രത്യക്ഷപ്പെടുന്നതാണ് അടുത്ത രംഗം (രംഗം 17. ശ്ലോ. 32). സുരഗണം ശിവനെ സ്തുതിച്ചു പ്രസാദിപ്പിച്ചു (പദം 28). ദർപ്പശാലിയായ ദക്ഷനെ ശിക്ഷിച്ച മഹേശ്വരനെ അവർ പുകഴ്ത്തി. മുടങ്ങിപ്പോയ യാഗം പൂർത്തിയാക്കണമെന്നും അതിലേക്ക് ദക്ഷനെ പുനരുജ്ജീവിപ്പിക്കണമെന്നും അവർ അഭ്യർത്ഥിച്ചു. (പദം 28. ചരണം 3). ആട്ടിന്റെ തല വച്ചുചേർത്ത് ദക്ഷനെ പുനർജ്ജീവിപ്പിക്കാമെന്ന് മഹേശ്വരൻ പ്രസാദിച്ച് അരുളിച്ചെയ്തു. (ശ്ലോ. 33). അപ്രകാരം മഹേശ്വരന്റെ പ്രസാദത്താൽ മേഷശിരസ്കനായി പുനർജീവിതം നേടിയ ദക്ഷൻ യാഗം പൂർത്തിയാക്കി. ഗർവ്വം തീരെ നശിച്ച അയാൾ സാഷ്ടാംഗ പ്രണാമം ചെയ്ത് മഹേശ്വരനെ സ്തുതിക്കുകയുംചെയ്തു. (രംഗം 18. ശ്ലോ. 34). അങ്ങനെ ശിവസ്തുതികൊണ്ടു കഥ പരിസമാപിക്കാൻ സാധിക്കുകയും ചെയ്യുന്നു. (പദം 29). ദക്ഷന്റെ സ്തുതിയിൽ പ്രസാദിച്ച് 'ആനന്ദേന വസിക്ക നികാമം' എന്ന് ആശംസിച്ചിട്ട് ശിവൻ കൈലാസത്തിലേക്കു തിരിച്ചുപോയി. ദക്ഷൻ സുഖമായി സ്വനഗരിയിൽ വാണരുളി. 18 രംഗങ്ങളിലായി 30 പദങ്ങളും 38 ശ്ലോകങ്ങളും ഉൾക്കൊള്ളുന്ന കൃതിയുടെ കഥാപശ്ചാത്തലം ഇതാണ്.

ഭാഗവതപുരാണത്തെ ആധാരമാക്കിയാണ് കഥയെങ്കിലും ചില അംശങ്ങളിൽ കവി സ്വതന്ത്രകല്പന നടത്തിയിട്ടുണ്ട്. ശിവനു ദക്ഷനോടു മാത്സര്യമുണ്ടാകാനുള്ള കാരണം പറയുന്നിടത്തും, സതി ദക്ഷയാഗശാലയിൽ ചെല്ലുന്ന ഘട്ടത്തിലും ആണ് മുഖ്യമായ വ്യതിയാനങ്ങൾ. സതിയുടെ പാണിഗ്രഹണം കഴിഞ്ഞു പെട്ടെന്ന് ശിവൻ മറഞ്ഞുപോകുന്നത് കഥകളിയിലെ കല്പനയാണ്. വിപ്രലംഭശൃംഗാരത്തെ പരിപോഷിപ്പിക്കാനുള്ള കല്പനയായിരിക്കണം ഇത്. പ്രജാപതിമാർ ചെയ്ത സത്രത്തിൽ ദക്ഷൻ ചെന്നപ്പോൾ പരമേശ്വരൻ എണീററ് ഉപചരിച്ചില്ല എന്നാണ് ദക്ഷന്റെ വൈരസ്യത്തിന് ആദികാരണമായി ഭാഗവതത്തിൽ പറയുന്നത്. നാടകീയമായ ആവിഷ്കരണത്തിനു തമ്പിയുടെ കല്പന കൂടുതൽ സമഞ്ജസമാണെന്നു തോന്നുന്നു. കൈലാസത്തിൽ ചെന്ന ദക്ഷനെ നന്ദികേശ്വരൻ തടുക്കുന്നതും മററും കഥകളിരംഗത്തിനു കൊഴുപ്പു കൂട്ടുന്നതിനുവേണ്ടി മോടിയാക്കിയിട്ടുണ്ട്. യാഗശാലയിൽ ചെന്ന സതി താതനാൽ അപമാനിതയായപ്പോൾ യോഗാഗ്നിയിൽ സ്വദേഹത്തെ

ഭസ്മമാക്കിയതായിട്ടാണ് പുരാണം. രോഷാധീനരായ ഭൂതഗണങ്ങൾ ദക്ഷയാഗശാല നശിപ്പിച്ചതായും നാരദൻ കൈലാസത്തിൽ ചെന്നു വിവരം അറിയിച്ചപ്പോൾ മഹേശ്വരൻ ജടാഭാരം നിലത്തടിച്ചു വീരഭദ്രനെ സൃഷ്ടിച്ചതായും ശിവന്റെ നിർദേശമനുസരിച്ച് വീരഭദ്രൻ ഭൂതഗണങ്ങളുമായി പുറപ്പെട്ടുചെന്നു യാഗം നശിപ്പിച്ചതായും മററുമാണ് കഥ പോകുന്നത്. അപമാനിതയായ സതീദേവി തിരിച്ചുചെന്നു ഭർത്താവിനോടു സങ്കടമറിയിച്ചു വീരഭദ്രനെയും ഭദ്രകാളിയെയും അയച്ച് ദക്ഷനെ നിഗ്രഹിച്ചതായ കല്പന കവിയുടേതാണ്.

ശിവമാഹാത്മ്യത്തെ പ്രകീർത്തിക്കുന്ന ഒരു കഥയായിട്ടാണ് പുരാണത്തിൽ ഇതിന്റെ സ്ഥിതി. ആ അംശത്തെ പരിത്യജിക്കാതെതന്നെ ദുരഭിമാനമൂർത്തിയായ ഒരു ശ്വശുരന് ജാമാതാവിനോടു തോന്നിയ വൈരസ്യത്തെ നാടകീയമായി ആവിഷ്കരിക്കുന്ന ഒരു കഥയാക്കി ഇതിനെ പരിവർത്തനം ചെയ്തതാണ് തമ്പിയുടെ വിജയം. ആ ഭാവത്തെ ദൃഢമാക്കുന്നതിനുവേണ്ടിയാണ് കവിയുടെ കരുത്തെല്ലാം പ്രയോഗിച്ചിട്ടുള്ളതെന്ന് ഇതു പാടിക്കേട്ടാലും ആടിക്കണ്ടാലും ഉള്ളിൽ പതിയും. ഏതായാലും പുരാണകഥാപാത്രങ്ങളെ തനിക്ക് അഭിമതമായ രീതിയിൽ ചൈതന്യത്തോടെ അവതരിപ്പിക്കാൻ കവിക്കു കഴിഞ്ഞിട്ടുണ്ട്. മനോഹരങ്ങളായ ഭാവനകളും മധുരമോഹനമായ രചനാരീതിയും മററു കൃതികളിലെപ്പോലെ ഇതിലും പ്രകടമാക്കിയിട്ടുണ്ട്.

## കൃതികളുടെ മേന്മ



'ഓമനത്തിങ്കൾക്കിടാവോ' എന്നപോലെ മനോഹരങ്ങളായ ലഘുകൃതികളും മധുരമോഹനങ്ങളായ മുക്തകങ്ങളും ഹൃദയഹാരികളായ ഗാനങ്ങളും രചിച്ചു വിഭിന്ന സ്വഭാവത്തിലുള്ള കവിതാശൈലികൾ ആവിഷ്കരിച്ച തമ്പിയുടെ എന്തെന്തു പ്രത്യേക സിദ്ധികളാണ് ഈ കഥകളിക്കൃതികളിൽ പ്രകടമാകുന്നത്? ഗൈർവാണിയിലും കൈരളിയിലും അന്യാദൃശരസികതയോടെ കാവ്യനിബന്ധനം ചെയ്യാൻ അദ്ദേഹത്തിനു സിദ്ധിച്ചിരുന്ന വിസ്മയാവഹമായ പ്രാഗല്ഭ്യം ഈ കൃതികളിൽ ഉയർന്നു ശോഭിക്കുന്നു. രുചിരങ്ങളായ ശബ്ദങ്ങളും അർത്ഥങ്ങളും അദ്ദേഹത്തിന്റെ ആജ്ഞ കാത്തു വർത്തിക്കുന്ന വിധത്തിലാണ് കവിതയിൽ വന്നണിനിരക്കുന്നത്. തമ്പിയുടെ കവിതയിൽ സംഗീതം സാഹിത്യത്തെയാണോ അതോ സാഹിത്യം സംഗീതത്തെയാണോ അധികം സഹായിച്ചുകൊണ്ടു കലാസൗഭാഗ്യം പുലർത്തുന്നതെന്നു നിർണ്ണയിക്കാവതല്ല. ശ്ലോകങ്ങളിലും പദങ്ങളിലും ദണ്ഡകങ്ങളിലും കുമ്മികളിലും എല്ലാം അതതിന് അനുരൂപമായ സംഗീതസാഹിത്യസൗകുമാര്യങ്ങൾ തെളിഞ്ഞുകാണാം. ബാഹ്യഭാവത്തിലെന്നപോലെ ആന്തരശൈലിയിലും കവി ധാരാളം ശ്രദ്ധ ചെലുത്തുന്നുണ്ട്. കഥകളികൾ മുഖ്യമായും രംഗവിധാനത്തിനുള്ളവയാകയാൽ അവയുടെ വിജയം ആകർഷകങ്ങളായ രംഗങ്ങളും രസങ്ങളും സന്നിവേശിപ്പിക്കുന്നതിലാണ് സ്ഥിതിചെയ്യുന്നത്. ഈ അംശത്തിൽ തമ്പിക്കു ഗണനീയവിജയം സിദ്ധിച്ചിട്ടുണ്ട് ഈ മൂന്നു കഥകളിലുമെന്നു സംശയം കൂടാതെ പറയാം. ഉദ്യാനങ്ങൾ, രാജഭവനം, ആസ്ഥാനമണ്ഡപം, ദ്യൂതശാല, അന്തഃപുരം, മന്ത്രശാല, മല്ലയുദ്ധരംഗം, നൃത്തശാല, യുദ്ധക്കളം, ഗോഗ്രഹണരംഗം, ഹനുമദാസ്ഥാനമായ കദളീവനം, യമുനാതീരം, തപോവാടം, യാഗശാല എന്ന് എത്രയെത്ര രംഗങ്ങളാണ് ഇവയിൽ നിരന്നു വിളങ്ങുന്നത്! ആ ഓരോ രംഗവും ചിത്രണം ചെയ്തിട്ടുള്ളത് തികഞ്ഞ കലാവൈദഗ്ദ്ധ്യത്തോടെയാണുതാനും. ദുര്യോധനന്റെ ആസ്ഥാനസഭയിൽ ദൂതൻ ചെന്ന് 'ആ അമ്പട ഞാനേ' ഭാവക്കാരന്റെ ദുരഭിമാനത്തെ ഉജ്ജൃംഭിപ്പിക്കത്തക്കവണ്ണം സ്തുതിക്കുന്നതും ലോകവാർത്ത അറിയിക്കുന്നതും ഒന്നുമാത്രം മതി ഉദാഹരണത്തിന് തമ്പിക്ക് ഈ അംശത്തിലുള്ള കഴിവു കാണിക്കാൻ. ഇനി രസങ്ങളെ ആവിഷ്കരിക്കുന്നതിൽ കാണിച്ചിട്ടുള്ള സാമർത്ഥ്യമാണ്

ഗണിക്കേണ്ടത്. ഉദ്യാനത്തിൽ നായികാനായകന്മാർ വന്നു പ്രകടിപ്പിക്കുന്ന ശൃംഗാരം കഥകളിയുടെ മാറാത്ത മുദ്രയാണെന്നു പറയാം. അത്തരം രസസന്നിവേശത്തെ ഗണിക്കേണമെന്നില്ല. അതിലും ഉപരിയായി ശൃംഗാരത്തെയും വീരം, ഹാസ്യം, ഭയാനകം മുതലായ രസങ്ങളെയും പൂർണ്ണവൈദഗ്ദ്ധ്യത്തോടെ കവി കൈകാര്യം ചെയ്തിട്ടുള്ളതു ശ്രദ്ധേയമാണ്. കീചകനും പാഞ്ചാലിയുമായുള്ള സന്ദർശനങ്ങൾ, രാജ്ഞിയുടെ നിർദ്ദേശമനുസരിച്ചു കീചകസമീപത്തേക്കു പാഞ്ചാലിയുടെ യാത്ര, കീചകവധം, അന്തഃപുരയുവതികളുമായി ഉത്തരന്റെ ശൃംഗാരലീലയും ഉത്തരന്റെ വമ്പുപറച്ചിലും, യുദ്ധത്തിനു ചെന്നപ്പോൾ അമ്മയെ കാണണമെന്നു പറഞ്ഞു പിന്തിരിഞ്ഞ പരിഹാസ്യഭീരുത്വം, യുദ്ധരംഗത്തിൽ അർജ്ജുനന്റെ പരാക്രമം, പാർവ്വതീപരിണയം, ദക്ഷന്റെ യാഗശാലയിൽ നന്ദീശ്വരന്റെ പരാഭവം, വീരഭദ്രഭദ്രകാളിമാരുടെ ദക്ഷയാഗധ്വംസനം തുടങ്ങിയ പ്രമേയങ്ങൾ കവിക്കു രസങ്ങളെ ആവിഷ്കരിക്കാനുള്ള കഴിവു കാണിക്കാൻ വളരെയേറെ സന്ദർഭങ്ങൾ നല്കിയിട്ടുണ്ട്. കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നതിലും അവരുടെ സ്വഭാവവൈചിത്ര്യങ്ങളെ ചിത്രണം ചെയ്യുന്നതിലും കഥകളിയിൽ പ്രായേണ പുരാണശൈലിയെയാണ് അനുസരിക്കുന്നത്. എന്നാൽ ഈ വിഷയത്തിലും തമ്പി ഒട്ടേറെ സ്വാഭാവികത കൈവരുത്താൻ യത്നിച്ചിട്ടുണ്ട്. കീചകവധത്തിലെ കീചകൻ, ഭീമൻ, സൈരന്ധ്രി, ഉത്തരാസ്വയംവരത്തിലെ ഉത്തരൻ, അർജ്ജുനൻ, ത്രിഗർത്തൻ, ദക്ഷയാഗത്തിലെ ദക്ഷൻ, ശിവൻ, സതി, നന്ദികേശ്വരൻ ഇവരെല്ലാം തന്മയത്വംകൊണ്ടു ചൈതന്യംനിറഞ്ഞ വ്യക്തിത്വത്തോടെ ശോഭിക്കുന്നു. ചുരുക്കത്തിൽ തമ്പിയുടെ ആട്ടക്കഥകൾ സംഗീതമധുരമായ കവിതകളെന്നവണ്ണമായാലും, സമ്മോഹനങ്ങളായ ദൃശ്യകാവ്യശില്പങ്ങളെന്നവണ്ണമായാലും അത്യുന്നതശ്രേണിയിൽ സമുല്ലസിക്കുന്നവയാണെന്നു നിസ്സംശയം അഭിപ്രായപ്പെടാം.

തമ്പിയുടെ ഇത്രത്തോളം സമുത്കൃഷ്ടങ്ങളായ കൃതികൾക്ക് അർഹിക്കുന്ന തരത്തിലുള്ള പ്രചാരം വന്നു കാണാത്തതു ഖേദകരമാണ്. ആ വസ്തുതയെ പരിഗണിച്ചാണ് കേരള സാഹിത്യ അക്കാദമി ഈ പ്രസിദ്ധീകരണത്തിനു നിശ്ചയം ചെയ്തത്. അക്കാദമി ആവശ്യപ്പെട്ടതനുസരിച്ച് ഇതിനു വ്യാഖ്യാനം തയ്യാറാക്കിയതു പ്രശസ്തപണ്ഡിതനായ ശ്രീ എ. പരമേശ്വരശാസ്ത്രികളാണ്. ആ വ്യാഖ്യാനത്തെ പ്രസാധനം ചെയ്തതു സഹൃദയനും പണ്ഡിതനുമായ ശ്രീ കെ.പി. നാരായണപ്പിഷാരടി അവർകളാണ്. ആ പണ്ഡിതന്മാരുടെ സേവനത്തെ കൃതജ്ഞതയോടെ സ്മരിച്ചുകൊള്ളുന്നു.

ഗ്രന്ഥാരംഭത്തിൽ വന്ദനശ്ലോകങ്ങളായി ചേർത്തിരിക്കുന്ന ഏഴു പദ്യങ്ങളിൽ അവസാനത്തെ മൂന്നു പദ്യങ്ങൾ മഹാകവി ഉള്ളൂർ തന്റെ സാഹിത്യചരിത്രത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. ശേഷമുള്ള ആദ്യത്തെ നാലു പദ്യങ്ങളാകട്ടെ വ്യാഖ്യാനത്തെ പ്രസാധനംചെയ്ത ശ്രീ കെ.പി. നാരായണപ്പിഷാരടി, തമ്പിയുടെ ആട്ടക്കഥകൾ ഉൾക്കൊള്ളുന്ന ഒരു താളിയോലഗ്രന്ഥത്തിൽനിന്നും കണ്ടെടുത്തു ചേർത്തിട്ടുള്ളതാണ്. ആ വിഷയത്തിലും അദ്ദേഹത്തിന്റെ പേരിൽ അക്കാദമിക്കു കൃതജ്ഞതയുണ്ട്.

നമ്മുടെ കവീശ്വരന്മാരുടെ നാസീരപംക്തിയിൽ ശോഭിക്കുന്ന തമ്പിയുടെ ശാശ്വതയശസ്തംഭങ്ങളായ ഈ മനോഹരകൃതികളിലേക്കു ഭാവുകന്മാരുടെ ശ്രദ്ധയെ സാദരം ക്ഷണിക്കുകമാത്രമാണ് എന്റെ കൃത്യം. തികഞ്ഞ സന്തോഷത്തോടും ചാരിതാർത്ഥ്യത്തോടും ഞാൻ ആ കൃത്യം നിർവ്വഹിച്ചുകൊണ്ട് ഈ ഗ്രന്ഥത്തെ സഹൃദയസ്വീകരണത്തിനായി അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
21-3-1964

**ശൂരനാട്ടു കുഞ്ഞൻപിള്ള**

1. കീചകവധം
2. ഉത്തരാസ്വയംവരം
3. ദക്ഷയാഗം



# വന്ദനശ്ലോകങ്ങൾ

മദസുരഭിലഗണ്ഡം മൌലിശോഭീന്ദുഖണ്ഡം
വിഹിതവിമതദണ്ഡം വിഘ്നവിച്ഛേദശൌണ്ഡം
വരദമുരുപിചണ്ഡം വ്യായതാപീനശുണ്ഡം
നതസുരമുനിഷണ്ഡം നൌമി വേതണ്ഡതുണ്ഡം. 1

ശ്രീകണ്ഠബ്രഹ്മമുഖ്യത്രിദശപരിവൃഢ-
സ്തൂയമാനാപദാനം
ശ്രീകണ്ഠാശ്ലേഷലഗ്നപ്രസൃമരഘുസൃണാ-
രക്തഹാരാങ്കിതാംഗം
കാരുണ്യാംഭോനിധാനം കരകലിതഗദാ-
ശംഖചക്രാരവിന്ദം
രാജച്ഛുഭ്രേതരാഭ്രദ്യുതിമിഹ ഭജത
ശ്രേയസേ പത്മനാഭം. 2



1. **താൻ നിർമ്മിക്കാൻ തുടങ്ങുന്ന കൃതിയുടെ നിർവ്വിഘ്നപരിസമാപ്തിക്കുവേണ്ടി കവി വിഘ്നേശ്വരവന്ദനം നിർവ്വഹിക്കുന്നു.**

മദസുരഭിലഗണ്ഡം = മദജലംകൊണ്ടു സൌരഭ്യപൂർണ്ണ കവിൾത്തടങ്ങളോടു കൂടിയവനും, മൌലിശോഭീന്ദുഖണ്ഡം = മുടിയിൽ ശോഭിക്കുന്ന ചന്ദ്രകലയോടു കൂടിയവനും, വിഹിതവിമതദണ്ഡം = വിരോധികൾക്കു ശിക്ഷ നൽകുന്നവനും, വിഘ്നവിച്ഛേദശൌണ്ഡം = വിഘ്നങ്ങളെ ഉന്മൂലനം ചെയ്യുന്നതിൽ സമർത്ഥനും, വരദം = അഭീഷ്ടങ്ങളെ ദാനം ചെയ്യുന്നവനും, ഉരുപിചണ്ഡം = വലിയ വയറുള്ളവനും, വ്യായതാപീനശുണ്ഡം = നീണ്ടു തടിച്ച തുമ്പിക്കയ്യോടുകൂടിയവനും, നതസുരമുനിഷണ്ഡം = ദേവമുനിസമൂഹങ്ങളാൽ നമസ്കരിക്കപ്പെടുന്നവനും ആയ, വേതണ്ഡതുണ്ഡം = ഗജമുഖനെ - ഗണപതിയെ-നൌമി = (ഞാൻ) സ്തുതിക്കുന്നു.

2. കവി തന്റെ ഇഷ്ടദേവതയായ ശ്രീപത്മനാഭനെ അനുസ്മരിക്കുന്നു :

ശ്രീകണ്ഠബ്രഹ്മമുഖ്യത്രിദശപരിവൃഢസ്തൂയമാനാപദാനം = ശിവൻ, ബ്രഹ്മാവ് മുതലായ ദേവശ്രേഷ്ഠന്മാരാൽ പുകഴ്ത്തപ്പെടുന്ന സച്ചരിത്രങ്ങളോടുകൂടിയവനും, ശ്രീകണ്ഠാശ്ലേഷലഗ്നപ്രസൃമരഘുസൃണാരക്തഹാരാങ്കിതാംഗം = ലക്ഷ്മീദേവി കണ്ഠാലിംഗനം ചെയ്യുമ്പോൾ പറ്റിപ്പരന്ന കുങ്കുമംകൊണ്ട് ഇളംചുകപ്പാർന്ന മുത്തുമാലകൾ അണിഞ്ഞ മാറിടമുള്ളവനും, കാരുണ്യാംഭോനിധാനം = കരുണക്കടലായവനും, കരകലിതഗദാശംഖചക്രാരവിന്ദം = കൈകളിൽ ഗദ, ശംഖ്, ചക്രം, പദ്മം എന്നിവ ധരിച്ചവനും, രാജച്ഛുഭ്രേതരാഭ്രദ്യുതിം = മിന്നുന്ന കാർമേഘത്തിന്റെ നിറംപൂണ്ടവനും ആയ, പത്മനാഭം = ശ്രീപത്മനാഭനെ, ഇഹ ശ്രേയസേ = ഇവിടെ അഭ്യുദയത്തിനുവേണ്ടി, ഭജത = (നിങ്ങൾ) ഭജിക്കുവിൻ.

ഗംഗാതുംഗതരംഗസംഗവിലുഠൽ-
കോടീരകോടിസ്ഫുരൽ-
ബാലേന്ദുദ്യുതിഭാസമാനഭുജഗ-
ശ്രേണീകലാപോജ്ജ്വലം
അങ്കാരൂഢഗിരീന്ദ്രജാകുചതടീ-
പാടീരപങ്കാങ്കിതം
വന്ദേ ചാരുശുചീന്ദ്രമന്ദിരഗതം
തേജഃ പരം പാവനം. 3

കാളാംഭോദകദംബഡംബരഭിദാ-
നിഷ്ണാതമൂർത്തിഃ സദാ
ബിഭ്രാണോ ലകുടം ദരം കരയുഗേ-
നാംഭോരുഹശ്രീമുഷാ
ദദ്യാദംബരനിമ്നഗാനിവസനഃ
ശ്രീവന്യമാലോജ്ജ്വലഃ
ശ്രീകൃഷ്ണഃ ശ്രിതലോകകല്പകതരുഃ
ശ്രേയാംസി ഭൂയാംസി വഃ 4

3. ഇരയിമ്മൻതമ്പി തന്റെ കുലപരദേവതയായ ശുചീന്ദ്രപുരേശനെ വന്ദിക്കുന്നു :

ഗംഗാതുംഗതരംഗസംഗവിലുഠൽ കോടീര കോടിസ്ഫുരൽ ബാലേന്ദുദ്യുതി ഭാസമാനഭുജഗശ്രേണീ കലാപോജ്ജ്വലം = ഗംഗയിലെ ഉയർന്ന തിരമാലകൾ തട്ടിത്തകർന്നുകൊണ്ടിരിക്കുന്ന മുടിയുടെ മുകളിൽ വിളങ്ങുന്ന ബാലചന്ദ്രന്റെ നിലാവുകൊണ്ടു ശോഭിക്കുന്ന പാമ്പിൻനിരകളാകുന്ന ഭൂഷണങ്ങൾകൊണ്ടുജ്ജ്വലിക്കുന്നതും, അങ്കാരൂഢഗിരീന്ദ്രജാകുചതടീപാടീരപങ്കാങ്കിതം = മടിയിൽ കയറിയിരിക്കുന്ന പാർവ്വതിയുടെ കൊങ്കത്തടത്തിലെ ചന്ദനച്ചാറു പുരണ്ടതും ആയ, ശുചീന്ദ്രമന്ദിരഗതം = ശുചീന്ദ്രക്ഷേത്രത്തിലെ, പരം പാവനം തേജഃ = പരമപാവന തേജസ്സിനെ, വന്ദേ = (ഞാൻ) വന്ദിക്കുന്നു.

ശുചീന്ദ്രക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ പരമേശ്വരനെ വന്ദിക്കുന്നുവെന്നർത്ഥം.

4. പാർത്ഥസാരഥിരൂപനായ അമ്പലപ്പുഴക്കൃഷ്ണന്റെ അനുഗ്രഹം പ്രാർത്ഥിക്കുന്നു :

കാളാംഭോദകദംബഡംബരഭിദാനിഷ്ണാതമൂർത്തിഃ = കാർമേഘസമൂഹത്തിന്റെ അഹങ്കാരം കളയുവാൻ കെല്പുള്ള ശരീരത്തോടുകൂടിയവനും, അംഭോരുഹശ്രീമുഷാ = താമരപ്പൂവിന്റെ കാന്തി കവരുന്ന, കരയുഗേന = ഇരു കരങ്ങൾകൊണ്ട്, ലകുടം ദരം ബിഭ്രാണഃ = ചാട്ടവാറും ശംഖും ധരിച്ചിരിക്കുന്നവനും, ശ്രീവന്യമാലോജ്ജ്വലഃ = ശ്രീവനമാലകൊണ്ടു ശോഭിക്കുന്നവനും, ശ്രിതലോകകല്പകതരുഃ = ആശ്രിതജനങ്ങൾക്കു കല്പവൃക്ഷമായിട്ടുള്ളവനും ആയ, അംബരനിമ്നഗാനിവസനഃ = അമ്പലപ്പുഴ വാണരുളുന്ന, ശ്രീകൃഷ്ണഃ = ശ്രീകൃഷ്ണൻ, വഃ സദാ = നിങ്ങൾക്ക് എന്നും, ഭൂയാംസി ശ്രേയാംസി = വളരെയേറെ ശ്രേയസ്സുകളെ, ദദ്യാൽ = നൽകുമാറാകട്ടെ.

നവ്യാംഭോദകളേബരാം കമലഭൂ-
പവ്യായുധാഗ്ന്യന്തക-
ക്രവ്യാദേശ്വരപാശപാണിപവന-
ദ്രവ്യാധിപാദ്യാന്വിതാം
സവ്യാസവ്യകരാരവിന്ദവിലസ-
ദ്ദിവ്യായുധോഡ്ഡാമരാം
ഭവ്യാം സിദ്ധഗിരിസ്ഥിതാം ഭഗവതീ-
മവ്യാജരമ്യാം ഭജേ. 5

സർവ്വജ്ഞം ബുധപരിഷൽ-
സന്നുതഗുണധാമഗിരിജയോപേതം
മദനാതങ്കനിദാനം
ശങ്കരസംജ്ഞം ഗുരും സദാ വന്ദേ. 6

5. സിദ്ധഗിരിയിൽ മരുവുന്ന ഭഗവതിയെയും കവി ഭജിക്കുന്നു :

നവ്യാംഭോദകളേബരാം = പുതുകാർമുകിൽപോലുള്ള ശരീരത്തോടുകൂടിയവളും, കമലഭൂപവ്യായുധാഗ്ന്യന്തകക്രവ്യാദേശ്വരപാശപാണിപവന ദ്രവ്യാധിപാദ്യാന്വിതാം = ബ്രഹ്മാവ്, ഇന്ദ്രൻ, അഗ്നി, യമൻ, നിരൃതി, വരുണൻ, വായു, കുബേരൻ മുതലായവരോടുകൂടിയവളും, സവ്യാസവ്യ കരാരവിന്ദവിലസദ്ദിവ്യായുധോഡ്ഡാമരാം = ഇടത്തും വലത്തുമുള്ള കരകമലങ്ങളിൽ ശോഭിക്കുന്ന ദിവ്യായുധങ്ങളെക്കൊണ്ടു ഭീഷണയും, അവ്യാജരമ്യാം = അകൃത്രിമസൌന്ദര്യവതിയും, ഭവ്യാം = മംഗലപ്രദയും ആയ, സിദ്ധഗിരിസ്ഥിതാം = സിദ്ധഗിരിയിൽ മേവുന്ന, ഭഗവതീം = ഭഗവതിയെ, ഭജേ = (ഞാൻ) ഭജിക്കുന്നു. സിദ്ധഗിരി ചിതറാൽ ഭഗവതിക്ഷേത്രമാണെന്നു സാഹിത്യ ചരിത്രത്തിൽ ഉള്ളൂർ പറയുന്നു.

6. ഗുരുവായ ശങ്കരനെയും കവി വന്ദിക്കുന്നു:

സർവ്വജ്ഞം = എല്ലാ ശാസ്ത്രങ്ങളും അറിയുന്നവനും , ബുധപരിഷൽ സന്നുതഗുണധാമഗിരി = പണ്ഡിതസമൂഹത്താൽ പ്രശംസിക്കപ്പെടുന്ന ഗുണങ്ങൾക്ക് ഇരിപ്പിടമായ വാക്കിൽ, ജയോപേതം = വിജയം നേടിയവനും, മദനാതങ്കനിദാനം = (ശരീരസൌന്ദര്യംകൊണ്ട്) കാമദേവനുപോലും മനോവേദന ജനിപ്പിക്കുന്നവനും ആയ, ശങ്കരസംജ്ഞം = ശങ്കരനെന്നു പേരുള്ള, ഗുരും = ഗുരുവിനെ, സദാ വന്ദേ = എല്ലായ്പ്പോഴും (ഞാൻ) വന്ദിക്കുന്നു.

ഈ പദ്യത്തിൽ ശബ്ദശ്ലേഷംകൊണ്ട് പരമേശ്വരപരമായ അർത്ഥവും കൂടി ഉണ്ട്. അതിപ്രകാരമാണ്:

സർവ്വജ്ഞം = സർവ്വവിദ്യാധിപതിയും, ബുധപരിഷൽസന്നുതഗുണധാമഗിരിജയാ ഉപേതം = ദേവവൃന്ദത്താൽ സ്തുതിക്കപ്പെടുന്നവളും ഗുണങ്ങളുടെ ഇരിപ്പിടവുമായ പാർവ്വതിയോടുകൂടിയവനും, മദനാതങ്കനിദാനം = കാമദഹനത്തിനു കാരണഭൂതനും, ശങ്കരസംജ്ഞം = ശങ്കരനെന്ന പേരുള്ളവനും ആയ, ഗുരും = ജഗൽപിതാവിനെ, സദാ വന്ദേ = എല്ലായ്പ്പോഴും (ഞാൻ) വന്ദിക്കുന്നു.

ഈ വിധം പ്രഭാവശാലിയായ ശിവനെപ്പോലുള്ള തന്റെ ശങ്കരഗുരുവിനെ വന്ദിക്കുന്നുവെന്നർത്ഥം ശബ്ദശക്തിയാൽ ലഭിക്കുന്നു.

മന്ഥാദ്രിക്ഷുബ്ധദുഗ്ദ്ധാംബുധിപരിവിലുഠ-
ത്തുംഗഭംഗപ്രകാണ്ഡ-
സ്തോമസ്തോകേതരശ്രീഹരണചണയശോ-
മണ്ഡിതാശാവകാശം
കല്പാന്തോന്നിദ്രരൌദ്രദ്യുമണിഗണകന-
ദ്ദീപ്തിദീപ്രപ്രതാപം
വന്ദേ മാതാമഹം മേ മുഹുരപി രവിവർ-
മ്മാഭിധം വഞ്ചിഭൂപം. 7

7. ഇരയിമ്മൻതമ്പി തന്റെ അമ്മയുടെ അച്ഛനായ രവിവർമ്മരാജാവിനെയും വന്ദിക്കുന്നു:

മന്ഥാദ്രിക്ഷുബ്ധദുഗ്ദ്ധാംബുധിപരിവിലുഠത്തുംഗഭംഗപ്രകാണ്ഡസ്തോമസ്തോകേതരശ്രീഹരണചണയശോമണ്ഡിതാശാവകാശം = മന്ദരപർവ്വതം കൊണ്ടു കടഞ്ഞ പാലാഴിയിൽ ചുററും ഏന്തുന്ന ഉയർന്ന തിരമാലകളുടെ നിരയുടെ അനല്പകാന്തിയെ കവരുന്നതിൽ വൈദഗ്ധ്യമുള്ള കീർത്തികൊണ്ടു ദിഗന്തരം മുഴുവനും അലങ്കരിച്ചിട്ടുള്ളവനും, കല്പാന്തോന്നിദ്രരൌദ്രദ്യുമണിഗണകദ്ദീപ്തിദീപ്രപ്രതാപം = പ്രളയകാലത്തുദിച്ച ഭയങ്കരസൂര്യസമൂഹത്തിന്റെ ജ്വലിക്കുന്ന തേജസ്സുപോലെ സമുല്ലസിക്കുന്ന പ്രതാപത്തോടുകൂടിയവനും, വഞ്ചിഭൂപം = തിരുവിതാംകൂർ രാജാവുമായ, രവിവർമ്മാഭിധം = രവിവർമ്മാവെന്നു പേരുള്ള, മേ മാതാമഹം = എന്റെ മുത്തച്ഛനെ, വന്ദേ = (ഞാൻ) വന്ദിക്കുന്നു.

933 മുതൽ 973 വരെ തിരുവിതാംകൂർ ഭരിച്ചിരുന്ന കാർത്തികതിരുനാൾ മഹാരാജാവിന്റെ കനിഷ്ഠസഹോദരൻ രവിവർമ്മ ഇളയതമ്പുരാനെയാണ് തന്റെ മാതാമഹനായി കവി ഇവിടെ സ്മരിക്കുന്നത്. രവിവർമ്മ ഇളയതമ്പുരാന്റെ മകൾ പാർവ്വതിപ്പിള്ളത്തങ്കച്ചിയായിരുന്നു ഇരയിമ്മൻതമ്പിയുടെ മാതാവ്. മുൻപദ്യംകൊണ്ടു കവിയുടെ ഗുരുനാഥൻ ഒരു ശങ്കരസംജ്ഞനായിരുന്നുവെന്നും മനസ്സിലാകുന്നു.

മേൽകാണിച്ച ഏഴു ശ്ലോകങ്ങളും ഒരു താളിയോലഗ്രന്ഥത്തിൽ കീചകവധം ആട്ടക്കഥയുടെ ആരംഭത്തിൽ ഉള്ളവയാണ്. മുമ്പച്ചടിച്ച പുസ്തകങ്ങളിലൊന്നും ഇവ ചേർത്തുകണ്ടിട്ടില്ല. അവസാനത്തെ മൂന്നു പദ്യങ്ങൾ മഹാകവി ഉള്ളൂർ തന്റെ സാഹിത്യചരിത്രത്തിൽ ഉദ്ധരിച്ചിട്ടുണ്ട്.

# പുറപ്പാട്

ശ്ലോകം 1. ശങ്കരാഭരണം

ആസീദസീമഗുണവാരിനിധിര്യശോഭി-
രാശാവകാശമനിശം വിശദം വിതന്വൻ
ബാഹാബലാനലഹുതാഹിതഭൂമിപാലോ
രാജാ വിരാട ഇതി വിശ്രുതനാമധേയഃ

പുറപ്പാടുപദം - ശങ്കരാഭരണം - ചെമ്പട.

ഭൂമിപാലശിഖാമണി ഭൂമിധരധീരൻ
ശ്രീമാൻ മാത്സ്യമഹീപതി ധീമാൻ ധർമ്മശീലൻ
ശൌര്യശാലികളാം മന്ത്രിവര്യരോടും കൂടി
കാര്യചിന്തനവും ചെയ്തു വീര്യവാരിനിധി

പ്രാജ്യവിഭവങ്ങൾതന്നാൽ രാജമാനമാകും
രാജ്യപാലനവുംചെയ്തു പൂജ്യപൂജാപരൻ
മല്ലമിഴിമാരാംനിജവല്ലഭമാരോടും
മുല്ലബാണരൂപൻ പുരേ ഉല്ലാസേന വാണു.

ശ്ലോകം 1. നായകനിർദ്ദേശം

അസീമഗുണവാരിനിധിഃ = അതിരില്ലാത്ത ഗുണങ്ങൾക്കു സമുദ്രമായിട്ടുള്ളവനും, യശോഭിഃ = കീർത്തികളാൽ, ആശാവകാശം = ദിക്കുകളുടെ ഉള്ള്, അനിശം = എപ്പോഴും, വിശദം = വെള്ളനിറമുള്ളതാക്കി, വിതന്വൻ = ചെയ്യുന്നവനും, ബാഹാബലാനലഹുതാഹിതഭൂമിപാലഃ = ഭുജപരാക്രമമാകുന്ന അഗ്നിയിൽ ശത്രുരാജാക്കന്മാരെ ഹോമിച്ചവനും, വിരാടഃ ഇതി = വിരാടൻ എന്ന്, വിശ്രുതനാമധേയഃ = പ്രസിദ്ധമായ പേരോടുകൂടിയവനും ആയ, രാജാ = രാജാവ്, ആസീത് = ഉണ്ടായിരുന്നു.

സാരം: വിരാടൻ എന്ന രാജാവു നാടു ഭരിക്കയായിരുന്നു. രാജോചിതങ്ങളായ ശൌര്യാദി ഗുണഗണങ്ങൾ നിറഞ്ഞവനായിരുന്നു ആ രാജാവ്. അദ്ദേഹത്തിന്റെ കീർത്തി ദിഗന്തരാളങ്ങളെ വെളുപ്പിച്ചിരുന്നു. ബാഹുപരാക്രമത്താൽ ശത്രുരാജാക്കന്മാരെയൊക്കെ നശിപ്പിച്ചവനുമായിരുന്നു വിരാടനൃപതി.

പുറപ്പാട് പദം -

ഭൂമിപാലശിഖാമണി = രാജാക്കന്മാരുടെ ശിരോരത്നമായി വിളങ്ങുന്നവനും, ഭൂമിധരധീരൻ = പർവ്വതംപോലെ സ്ഥിരതയുള്ളവനും, ശ്രീമാൻ = സമ്പത്തു നിറഞ്ഞവനും, ധീമാൻ = ബുദ്ധിയുള്ളവനും, ധർമ്മശീലൻ = സൽപ്രവൃത്തികൾ ആചരിക്കുക എന്ന സ്വഭാവം കൈവന്നവനും, വീര്യവാരിനിധി = പരാക്രമത്തിന്നു സമുദ്രമായിട്ടുള്ളവനും, പൂജ്യപൂജാപരൻ = ബഹുമാനിക്കേണ്ടവരെ ബഹുമാനിക്കുന്നതിൽ താൽപര്യമുള്ളവനും, മുല്ലബാണരൂപൻ = മുല്ലപ്പൂവാകുന്ന ബാണത്തോടുകൂടിയ കാമദേവനെപ്പോലെ സുന്ദരനും ആയ, മാത്സ്യമഹീപതി = വിരാടരാജാവ്, ശൌര്യശാലികളാം = ശൌര്യം

## ഒന്നാം രംഗം

*(വിരാടരാജധാനിയിലെ ഉദ്യാനം)*

ശ്ലോകം 2. തോടി.

മാകന്ദോത്കരമഞ്ജരീമധുഝരീ-
മത്താന്യപുഷ്ടാംഗനാ-
ചഞ്ചൂദഞ്ചിതപഞ്ചമാഞ്ചിതതരേ
കേളീവനേ മോഹനേ
സ്വച്ഛന്ദം വിഹരൻ കദാചിദുദിതം
ദൃഷ്ട്വാ വിധോർമ്മണ്ഡലം
പ്രാവോചത് പ്രമദാകുലോ നരപതി-
ർന്നേദീയസീഃ പ്രേയസീഃ.

നിരതന്മാരായ, മന്ത്രിവര്യരോടുംകൂടി= മന്ത്രിശ്രേഷ്ഠന്മാരോടുകൂടി, കാര്യചിന്തനവും ചെയ്തു = രാജ്യകാര്യങ്ങളെക്കുറിച്ച് ആലോചനചെയ്തുകൊണ്ടും, പ്രാജ്യ വിഭവങ്ങൾതന്നാൽ = പെരുകിയ ധനങ്ങൾകൊണ്ട്, രാജമാനനാകും = ശോഭിക്കുന്ന, രാജ്യപാലനവും ചെയ്തു - രാജ്യം സംരക്ഷിച്ചുകൊണ്ടും, മല്ലമിഴിമാരാം = താമരപോലെ അഴകുള്ള കണ്ണുകൾ ഉള്ളവരായ, നിജ വല്ലഭമാരോടും - തന്റെ ഭാര്യമാരോടുംകൂടി, പുരേ = അരമനയിൽ, ഉല്ലാസേന = ആഹ്ലാദത്തോടുകൂടി, വാണു = വസിച്ചു.

മത്സ്യമെന്ന രാജ്യത്തിന്റെ അധിപതിയായ വിരാടരാജാവു മറ്റെല്ലാ രാജാക്കന്മാരാലും ബഹുമാനിക്കപ്പെട്ടുവന്നു. മലപോലെ അചഞ്ചലത, സമ്പത്ത്, ബുദ്ധി, ധർമ്മശീലം, വളർന്ന പരാക്രമം എന്നിവ ആ നൃപനിൽ സമ്മേളിച്ചിരുന്നു.

മന്ത്രിമാരും കുറഞ്ഞ തരക്കാരായിരുന്നില്ല. സമർത്ഥതയും ധീരതയും തികഞ്ഞ അവരുമായി വിചിന്തനംചെയ്തുകൊണ്ടുതന്നെയാണ് വിരാടരാജാവു നാടു ഭരിച്ചിരുന്നത്. അതിന്നു തക്കവിധം അദ്ദേഹത്തിന്റെ നാടു വിഭവസമൃദ്ധികൊണ്ടു വിളങ്ങിയിരുന്നു. സൗന്ദര്യവതികളായ ഭാര്യമാരോടുകൂടി തന്റെ അരമനയിൽ ആ രാജാവു സുഖമായി വാണു.

ഇതിലെ പുറപ്പാട്, നടുവിൽ വിരാടരാജാവും ഇരുവശങ്ങളിലും ഈരണ്ടു സ്ത്രീവേഷങ്ങളുമായിട്ടാണ് വേണ്ടത്. രണ്ടു ഭാഗത്തും ഓരോ സ്ത്രീവേഷംമാത്രമായിട്ടുള്ളതു മദ്ധ്യമം. വിരാടരാജാവും സുദേഷ്ണയും മാത്രമായിട്ടാണെങ്കിൽ മറ്റു പത്നിമാർ ഒന്നിച്ചുണ്ടെന്നു സങ്കല്പം.

ശ്ലോകം 2.

കദാചിത് = ഒരു സന്ദർഭത്തിൽ, മാകന്ദോത്കരമഞ്ജരീമധുഝരീമത്താന്യപുഷ്ടാംഗനാചഞ്ചൂദഞ്ചിതപഞ്ചമാഞ്ചിതതരേ = തേന്മാവുകളുടെ സമൂഹത്തിലുള്ള പൂങ്കുലകളുടെ തേൻപ്രവാഹത്താൽ മദിച്ച കുയിൽപ്പേടകളുടെ കൊക്കുകളിൽനിന്നു പുറപ്പെട്ട പഞ്ചമസ്വരത്താൽ അത്യന്തമനോഹരവും, മോഹനേ = മനോവികാരജനകവും ആയ, കേളീവനേ = കളിപ്പൂങ്കാവനത്തിൽ, സ്വച്ഛന്ദം = സ്വേച്ഛപോലെ, വിഹരൻ = വിനോദിച്ചുകൊണ്ടിരിക്കുന്ന, നരപതിഃ = വിരാടരാജാവ്, ഉദിതം = ഉദിച്ചുയർന്ന, വിധോർമണ്ഡലം = ചന്ദ്രന്റെ ബിംബത്തെ, ദൃഷ്ട്വാ = കണ്ട്, പ്രമദാകുലഃ = സന്തോഷവാനായിട്ട്, നേദീയസീഃ = സമീപവർത്തിനികളായ, പ്രേയസീഃ = പ്രിയതമകളോട്, പ്രാവോചത് = പറഞ്ഞു

പദം 2. തോടി - ചെമ്പട

*(വിരാടരാജാവ് പ്രേയസിമാരോട്)*

പല്ലവി

കാമിനിമാരേ! കേൾപ്പിൻ നിങ്ങൾ
മാമകം വചനം

അനുപല്ലവി

യാമിനീകരനിതാ വിലസുന്നധികം
കാമസിതാതപവാരണം പോലെ.

ചരണങ്ങൾ

1 നല്ലൊരു വാപീകാമിനിമാരുടെ
നളിനകരാഞ്ചലമതിലതിചടുലം
മല്ലികാക്ഷാവലിയായീടുന്നൊരു
മന്മഥചാമരജാലം കാൺക.

രമണീയമായിരുന്നു അരമനയിലെ ഉദ്യാനം. അതിലെ തേൻമാവിൻ നിരയാണെങ്കിൽ പൂങ്കുലകൾ നിറഞ്ഞു വിളങ്ങുകയാണ്. ആ പൂങ്കുലകൾ ഒഴുക്കുന്നതോ പൂന്തേനരുവിയുമാണ്. അതാസ്വദിക്കുന്നതു പെൺകുയിലുകളും. മത്തുപിടിപെടുന്നു, കൊക്കു വിടർത്തുന്നു, പഞ്ചമസ്വരം പരത്തുന്നു. ആ പൂങ്കാവ് ഒന്നുകൂടി രമണീയമായിത്തീരുന്നു. അന്നേരം വിരാടരാജാവ് അവിടെ പ്രവേശിക്കുന്നു. സുന്ദരിമാരായ പ്രേയസിമാർ സമീപത്തുതന്നെ ഉണ്ടുതാനും. അമ്പിളിയും പൊങ്ങി വിളങ്ങി. രാജാവ് ആനന്ദപരവശനായി പ്രേയസിമാരോടു സല്ലാപത്തിനു മുതിർന്നു.

പദം 2. ശൃംഗാരപദം-

*(വിരാടരാജാവ് ഭാര്യമാരെ നോക്കി പറയുന്നു)*

പല്ലവി-

കാമിനിമാരേ! = അനുരാഗവതികളായ പ്രേയസിമാരേ!, മാമകം വചനം = ഞാൻ പറയുന്ന മൊഴി, നിങ്ങൾ കേൾപ്പിൻ = നിങ്ങൾ ചെവിക്കൊള്ളുക.

അനുപല്ലവി-

യാമിനികരൻ ഇതാ = ചന്ദ്രൻ ഇതാ, കാമസിതാതപവാരണം പോലെ = കാമദേവന്റെ വെൺകൊറ്റക്കുടപോലെ, അധികം വിലസുന്നു = ഏറ്റവും ശോഭിക്കുന്നു.

ചരണം 1

നല്ലൊരു വാപീകാമിനിമാരുടെ = രമണീയമായ താമരപ്പൊയ്കകളാകുന്ന സ്ത്രീകളുടെ, നളിനകരാഞ്ചലമതിൽ = താമരപ്പൂക്കളാകുന്ന കൈത്തലങ്ങളിൽ, അതിചടുലം = അധികം ഭംഗിയുള്ള, മല്ലികാക്ഷാവലിയായീടുന്നൊരു = അരയന്നങ്ങളുടെ നിരയാകുന്ന; മന്മഥചാമരജാലം = കാമദേവന്റെ വെഞ്ചാമരങ്ങളുടെ സമൂഹത്തെ, കാൺക = കാണുക.

2 മലയസമീരണനായീടുന്നൊരു
മത്തഭടൻ പരിപാലിച്ചീടും
മലർശരൻതന്നുടെ ശസ്ത്രനികേതം
മന്യേ കുസുമിതമുദ്യാനമിതം.

3 വാരണഗാമിനിമാരേ! കാൺക
വാസന്തീനടിനടനവിലാസം
മാരമഹോത്സവമാടീടുക നാം
മന്ദാക്ഷം ഹൃദി കരുതരുതധുനാ.

പദം 3. എരിക്കിലക്കാമോദരി - ചമ്പ
*(പ്രേയസിമാർ വിരാടരാജാവിനോട്)*

പല്ലവി

വരഗുണനിധേ! കാന്ത!
വചനമയി! ശൃണു മേ

അനുപല്ലവി

സ്മരനടനമാടുവാൻ
സാമ്പ്രതം സാമ്പ്രതം (വര)



ചരണം. 2:

മലയസമീരണനായീടുന്നൊരു = ചന്ദനപർവ്വതങ്ങളിൽത്തട്ടിവരുന്ന മന്ദമാരുതനാകുന്ന, മത്തഭടൻ = മദിച്ച പടയാളി, പരിപാലിച്ചീടും സംരക്ഷിച്ചുപോരുന്ന, മലർശരൻതന്നുടെ = പൂവമ്പനായ മന്മഥന്റെ, ശസ്ത്രനികേതം = ആയുധപ്പുരയാണ്, കുസുമിതം ഇദം ഉദ്യാനം = പുഷ്പം നിറഞ്ഞ ഈ ഉദ്യാനമെന്ന്. മന്യേ= (ഞാൻ) വിചാരിക്കുന്നു.

ചരണം 3:

വാരണഗാമിനിമാരേ! ആനയെപ്പോലെ ഭംഗിയിൽ നടക്കുന്ന സുന്ദരിമാരേ!, വാസന്തീനടിനടനവിലാസം - മാധവീലതയാകുന്ന നർത്തകിയുടെ നാട്യത്തിന്റെ വിലാസം, കാൺക = നിങ്ങൾ കാണുവിൻ. നാം മാരമഹോത്സവം ആടീടുക = നമുക്കു കാമകേളി കൊണ്ടാടാം. അധുനാ ഹൃദി = ഇപ്പോൾ മനസ്സിൽ, മന്ദാക്ഷം കരുതരുത് = ലജ്ജ വിചാരിക്കരുത്.

വിരാടരാജാവു പ്രേമവതികളായ ഭാര്യമാരെ അഭിസംബോധനംചെയ്തു പറയുകയാണ്-

ഇതാ, കാമദേവന്റെ വെൺകൊററക്കുടയോ എന്നു തോന്നുമാറ് അമ്പിളി ഏറ്റവും വിളങ്ങുന്നു. ഈ കേളീവനത്തിലെ വാപികളാകുന്ന കാമിനിമാരുടെ നളിനങ്ങളാകുന്ന കരാഞ്ചലങ്ങളിൽ അരയന്നങ്ങളാകുന്ന കാമദേവന്റെ വെൺചാമരങ്ങൾ വിളങ്ങുന്നു.

മലയമാരുതനാകുന്ന മത്തഭടൻ പരിപാലനംചെയ്യുന്ന പുഷ്പബാണന്റെ ആയുധപ്പുരയാണ് പുഷ്പങ്ങൾ നിറഞ്ഞ ഈ ഉദ്യാനമെന്നു ഞാൻ കരുതുന്നു.

ആനയെപ്പോലെ ഭംഗിയിൽ നടക്കുന്ന സുന്ദരിമാരേ! മാധവീലതയാകുന്ന നടി പ്രകടിപ്പിക്കുന്ന നടനവിലാസംകാണുക. നമുക്കു കാമകേളിയാടുക. ഇപ്പോൾ മനസ്സിൽ ഒട്ടും ലജ്ജ വിചാരിക്കരുത്.

പദം 3. ഭാര്യമാർ വിരാടരാജാവിനോടു പറയുകയാണ്-

ചരണങ്ങൾ

1 പരഭൃതവിലാസിനികൾ
പതികളൊടുമൊന്നിച്ചു
പരിചിനൊടു സഹകാര
പാദപേ വാഴുന്നു. (വര)

2. അധരിതസുധാമധുര-
മാകുന്ന നിന്നുടയ
അധരമധുപാനമതി-
ലാശ വളരുന്നു. (വര)

3. മലയഗിരിപവനനിത
മന്ദമായ് വീശുന്നു
കലയപരിരംഭണം
കനിവിനൊടു ഗാഢം. (വര)

4. വിശദതരരുചിരുചിര-
വിധുശിലാതളിമമതിൽ
ശശിവദനേ പോകനാം
സരഭസമിദാനീം. (വര)

പല്ലവി, അനുപല്ലവി-

അയി വരഗുണനിധേ! കാന്ത! = അല്ലയോ, ശ്രേഷ്ഠങ്ങളായ ഗുണങ്ങളുടെ ഇരിപ്പിടമായ നാഥ!, മേ വചനം ശൃണു = എന്റെ വാക്കു കേട്ടാലും, സാമ്പ്രതം = ഈ സന്ദർഭം, സ്മരനടനമാടുവാൻ = രതിക്രീഡചെയ്യുവാൻ, സാമ്പ്രതം = യോജിച്ചതാണ്.

ചരണം 1:

പരഭൃതവിലാസിനികൾ പതികളൊടും ഒന്നിച്ച് = കുയിൽപ്പേടകൾ ഭർത്താക്കളായ ആൺകുയിലുകളോടു കൂടിച്ചേർന്ന്, സഹകാരപാദപേ പരിചിനൊടു വാഴുന്നു = തേൻമാവുമരത്തിൽ കൌതുകമായി കഴിഞ്ഞുകൂടുന്നു.

ചരണം 2:

അധരിതസുധാമധുരമാകുന്ന = അമൃതിന്റെ മധുരരസത്തെ അധഃകരിച്ച, നിന്നുടയ അധരമധുപാനമതിൽ = അങ്ങയുടെ അധരമധുപാനംചെയ്യുന്ന വിഷയത്തിൽ, ആശ വളരുന്നു = ആഗ്രഹം വർദ്ധിക്കുന്നു.

ചരണം 3:

മലയഗിരിപവനൻ = മലയപർവ്വതത്തിൽനിന്നു വരുന്ന കാറ്റ്, ഇതമന്ദമായ് വീശുന്നു = ഇതാ പതുക്കെ വന്നണയുന്നു. കനിവിനൊടു = ദയവായി ഗാഢംപരിരംഭണം = ഗാഢാലിംഗനം, കലയ = അങ്ങുചെയ്താലും.,

ചരണം 4:

ശശിവദന = ചന്ദ്രനെപ്പോലെ ആഹ്ലാദമുളവാക്കുന്ന മുഖത്തോടുകൂടിയ നാഥ, ഇദാനീം സരഭസം = ഇപ്പോൾ വേഗത്തിൽ, വിശദതരരുചിരുചിര വിധുശിലാതളിമമതിൽ = ഏറ്റവും തെളിഞ്ഞ ശോഭയാൽ മനോഹരമായ ചന്ദ്രകാന്തക്കല്ലുകൊണ്ടു നിർമ്മിച്ച മണ്ഡപത്തിൽ, നാം പോക = നമുക്കു പോകാം.

ഇടശ്ലോകം

ശ്ലോകം 3. കല്യാണി

തൽക്കാലേ ദ്യൂതവൃത്ത്യാ പ്രസഭമപഹൃതേ
ധാർത്തരാഷ്ട്രൈഃ സ്വരാഷ്ട്രേ
കാന്താരാന്തേ കഥഞ്ചിൻ സഹ നിജസഹജൈഃ
കാന്തയാ ശാന്തയാ ച

നീത്വാഥ ദ്വാദശാബ്ദാൻ കലിതയതിവപുഃ
കർത്തുമജ്ഞാതവാസം
മാത്സ്യസ്യാഭ്യർണ്ണമഭ്യാഗമദമിതയശാ
ധർമ്മജോ നിർമ്മലാത്മാ.

ഭാര്യമാരിൽ ചിലർ വിരാടരാജാവിനോടു പറയുകയാണ്—

നല്ല ഗുണങ്ങൾ ഇണങ്ങിയവനും ചന്ദ്രനുതുല്യം ആഹ്ലാദമുളവാക്കുന്ന മുഖത്തോടുകൂടിയവനുമായ കാന്ത! ഞാൻ പറയുന്നതു കേൾക്കുക. രതിക്രീഡയ്ക്കു പറ്റിയതാണ് ഈ സന്ദർഭം. ഇതാ ഈ ഉദ്യാനത്തിലെ തേൻമാവുകളിൽ പെൺകുയിലുകൾ അവരുടെ കാമുകന്മാരുമൊത്ത് ആഹ്ലാദിക്കുന്നു. മലയപവനൻ മന്ദമായി വീശുന്നു. സുധാമാധുര്യത്തെ അധഃകരിക്കുന്ന അങ്ങയുടെ അധരമധു പാനംചെയ്യുവാൻ എനിക്ക് ആശ വളരുന്നു. കനിയുക. ഗാഢമായി പുണരുക. നിർമ്മലമായ ചന്ദ്രകാന്തതളിമത്തിൽ പ്രവേശിക്കുവാൻ വേഗം നമുക്കു പോകാം.

ശ്ലോകം 3.

തൽക്കാലേ = അക്കാലത്ത്, സ്വരാഷ്ട്രേ = തന്റെ (ധർമ്മപുത്രരുടെ) രാജ്യം, ദ്യൂതവൃത്ത്യാ = ചൂതുകളികൊണ്ട്, ധാർത്തരാഷ്ട്രൈഃ = ധൃതരാഷ്ട്രപുത്രന്മാരായ ദുര്യോധനാദികളാൽ, പ്രസഭം അപഹൃതേ = ബലാൽക്കാരമായി അപഹരിക്കപ്പെട്ടപ്പോൾ, നിർമ്മലാത്മാ = നിഷ്കളങ്കമായ മനസ്സോടുകൂടിയവനും, അമിതയശാഃ = അതിരറ്റ കീർത്തിയുള്ളവനും ആയ, ധർമ്മജ = ധർമ്മപുത്രർ, നിജസഹജൈഃ = തന്റെ അനുജന്മാരോടും, ശാന്തയാ കാന്തയാ ച = ശാന്തസ്വഭാവയായ പത്നിയോടുംകൂടി, കാന്താരാന്തേ = കാട്ടിനകത്ത്, കഥഞ്ചിൽ = വല്ലപാടും, ദ്വാദശ അബ്ദാൻ = പന്ത്രണ്ടുസംവത്സരക്കാലം, നീത്വാ അഥ = കഴിച്ചുകൂട്ടിയതിനുശേഷം, അജ്ഞാതവാസം = തങ്ങളാരെന്നു മറ്റാരും അറിയാത്തവിധത്തിലുള്ള അജ്ഞാതവാസം, കർത്തും = അനുഷ്ഠിക്കുന്നതിന്, കലിതയതിവപുഃ = സന്യാസിവേഷം കൈക്കൊണ്ട്, മാത്സ്യസ്യ അഭ്യർണ്ണം = വിരാടരാജാവിന്റെ സമീപത്തിൽ, അഭ്യാഗമൽ = ചെന്നു ചേർന്നു.

കീചകവധത്തിന്നു ഹേതുഭൂതമായ പാണ്ഡവരുടെ അജ്ഞാതവാസകഥ അവതരിപ്പിക്കുന്നു—

കള്ളച്ചൂതുകളിയിൽ ധൃതരാഷ്ട്രപുത്രരായ ദുര്യോധനപ്രഭൃതികൾ ശുദ്ധഹൃദയനും ധർമ്മശീലനുമായ ധർമ്മപുത്രരുടെ രാജ്യം ബലാൽക്കാരമായി അപഹരിച്ചു. പന്ത്രണ്ടുകൊല്ലത്തെ വനവാസവും ഒരുകൊല്ലത്തെ അജ്ഞാതവാസവും അനുഷ്ഠിച്ചാൽ അവകാശപ്പെട്ട രാജ്യം തിരിയെ കൊടുക്കാമെന്ന് ഉടമ്പടി നിശ്ചയിക്കുകയും ചെയ്തു. അതനുസരിച്ചു ധർമ്മപുത്രർ പ്രയാസപ്പെട്ടു പന്ത്രണ്ടു കൊല്ലത്തെ വനവാസം അനുഷ്ഠിച്ചു. അതിൽപ്പിന്നെ ഒരു കൊല്ലത്തെ അജ്ഞാതവാസം അനുഷ്ഠിക്കുവാൻ സന്യാസിയുടെ രൂപംധരിച്ചു കൊണ്ടു വിരാടരാജാവിന്റെ

## രണ്ടാം രംഗം

*(വിരാടരാജാവിന്റെ ആസ്ഥാനമണ്ഡപം)*

ശ്ലോകം 4. കല്യാണി

ശാന്തം കമണ്ഡലുധരം കലിതത്രിദണ്ഡം
കാഷായചേലമളികോല്ലസദൂർദ്ധ്വപുണ്ഡ്രം
ഭാന്തം സഭാന്തരഗതം സ നൃപോ നിതാന്തം
പ്രാഹ സ്മ വിസ്മിതമനാഃ സ്മിതപൂർവ്വമേവം.

പദം 4. കല്യാണി - ചെമ്പട

(വിരാടരാജാവു സന്ന്യാസിവേഷത്തിൽ വന്ന ധർമ്മപുത്രരോട്)

പല്ലവി

സ്വാഗതം തേ യതിവര!
ഭാഗവതോത്തമ! ഭവാൻ
ആഗമിച്ചതോർക്കിൽ മമ
ഭാഗധേയമല്ലോ.

സമീപത്തു ചെന്നു. മറ്റോരോ രൂപത്തിലും നാമത്തിലും സഹോദരന്മാരായ ഭീമസേനൻ, അർജ്ജുനൻ, നകുലൻ, സഹദേവൻ എന്നിവരും ധർമ്മപത്നിയായ പാഞ്ചാലിയും ധർമ്മപുത്രരോടുകൂടി അവിടെ ആഗതരായി.

ശ്ലോകം 4.

ശാന്തം = മനോനിഗ്രഹം ചെയ്തവനും, കമണ്ഡലുധരം = ജലപാത്രമായ കമണ്ഡലു ധരിച്ചവനും, കലിതത്രിദണ്ഡം = ത്രിദണ്ഡമെന്ന യോഗദണ്ഡു ധരിച്ചവനും, കാഷായചേലം = കാവിവസ്ത്രം ഉടുത്തവനും, അളികോല്ലസദൂർദ്ധ്വപുണ്ഡ്രം = നെറ്റിയിൽ ശോഭിക്കുന്ന ഗോപിക്കുറിയോടുകൂടിയവനും, ഭാന്തം = തേജസ്സുപൂണ്ടു വിളങ്ങുന്നവനുമായി, സഭാന്തരഗതം = ആസ്ഥാനസദസ്സിനുള്ളിൽ ആഗമിച്ച, തം = ആ ധർമ്മപുത്രരോട്, നിതാന്തം വിസ്മിതമനാഃ = ഏറ്റവും ആശ്ചര്യം നിറഞ്ഞ മനസ്സോടുകൂടി, സഃ നൃപഃ = ആ വിരാടരാജാവ്, ഏവം പ്രാഹ സ്മ = ഇപ്രകാരം പറഞ്ഞു.

വിരാടരാജാവിന്റെ അരമനയിൽ പ്രവേശിച്ച ധർമ്മപുത്രരുടെ സന്ന്യാസിവേഷം വിവരിച്ചു കാണിക്കുന്നു—

അകമേ ശാന്തി, പുറമേ കമണ്ഡലു, ത്രിദണ്ഡം, കാവിവസ്ത്രം, ഗോപിക്കുറി, അസാധാരണമായ തേജസ്സ് എന്നിവ ആ സന്ന്യാസിയെ ആശ്ലേഷിച്ചിരുന്നു. ദർശനമാത്രത്തിൽ ഒരു ഉത്തമനായ യതിവര്യനാണതെന്നു വിരാടരാജാവു ധരിച്ചു. യതിജനസാധാരണമായ മറ്റടയാളങ്ങൾക്കു പുറമെ അസാധാരണമായ തേജസ്സുംകൂടി ഈ സന്ന്യാസിയിൽ തിളങ്ങുന്നതു കണ്ടപ്പോൾ വിരാടരാജാവിന് ഏറ്റവും ആശ്ചര്യമുളവായി. സന്തോഷസൂചകമായ പുഞ്ചിരി പൊഴിച്ചുകൊണ്ട് വിരാടരാജാവ് ആ സന്ന്യാസിയോട് ഇപ്രകാരം പറഞ്ഞു.

പദം 4. പല്ലവി—

ഭാഗവതോത്തമ = ഭഗവത്ഭക്തന്മാരിൽവെച്ച് ഉത്തമനായ, യതിവര =

ചരണങ്ങൾ

1 സംഗഹീനന്മാരായുള്ള
നിങ്ങളുടെ ദുർലഭമാം
സംഗമം കൊണ്ടല്ലോ ലോകേ
മംഗളം വന്നീടൂ. (സ്വാഗതം)

2. ഏതൊരു ദിക്കിനെ ഭവാൻ
പാദരേണുപാതംകൊണ്ടു
പൂതയാക്കീടുവാനിന്നു
ചേതസാ കാണുന്നു? (സ്വാഗതം)

3. എന്തൊരു കാംക്ഷിതംകൊണ്ടു
നിന്തിരുവടിയിന്നെന്റെ
അന്തികേ വന്നതു ചൊൽക
ശാന്തിവാരിരാശേ! (സ്വാഗതം)

സന്ന്യാസിശ്രേഷ്ഠ, തേ സ്വാഗതം = അങ്ങയ്ക്കു ഞാൻ സ്വാഗതം പറയുന്നു. ഭവാൻ ആഗമിച്ചത് = അങ്ങ് ഇവിടെ വന്നത്, ഓർക്കിൽ = ആലോചിക്കുമ്പോൾ, മമ ഭാഗധേയമല്ലോ = എന്റെ ഭാഗ്യം തന്നെയാണ്.

ചരണം 1:

സംഗഹീനന്മാരായ = ലൗകികവിഷയങ്ങളിൽ താൽപര്യമില്ലാത്ത, നിങ്ങളുടെ = അങ്ങയെപ്പോലുള്ളവരുടെ, ദുർല്ലഭമാം = ലഭിക്കുവാൻ പ്രയാസമുള്ള, സംഗമം കൊണ്ടല്ലോ = സമാഗമം കൊണ്ടുതന്നെയാണ്, ലോകേ = ലോകത്തിൽ, മംഗളം വന്നീടൂ = ശ്രേയസ്സുണ്ടാകുന്നത്.

ചരണം 2:

ഭവാൻ ഇന്ന് = അങ്ങ് ഇപ്പോൾ, പാദരേണുപാതംകൊണ്ട് = കാലിൽനിന്നു വീഴുന്ന പൊടികൊണ്ട്, ഏതൊരു ദിക്കിനെ = ഏതു പ്രദേശത്തെ, പൂതയാക്കീടുവാൻ = പരിശുദ്ധമാക്കുവാൻ, ചേതസാ കാണുന്നു = മനസ്സുകൊണ്ടു വിചാരിക്കുന്നു.

ചരണം 3:

ശാന്തിവാരിരാശേ = ശമഗുണത്തിന്റെ സമുദ്രമേ, നിന്തിരുവടി = പൂജ്യനായ അങ്ങ്, എന്തൊരു കാംക്ഷിതംകൊണ്ട് = എന്തിനെ ആഗ്രഹിച്ചുകൊണ്ടാണ്, ഇന്ന് എന്റെ അരികെ = ഇപ്പോൾ എന്റെ സമീപത്ത് വന്നത് = വന്നിരിക്കുന്നത്, ചൊല്ക = പറയുക.

സന്ന്യാസിവേഷത്തിൽ ആഗമിച്ച ധർമ്മപുത്രരോടു വിരാടനൃപൻ ബഹുമാനപുരസ്സരം പറയുകയാണ്—

മനോനിഗ്രഹം സിദ്ധിച്ചവനും ഭഗവത്ഭക്തനുമായ സന്ന്യാസിവര്യാ! അങ്ങയ്ക്കു ഞാനിതാ സ്വാഗതം പറയുന്നു. അങ്ങ് ഇപ്പോൾ ഇവിടെ എഴുന്നള്ളിയത് എന്റെ ഭാഗ്യംകൊണ്ടുതന്നെയാണെന്നു ഞാൻ വിശ്വസിക്കുന്നു. വിഷയാനുഭവങ്ങളിൽ അഭിലാഷമറ്റ ഭവാദൃശന്മാരുടെ ദുർല്ലഭമായ സമാഗമംകൊണ്ടുതന്നെയാണ് ലോകവാസികൾക്കു മംഗളം വളരുന്നത്. ഏതു ദിക്കിനെയാണ് അവിടുന്നു പാദധൂളി വീഴ്ത്തി പരിശുദ്ധമാക്കുവാൻ ഉദ്ദേശിക്കുന്നത്. എന്തു കാര്യസാദ്ധ്യം ഉദ്ദേശിച്ചാണ് ഇപ്പോൾ അങ്ങ് എന്റെ സമീപത്തു വന്നത്? പറയുക.

പദം 5. കാമോദരി - അടന്ത

*(ധർമ്മപുത്രർ വിരാടരാജാവിനോട്)*

പല്ലവി

ഭാഗ്യപൂരവസതേ! ശൃണു മമ
വാക്യമിന്നു നൃപതേ!

അനുപല്ലവി

ശ്ലാഘ്യതമമഹീപാലകുലത്തിനു
യോഗ്യഗുണജലനിധേ! ശുഭാകൃതേ!

ചരണങ്ങൾ

1 അക്ഷയകീർത്തേ! ഞാനക്ഷക്രീഡതന്നിൽ
അക്ഷമനായ് മുന്നം പര-
പക്ഷജിതനായി ഭിക്ഷുവായോരോരോ
ദിക്കു നടന്നിടുന്നു.
അക്ഷീണമോദേന നിന്നെ കണ്ടീടുവാൻ
ഇക്ഷണമത്ര വന്നു മഹാമതേ! (ഭാഗ്യ)

2 പങ്കജസംഭവ ശങ്കരാദികൾക്കുള്ള
സങ്കടം തീർത്തു കാമം നല്കും

പദം 5. പല്ലവി —

ഭാഗ്യപൂരവസതേ = ഭാഗ്യസമൂഹത്തിന്റെ പാർപ്പിടവും, ശ്ലാഘ്യതമ മഹീപാലകുലത്തിനു യോഗ്യഗുണജലനിധേ = ഏറ്റവും ശ്ലാഘിക്കത്തക്ക രാജവംശത്തിനു യോജിക്കുന്ന ഗുണങ്ങളുടെ സമുദ്രവും, ശുഭാകൃതേ = ശുഭമായ ആകൃതിയോടുകൂടിയവനുമായ, നൃപതേ, രാജാവേ, ഇന്നു മമ = ഇപ്പോൾ എന്റെ, വാക്യം ശൃണു = വാക്യത്തെ അങ്ങു കേട്ടാലും.

ചരണം 1:

അക്ഷയകീർത്തേ = നാശം സംഭവിക്കാത്ത കീർത്തിയോടുകൂടിയവനും, മഹാമതേ = തെളിഞ്ഞ ബുദ്ധിയുള്ളവനുമായ രാജാവേ, മുന്നം ഞാൻ = മുമ്പൊരു സമയം ഞാൻ, അക്ഷക്രീഡതന്നിൽ = ചൂതുകളിയിൽ, അക്ഷമനായ് = സാമർത്ഥ്യമില്ലാത്തവനാകയാൽ, പരപക്ഷജിതനായി = എതിർപക്ഷത്താൽ തോല്പിക്കപ്പെട്ടവനായിത്തീർന്നിട്ട്, ഭിക്ഷുവായി = സന്ന്യാസിയായി, ഓരോരോ ദിക്കു = ഓരോരോ ദിക്കുകളിൽ, നടന്നീടുന്നു = സഞ്ചരിക്കുകയാണ്. നിന്നെ കണ്ടീടുവാൻ = ഭവാനെക്കാണുവാൻ, അക്ഷീണമോദേന = അധികമായ സന്തോഷത്തോടുകൂടി, ഇക്ഷണം = ഈ സമയം, അത്ര വന്നു = ഇവിടെ വന്നതാണ്.

ചരണം 2:

പങ്കജസംഭവശങ്കരാദികൾക്കുള്ള = ബ്രഹ്മാവ്, ശിവൻ തുടങ്ങിയ ദേവന്മാർക്കു നേരിടുന്ന, സങ്കടം തീർത്ത് = ക്ലേശങ്ങൾ ശമിപ്പിച്ച്, കാമം നല്കും = അഭീഷ്ടം നല്കുന്ന, പങ്കജലോചനൻതൻ കൃപയാ = ശ്രീകൃഷ്ണഭഗവാന്റെ കൃപകൊണ്ട്, ഗതശങ്കം അഹം = ശങ്കകൂടാതെ ഞാൻ, നികാമം = യഥേഷ്ടം, പങ്കഹരങ്ങളാം തീർത്ഥങ്ങളാടിനേൻ = പാപഹരങ്ങളായ തീർത്ഥങ്ങളിൽ സ്നാനം ചെയ്തു. കങ്കനെന്നല്ലോ = കങ്കനെന്നാണ്, അധുനാ മമ നാമം = ഇപ്പോൾ എന്റെ പേര്.

പങ്കജലോചനൻതൻ കൃപയാ ഗത-
ശങ്കമഹം നികാമം
പങ്കഹരങ്ങളാം തീർത്ഥങ്ങളാടിനേൻ
കങ്കനെന്നല്ലോ നാമം മമാധുനാ. (ഭാഗ്യ)

3 സത്തമന്മാരിൽവെച്ചുത്തമനാം നിന്റെ
പത്തനംതന്നിലഹം ചിരം
ചിത്തമോദത്തോടു വാണീടുവനതി-
നെത്രയുമുണ്ടു മോഹം
നിസ്തുലസൗജന്യരാശേ; നിനക്കിനി
സ്വസ്തി വരുമനാഹം അസംശയം. (ഭാഗ്യ)

ച. 3: സത്തമന്മാരിൽവെച്ച് = സജ്ജനങ്ങളിൽവെച്ച്, ഉത്തമനാം നിന്റെ, ശ്രേഷ്ഠനായ ഭവാന്റെ, പത്തനം തന്നിൽ അഹം = അരമനയിൽ ഞാൻ, ചിരം = വളരെ കാലം, ചിത്തമോദത്തോടു = മനസ്സന്തോഷത്തോടുകൂടി, വാണീടുവൻ = വസിക്കാം, അതിന് = അങ്ങനെ വസിക്കുന്നതിന്, എത്രയും മോഹമുണ്ട് = വളരെ ആഗ്രഹമുണ്ട്. നിസ്തുല സൗജന്യരാശേ = അതുല്യമായ സൗജന്യത്തിന്റെ പുഞ്ജമേ! നിനക്ക് ഇനി = ഭവാന് ഇനി മേലിൽ, അനാഹം സ്വസ്തി വരും = എന്നും നന്മയുണ്ടാകും. അസംശയം = സംശയമില്ല.

സന്യാസിവേഷത്തിൽ ആഗതനായ ധർമ്മപുത്രർ വിരാടരാജാവിനോടു പറയുകയാണ്: അല്ലയോ രാജാവേ! അങ്ങ് സകലഭാഗ്യവും തികഞ്ഞവൻ, ഉത്തമമായ രാജകുലത്തിന് യോജിക്കുന്ന സദ്ഗുണങ്ങളൊക്കെയും ഇണങ്ങിയവൻ, സാമുദ്രികലക്ഷണമൊത്ത ആകൃതിയുള്ളവൻ, അഴിവില്ലാത്ത കീർത്തിയാർന്നവൻ, മഹാബുദ്ധിമാൻ, അസാമാന്യമായ ദാക്ഷിണ്യത്തിന്റെ ഇരിപ്പിടം.

എന്റെ നില പറയാം. കേൾക്കുക. മുമ്പൊരിക്കൽ ചൂതുകളിയിൽ പ്രവേശിച്ച ഞാൻ അതിനു തക്ക വിരുതില്ലാതിരുന്നതുകൊണ്ട് എതിർപക്ഷക്കാരാൽ തോല്പിക്കപ്പെട്ടു. അതു നിമിത്തം ഞാൻ സന്യാസിയായി ഓരോ ദിക്കിൽ സഞ്ചരിക്കുകയായിരുന്നു. ഇപ്പോൾ അങ്ങയെ കാണുവാൻ അധികമായ സന്തോഷം തോന്നിയതുകൊണ്ട് ഞാൻ ഇവിടെ വന്നതാണ്. ബ്രഹ്മാവ്, ശിവൻ തുടങ്ങിയ ദേവന്മാർക്കുപോലും നേരിടുന്ന സങ്കടങ്ങൾ പരിഹരിച്ച് അവരുടെ അഭീഷ്ടങ്ങൾ സഫലമാക്കി അനുഗ്രഹിക്കുന്ന ശ്രീകൃഷ്ണഭഗവാന്റെ കൃപകൊണ്ട് എനിക്ക് നിശ്ശങ്കനായി പാപഹരങ്ങളായ പുണ്യതീർത്ഥങ്ങളിൽ യഥേച്ഛം സ്നാനം ചെയ്യാൻ സാധിച്ചു. എന്റെ പേർ ഇപ്പോൾ കങ്കൻ എന്നാണ്. അങ്ങ് സജ്ജനങ്ങളിൽവെച്ച് ഉത്തമനാണല്ലോ. അങ്ങയുടെ ഭവനത്തിൽ ഏറെക്കാലം സന്തോഷമായി വസിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇനിമേൽ അങ്ങയ്ക്കു മേൽക്കുമേൽ നന്മ വരുമെന്നുള്ളതിൽ സംശയമില്ല.

ധർമ്മപുത്രരുടെ ഈ വാക്കിൽ അസത്യമൊന്നും വന്നിട്ടില്ലെന്നും എന്നാൽ തന്റെ യഥാർത്ഥസ്ഥിതി വെളിവാവാതെ നോക്കീട്ടുണ്ടെന്ന് പ്രത്യേകം ശ്രദ്ധിക്കുക.

ശ്ലോകം 5. പന്തുവരാളി

ഏവം ധർമ്മസുതേ സുഖം നരപതേ-
രർദ്ധാസനാദ്ധ്യാസിതേ
ഭീമാഖണ്ഡലസൂനുമാദ്രതനയാ-
പുത്രാശ്ച തത്രാഗമൻ
താൻ പൌരോഗവഷണ്ഡസാദിപശുപാ-
കാരാൻ നിരീക്ഷ്യാന്തികേ
ഗാഢാരൂഢകുതൂഹലാകുലമനാ
വാണീമഭാണീന്നൃപഃ.

പദം 6. പന്തുവരാളി - അടന്ത

*(വിരാടരാജാവു വേഷം മാറിച്ചെന്നു ഭീമാദികളോട്)*

പല്ലവി

വീരരായീടുന്ന നിങ്ങൾ
ആരഹോ ചൊല്ലുവിൻ മമ
ചാരവേ വന്നതിനെന്തു
കാരണമെന്നതുമിപ്പോൾ.

ശ്ലോകം 5.

ഏവം ധർമ്മസുതേ = ഇപ്രകാരം ധർമ്മപുത്രൻ, സുഖം = സുഖമാകുംവണ്ണം നരപതേഃ = വിരാടരാജാവിന്റെ, അർദ്ധാസനാദ്ധ്യാസിതേ = സിംഹാസനത്തിന്റെ പകുതിഭാഗത്ത് ഇരിപ്പായപ്പോൾ, ഭീമാഖണ്ഡലസൂനുമാദ്രതനയാപുത്രാഃ ച = ഭീമസേനൻ, അർജ്ജുനൻ, നകുലസഹദേവന്മാർ എന്നിവരും, തത്ര ആഗമൻ = അവിടെ വന്നുചേർന്നു. പൌരോഗവഷണ്ഡസാദി പശുപാകാരാൻ = പാചകൻ, നപുംസകൻ, കുതിരക്കാരൻ, മാട്ടിടയൻ എന്നിവരുടെ ആകൃതിയുള്ള, താൻ = അവരെ, അന്തികേ നിരീക്ഷ്യ = അരികിൽ കണ്ടിട്ട്, ഗാഢാരൂഢകുതൂഹലാകുലമനാഃ = ഏറ്റവും വളർന്ന കൗതുകത്താൽ പരവശമായ മനസ്സോടുകൂടിയവനായിത്തീർന്ന, നൃപഃ = വിരാട രാജാവ്, വാണീം അഭാണീത് = വാക്കിനെ പറഞ്ഞു.

വിരാടനൃപൻ ബഹുമാനിച്ച് ധർമ്മപുത്രരെ അർദ്ധാസനത്തിൽ ഉപവിഷ്ടനാക്കി. ആ സമയം അരിവെപ്പുകാരന്റെ വേഷത്തിൽ ഭീമസേനനും നപുംസകന്റെ രൂപത്തിൽ അർജ്ജുനനും കുതിരകളെ രക്ഷിക്കുന്നവന്റെ വേഷത്തിൽ നകുലനും പശുക്കളെ മേയ്ക്കുന്നവന്റെ ആകൃതിയിൽ സഹദേവനും അവിടെ ആഗമിച്ചു. അവരെക്കണ്ടു കൌതുകം വളർന്ന വിരാടനൃപൻ അവരോടു യോഗ്യമായ രീതിയിൽ സംസാരിച്ചു.

പദം 6.

പല്ലവി—

അഹോ! = ആശ്ചര്യം! മമ ചാരവേ = എന്റെ അരികിൽ.

അനുപല്ലവി

ഏതൊരു ദിക്കിൽനിന്നിങ്ങു
സാദരം വന്നിതു നിങ്ങൾ
ചേതസി മോഹമെന്തെന്നു
വീതശങ്കം ചൊല്ലീടുവിൻ. (വീരരായീടുന്ന)

*(ഭീമസേനൻ വിരാടരാജാവിനോട്)*

പല്ലവി

പാർത്ഥിവേന്ദ്ര! കേൾക്ക പര-
മാർത്ഥമിന്നു പറഞ്ഞിടാം
പാർത്ഥപുരം തന്നിൽ മുന്നം
പാർത്തിരുന്നു ഞങ്ങളെല്ലാം.

അനുപല്ലവി

കുന്തീനന്ദനന്മാർ കാട്ടിൽ
ഹന്ത! പോയശേഷം ഞങ്ങൾ
സ്വാന്തഖേദമോടും കൂടി
അന്തികേ വന്നിതു തവ (പാർത്ഥിവേന്ദ്ര)

ചരണങ്ങൾ

സൂദനാകും വലലൻ ഞാൻ
സ്വാദു ഭോജ്യങ്ങളെ വച്ചു
സാദരം നൽകുവൻ തവ
മോദമാശു വരുത്തുവൻ. (പാർത്ഥിവേന്ദ്ര)

അനുപല്ലവി —

സാദരം = ആദരവോടുകൂടി, ചേതസി മോഹം = മനസ്സിൽ ആഗ്രഹം, വീതശങ്കം = ശങ്കകൂടാതെ.

വിരാടരാജാവ് ഭീമാദികളോട് ചോദിക്കുന്നു —

വീരന്മാരായ നിങ്ങൾ ആരാണ്? ഇപ്പോൾ എന്റെ സമീപത്തു വന്നതിനുള്ള കാരണം എന്താണെന്നതും പറയുവിൻ. നിങ്ങൾ എവിടെനിന്നാണ് ആദരത്തോടുകൂടി ഇവിടെ വന്നത്? മനസ്സിൽ ആഗ്രഹമെന്താണെന്നുള്ളതും ശങ്കകൂടാതെ പറയുക.

പല്ലവി—

പാർത്ഥിവേന്ദ്ര = അല്ലയോ രാജശ്രേഷ്ഠാ, പാർത്ഥപുരം തന്നിൽ = പാണ്ഡവന്മാരുടെ രാജധാനിയിൽ.

അനുപല്ലവി —

കുന്തീനന്ദനന്മാർ = പാണ്ഡവർ, ഹന്ത = കഷ്ടം, സ്വാന്തഖേദമോടും = മനസ്സിൽ സങ്കടത്തോടുകൂടി, തവ അന്തികേ = അങ്ങയുടെ അടുക്കൽ.

ച. 1: സൂദൻ = അരിവെപ്പുകാരൻ, സ്വാദുഭോജ്യങ്ങളെ = രുചിയേറിയ ഭക്ഷ്യപദാർത്ഥങ്ങളെ, തവ മോദം ആശു വരുത്തുവൻ = വേഗത്തിൽ അങ്ങയ്ക്കു സന്തോഷം ജനിപ്പിച്ചുകൊള്ളാം.

മോഹനം - ചെമ്പട

*(അർജ്ജുനൻ വിരാടരാജാവിനോട്)*

2 നൃത്തഗീതാദികളിലി-
 ന്നെത്രയും കൌശലമുള്ള
 നർത്തകിയാം ബൃഹന്നള
 സത്തമ! കേളഹമല്ലോ.

പല്ലവി

 രാജരാജവിഭവ! ഹേ
 രാജശേഖര!

സുരുട്ടി - ചെമ്പട

*(നകുലൻ വിരാടരാജാവിനോട്)*

3 രാജവംശജനാം ധർമ്മ-
 രാജനന്ദനൻ തന്നുടെ
 വാജിപാലൻ ദാമഗ്രന്ഥി
 വ്യാജമല്ല ഞാനറിക. (രാജരാജ)



ഭീമസേനൻ വിരാടരാജാവിനോടു പറയുന്നു—

അല്ലയോ രാജേന്ദ്ര! ഞാനിപ്പോൾ പരമാർത്ഥം പറയാം. അതു കേട്ടുകൊണ്ടാലും. ഞങ്ങളെല്ലാം മുമ്പു പാണ്ഡവരുടെ രാജധാനിയിൽ പാർത്തിരുന്നവരാണ്. പാണ്ഡവന്മാർ കാട്ടിൽ പോവാനിടയായി. കഷ്ടംതന്നെ. അതിൽപ്പിന്നെ ഞങ്ങൾ മനോവ്യസനത്തോടുകൂടി അങ്ങയുടെ അടുക്കൽ വന്നിരിക്കയാണ്. അരിവെപ്പുകാരനാണ് ഞാൻ. വലലൻ എന്നാണ് എന്റെ പേർ. ഞാൻ ആദരത്തോടുകൂടി സ്വാദുള്ള ഭക്ഷ്യപദാർത്ഥങ്ങൾ പാകം ചെയ്തു തരാം. വേഗത്തിൽ അങ്ങേക്കു സന്തോഷം ജനിപ്പിച്ചുകൊള്ളാം.

ച. 2: സത്തമ = സജ്ജനോത്തമനും, രാജരാജവിഭവ = കുബേരനെപ്പോലെ സമ്പത്തു വർദ്ധിച്ചവനും ആയ, രാജശേഖര = രാജശ്രേഷ്ഠാ, അഹം = ഞാൻ.

അർജ്ജുനൻ വിരാടരാജാവിനോടു പറയുന്നു - സജ്ജനോത്തമനും കുബേരനെപ്പോലെ ഐശ്വര്യസമ്പന്നനുമായ രാജശ്രേഷ്ഠാ! ഞാൻ നൃത്തം, ഗീതം തുടങ്ങിയവയിൽ എത്രയും വിരുതുള്ള നർത്തകിയാണ്. ബൃഹന്നളയെന്നാണ് എന്റെ പേർ.

ച. 3: രാജവംശജനാം = രാജവംശത്തിൽ ജനിച്ച, ധർമ്മരാജനന്ദനൻ തന്നുടെ = ധർമ്മപുത്രരുടെ, വാജിപാലൻ = കുതിരകളെ രക്ഷിക്കുന്നവൻ, വ്യാജമല്ല = അസത്യമല്ല.

നകുലൻ വിരാടരാജാവിനോടു പറയുന്നു - രാജവംശത്തിൽ ജനിച്ച ധർമ്മപുത്രരുടെ കുതിരകളെ പാലിക്കുന്ന ദാമഗ്രന്ഥിയാണ് ഞാനെന്നു മനസ്സിലാക്കുക. വ്യാജമല്ല.

വാജിപാലൻ ദാമഗ്രന്ഥി എന്നതു വ്യാജമാണ്. ഞാൻ (വാജിപാലൻ) അല്ല. എന്നും അർത്ഥം പറയാവുന്നതുകൊണ്ട് നകുലൻ അസത്യം പറഞ്ഞുവെന്ന് വരുന്നുമില്ല.

മധ്യമാവതി - ചെമ്പട

*(സഹദേവൻ വിരാടരാജാവിനോട്)*

4 ചണ്ഡബാഹുവീര്യന്മാരാം
പാണ്ഡവന്മാരുടെ പശു-
മണ്ഡലപാലനം തന്നിൽ
ശൌണ്ഡനഹം തന്ത്രിപാലൻ. (രാജരാജ)

## മൂന്നാം രംഗം

*(വിരാടരാജാവിൻെറ അന്തഃപുരം)*

ശ്ലോകം 6. കാമോദരി

ഇതി കുരുവൃഷഭേഷു പ്രാപ്തരൂപാന്തരേഷു
ക്ഷിതിരമണനിയുക്തസ്ഥാനധുര്യേഷു തേഷു
ദ്രുപദനൃപതിപുത്രീമാത്തസൈരന്ധ്രിരൂപാം
സ്വപുരമുപഗതാം താമേവമൂചേ സുദേഷ്ണാ.

ച. 4: ചണ്ഡബാഹുവീര്യന്മാരാം = അത്യുഗ്രമായ ഭുജപരാക്രമത്തോടുകൂടിയ, പശുമണ്ഡലപാലനം തന്നിൽ = പശുക്കളുടെ സമൂഹത്തെ പാലിക്കുന്നതിൽ, ശൌണ്ഡൻ തന്ത്രിപാലൻ അഹം = സമർത്ഥനായ തന്ത്രിപാലനാണ് ഞാൻ.

സഹദേവൻ വിരാടരാജാവിനോടു പറയുന്നു — അത്യുഗ്രമായ ബാഹുപരാക്രമത്തോടുകൂടിയ പാണ്ഡവരുടെ പശുക്കളെ മേയ്ക്കുന്നവനാണ് ഞാൻ. എൻെറ പേർ തന്ത്രിപാലൻ എന്നാണ്.

ഇങ്ങനെ പാണ്ഡവന്മാർ അഞ്ചുപേരും പുതിയ പേരുകളോടുകൂടി വിരാടരാജാവിൻെറ അടുക്കൽ ചെന്ന് ഓരോ പ്രവൃത്തികൾ സ്വീകരിച്ചു താമസമാക്കി. തങ്ങളുടെ സത്യം വെളിപ്പെടാതിരിക്കാനും എന്നാൽ വാക്ക് അസത്യമാകാതിരിക്കാനും ഓരോരുത്തരും മനസ്സിരുത്തിയിട്ടുള്ളതു ശ്രദ്ധിക്കുക.

ശ്ലോകം 6.

പാഞ്ചാലിയും വിരാടരാജധാനിയിൽ വന്നുചേരുന്നു—

തേഷു കുരുവൃഷഭേഷു = ആ പാണ്ഡവന്മാർ, ഇതി പ്രാപ്തരൂപാന്തരേഷു = ഇപ്രകാരം രൂപാന്തരങ്ങളെ പ്രാപിച്ച്, ക്ഷിതിരമണനിയുക്തസ്ഥാനധുര്യേഷു = വിരാടരാജാവിനാൽ നിയോഗിക്കപ്പെട്ട സ്ഥാനങ്ങൾ ഏറ്റെടുത്തപ്പോഴേക്കും, ആത്തസൈരന്ധ്രിരൂപാം = ശില്പകാരികയുടെ വേഷം സ്വീകരിച്ച്, സ്വപുരം ഉപഗതാം = തൻെറ പുരത്തിൽ വന്നുചേർന്ന, താം ദ്രുപദനൃപതിപുത്രീം = ആ പാഞ്ചാലിയോട്, സുദേഷ്ണാ ഏവം ഊചേ = സുദേഷ്ണ ഇങ്ങനെ പറഞ്ഞു.

സ്വന്തമായുള്ള രൂപം മറച്ചു രൂപാന്തരം സ്വീകരിച്ച് സമീപത്തു വന്ന ധർമ്മപുത്രാദികളെ, അവർ പറഞ്ഞതുപോലുള്ള കാര്യങ്ങൾ നിർവ്വഹിക്കുവാൻ വിരാടനൃപൻ നിയോഗിച്ചു. അവർ അതനുസരിച്ച് അതാതു കാര്യങ്ങളുടെ ഭാരം ഏല്ക്കുകയും ചെയ്തു. അപ്പോൾ പാണ്ഡവപത്നിയായ പാഞ്ചാലി വിരാടനൃപൻെറ പത്നിയായ സുദേഷ്ണയുടെ സമീപത്തു സമാഗതയായി. ആ പാഞ്ചാലിയോട് സുദേഷ്ണ ഇങ്ങനെ പറഞ്ഞു:

പദം 7. കാമോദരി......ചെമ്പട

*(സുദേഷ്ണ സൈരന്ധ്രീവേഷത്തിൽ ചെന്ന പാഞ്ചാലിയോട്)*

പല്ലവി

ശശിമുഖി; വരിക സുശീലേ; മമ
നിശമയ ഗിരമയി ബാലേ;

ചരണങ്ങൾ

ഗജഗമനേ! പികലാപേ!—കച-
വിജിതകലാപികലാപേ!
ആരഹോ നീ സുകപോലേ!—സാക്ഷാൽ-
ചാരുത വിലസുകപോലെ (ശശിമുഖി)

2 ഇന്നിഹ നിന്നുടെ വേഷം—കണ്ടു-
വന്നിതു ഹൃദി മമ തോഷം
ഇന്ദിരയോ രതിതാനോ—സുര-
സുന്ദരികളിലാരാനോ. (ശശിമുഖി)

3 മന്മഥനും കണ്ടീടും—നേരം-
നിന്മലരടി പണിഞ്ഞീടും
കനിവൊടു വദ പരമാർത്ഥം—മമ-
മനമിഹ കലയ കൃതാർത്ഥം (ശശിമുഖി)

പദം 7. സുദേഷ്ണ പാഞ്ചാലിയോടു പറയുന്നു—

പല്ലവി—

ശശിമുഖി സുശീലേ = ചന്ദ്രനെപ്പോലെ മുഖത്തോടുകൂടിയവളും ശോഭനമായ സ്വഭാവമുള്ളവളും ആയ, ബാലേ വരിക = കുമാരി! വരൂ. മമ ഗിരം നിശമയ = എന്റെ വാക്കു കേൾക്കൂ.

ച.1: ഗജഗമനേ = ആനയുടേതുപോലെ ഭംഗിയുള്ള ഗമനത്തോടുകൂടിയവളും, പികലാപേ = കുയിലിനെപ്പോലെ മധുരമായി സംഭാഷണം ചെയ്യുന്നവളും, കചവിജിതകലാപികലാപേ = തലമുടികൊണ്ടു മയിൽപ്പീലിയെ തോല്പിച്ചവളും, സുകപോലേ = ശോഭയേറിയ കവിൾത്തടത്തോടുകൂടിയവളുമായ ബാലേ, നീ ആര് = നീ ആരാണ്. അഹോ = ആശ്ചര്യം സാക്ഷാൽ ചാരുത വിലസുകപോലെ = സൗന്ദര്യം പ്രത്യക്ഷമായി ശോഭിക്കുകയാണോ എന്നു തോന്നും.

ച. 2: ഇന്നിഹ നിന്നുടെ വേഷം കണ്ട് = ഇപ്പോൾ ഇവിടെ നിന്റെ വേഷം കണ്ടിട്ട്, മമ ഹൃദി തോഷം വന്നിതു = എന്റെ മനസ്സിൽ സന്തോഷം തോന്നുന്നു, ഇന്ദിരയോ രതിതാനോ = ലക്ഷ്മീദേവിയോ രതീദേവിതന്നെയോ, സുരസുന്ദരികളിൽ = ദേവസ്ത്രീകളിൽ, ആരാനോ = മറ്റാരെങ്കിലുമാണോ.

ച. 3: മന്മഥനും കണ്ടീടുന്നേരം = കാമദേവൻപോലും നിന്നെ കാണുന്നതായാൽ, നിന്മലരടി പണിഞ്ഞീടും = പൂവുപോലുള്ള നിന്റെ പാദം

### പദം 8. മുഖാരി - അടന്ത

*(പാഞ്ചാലി സുദേഷ്ണയോട്)*

പല്ലവി

കേകയഭൂപതികന്യേ!
കേൾക്ക മേ ഗിരം.

അനുപല്ലവി

നാകനിതംബിനീകുല-
നന്ദനീയതരരൂപേ!

ചരണങ്ങൾ

1 പ്രാജ്ഞമാർമൌലിമാലികേ!
രാജ്ഞി! ഞാനിന്ദ്രപ്രസ്ഥത്തിൽ
യാജ്ഞസേനിതന്നുടയ
ആജ്ഞാകാരിണി സൈരന്ധ്രി. (കേകയ)

2. നീലവേണി! എനിക്കിന്നു
മാലിനിയെന്നല്ലോ നാമം.
കാലഭേദംകൊണ്ടിവിടെ
ചാലവേ വന്നിതു ഞാനും. (കേകയ)

വന്ദിക്കും. കനിവോടു പരമാർത്ഥം വദ = ദയവുചെയ്തു വാസ്തവം പറയൂ. മമ മനം ഇഹ കൃതാർത്ഥം കലയ = എന്റെ മനസ്സിനെ ഇപ്പോൾ കൃതാർത്ഥമാക്കിത്തീർക്കൂ.

പദം 8. പാഞ്ചാലി സുദേഷ്ണയോടു മറുപടി പറയുന്നു—പല്ലവി, അനുപല്ലവി-

നാകനിതംബിനീകുലനന്ദനീയതരരൂപേ = സ്വർഗ്ഗസുന്ദരീവർഗ്ഗത്തിൽ ഏറ്റവും ബഹുമാനിക്കത്തക്ക രൂപത്തോടുകൂടിയ, കേകയഭൂപതികന്യേ = കേകയരാജപുത്രീ, മേ ഗിരം കേൾക്ക = എന്റെ വാക്കു കേൾക്കൂ.

ച.1: പ്രാജ്ഞമാർമൌലിമാലികേ! രാജ്ഞി = ബുദ്ധിമതികളുടെ മുടിയിൽ അണിയുന്ന മാലയായ രാജ്ഞി, ഞാൻ ഇന്ദ്രപ്രസ്ഥത്തിൽ യാജ്ഞസേനിതന്നുടയ = ഞാൻ ഇന്ദ്രപ്രസ്ഥത്തിൽ പാഞ്ചാലിയുടെ ആജ്ഞാകാരിണി സൈരന്ധ്രി = കല്പനയനുസരിക്കുന്ന സൈരന്ധ്രിയാണ്.

ഇന്ദ്രപ്രസ്ഥത്തിൽ രാജ്ഞിയായ യാജ്ഞസേനിയാണ് ഞാൻ. സ്വന്തമായ ആജ്ഞയ്ക്കു വിധേയത വഹിക്കുന്ന സൈരന്ധ്രിയാണ് എന്നുള്ള വാസ്തവമായ അർത്ഥവും ഇവിടെ വിവക്ഷിതമാണ്.

ച. 2: നീലവേണി = നീലനിറമായ വേണിയോടുകൂടിയവളേ, എനിക്ക് ഇന്ന് = എനിക്ക് ഇപ്പോൾ, മാലിനിയെന്നല്ലോ നാമം = മാലിനി എന്നാണ് പേർ. കാലഭേദംകൊണ്ട് = കാലവ്യത്യാസംകൊണ്ട്, ഇവിടെ ചാലവേ = ഇവിടെ ഭവതിയുടെ സമീപത്ത്, ഞാനും വന്നിതു = ഞാനും വന്നിരിക്കുന്നു.

മാലിനി എന്ന പേര് ഇപ്പോൾ സ്വീകരിച്ചിട്ടുള്ളതാണെന്നും എന്റെ ഭർത്താക്കന്മാർ എന്നപോലെ ഞാനും ഇവിടെ അജ്ഞാതവാസകാലമായതുകൊണ്ടു വന്നുചേർന്നതാണെന്നും ഉള്ള സത്യാവസ്ഥയുടെ സൂചനയും ഇതിലുണ്ട്.

3. ചിത്രതരമായിടുന്ന
പത്രലേഖാദികളിൽ ഞാൻ
എത്രയും നിപുണ, നിന്നോ-
ടത്രകൂടി വാണീടുവൻ. (കേകയ)

പദം 7 (തുടർച്ച) കാമോദരി - ചെമ്പട

*(സുദേഷ്ണ പാഞ്ചാലിയോട്)*

4. ആയതെനിക്കനുവാദം അതി-
നായതമിഴി! ന വിവാദം. (ശശിമുഖി)

## നാലാം രംഗം

(വിരാടരാജാവിന്റെ മന്ത്രശാല)

ശ്ലോകം 7. കല്യാണി

ഏവം തേഷു സ്ഥിതേഷു ക്വചിദഥ സുമഹ-
ത്യുത്സവേ മാത്സ്യപുര്യാം
പ്രക്രാന്തേ മല്ലയുദ്ധേ കമപി പൃഥുബലം
പ്രാപ്തമാകർണ്ണ്യ മല്ലം
തത്രാത്യേ മല്ലലോകേ ഭയതരളേ-
പ്യാസ്ഥിതോ മന്ത്രശാലാം
കങ്കോപേതഃ സശങ്കോ നരപതിരവദ-
ന്മന്ത്രിണം മന്ത്രവേദീ.

ച.3: ചിത്രതരമായീടുന്ന = ഏറ്റവും ആശ്ചര്യജനകമായ രീതിയിലുള്ള, പത്രലേഖാദികളിൽ = പത്തിക്കീറെഴുതുക മുതലായ കൃത്യങ്ങളിൽ, എത്രയും നിപുണ ഞാൻ = വിരുതേറിയ ഞാൻ, അത്ര നിന്നോടുകൂടി = ഇവിടെ ഭവതിയോടൊപ്പം, വാണീടുവൻ = വസിച്ചുകൊള്ളാം.

പദം 7.

ച.4: സുദേഷ്ണ പാഞ്ചാലിയോടു മറുപടി പറയുന്നു—

ആയത് എനിക്ക് അനുവാദം = അത് എനിക്കു സമ്മതമാണ്. ആയതമിഴി = നീണ്ട മിഴികളോടുകൂടി വിളങ്ങുന്നവളേ, അതിനു ന വിവാദം = അതിനു വിസമ്മതി ഇല്ല.

ശ്ലോകം 7. ഏവം തേഷു = ഇപ്രകാരം ആ ധർമ്മപുത്രാദികൾ, സ്ഥിതേഷു അഥ = താമസം തുടങ്ങിയതിന്നുശേഷം, മാത്സ്യപുര്യാം = വിരാടനഗരിയിൽ, ക്വചിൽ സുമഹതി ഉത്സവേ = ഒരു മഹോത്സവത്തിൽ, മല്ലയുദ്ധേ പ്രക്രാന്തേ = മല്ലയുദ്ധം തുടങ്ങുകയും, പൃഥുപലം = ഏറ്റവും ബലശാലിയായ, കമപി മല്ലം = ഒരു മല്ലൻ. പ്രാപ്തം ആകർണ്ണ്യ = വന്നിട്ടുണ്ടെന്നു കേട്ട്, തത്രാത്യേ മല്ലലോകേ = അവിടെയുള്ള മല്ലന്മാരെല്ലാം, ഭയതരളേ അപി = വല്ലാതെ പേടിച്ചു വിറയ്ക്കുകയും ചെയ്തപ്പോൾ, കങ്കോപേതഃ = കങ്കനോടുകൂടി,

പദം 9. കല്യാണി - ചമ്പ

*(വിരാടരാജാവ് മന്ത്രിയോട്)*

പല്ലവി

സചിവവര! ശൃണു വചനം
സകലഗുണവസതേ!

അനുപല്ലവി

പ്രചുരസുഖമോടു മമ
പ്രജകൾ വാഴുന്നോ?

ചരണങ്ങൾ

1 മല്ലവരനൊരുവനിഹ
വന്നുപോലവനെ യുധി
വെല്ലുന്നതിന്നു ബത
മേദിനിയിലൊരുവൻ
ഇല്ലെന്നു ചൊല്ലുന്ന-
തിന്നു കേട്ടില്ലേ? (സചിവ)



മന്ത്രശാലാം ആസ്ഥിതഃ = ആലോചനാസഭയിൽ ഇരിക്കുന്നവനും, മന്ത്രവേദീ = കാര്യങ്ങൾ ആലോചിക്കാൻ അറിയുന്നവനുമായ, നരപതിഃ = വിരാടരാജാവ്. സശങ്കം = ശങ്കയോടുകൂടി, മന്ത്രിണം അവദത് = മന്ത്രിയോടു പറഞ്ഞു.

പാണ്ഡവന്മാർ സ്വന്തമായുള്ള രൂപം മറച്ചു മറ്റോരോ രൂപം സ്വീകരിച്ച് വിരാടനൃപന്റെ സേവകന്മാരായി പാർപ്പുറപ്പിച്ചു. പാഞ്ചാലി വിരാടരാജപത്നിയായ സുദേഷ്ണയുടെ സൈരന്ധ്രിയായും തീർന്നു. ആയിടയ്ക്കൊരു സന്ദർഭത്തിൽ വിരാടനഗരിയിൽ വലിയൊരു മഹോത്സവം കൊണ്ടാടപ്പെട്ടു. ആ ഉത്സവവേളയിൽ അതിന്റെ ഒരംശമായി മല്ലയുദ്ധം നടക്കുകയാണൊരിടത്ത്. വിദേശീയനായ ഒരു മല്ലൻ അവിടെ വന്നെത്തി. അയാളോ പൃഥുബലൻ. അയാളുടെ വരവറിഞ്ഞപ്പോൾ നാട്ടുകാരായ മല്ലന്മാർ ഭയാക്രാന്തരായി വിറച്ചു തുടങ്ങി. വിവരമറിഞ്ഞ വിരാടനൃപൻ സ്വന്തം നാട്ടിനു നേരിടാവുന്ന അപമാനം ശങ്കിച്ച് അതു പരിഹരിക്കുവാനുള്ള പ്രതിവിധിയെക്കുറിച്ച് ആലോചിക്കുവാനായി ആലോചനാസഭയിൽ പ്രവേശിച്ചു. തന്റെ ഒരു മിത്രവും ഉപദേഷ്ടാവുമായിത്തീർന്നിരുന്ന കങ്കനും ആ സമയത്ത് കൂടെ ഉണ്ടായിരുന്നു. ആലോചനാപടുവായ വിരാടനൃപൻ മന്ത്രിയോടു പറഞ്ഞു.

പദം 9. വിരാടരാജാവു മന്ത്രിയോടു പറയുന്നു—

പല്ലവി, അനുപല്ലവി —സകലഗുണവസതേ = എല്ലാ ഗുണങ്ങളുടെയും ഇരിപ്പിടമായ. സചിവവര = മന്ത്രിപ്രവര, വചനം ശൃണു = വാക്കു കേൾക്കുക, മമ പ്രജകൾ = എന്റെ നാട്ടുകാർ, പ്രചുരസുഖമോടു = സുഖം വർദ്ധിച്ചവരായി, വാഴുന്നോ = കഴിഞ്ഞുകൂടുന്നുണ്ടല്ലോ.

ച.1. മല്ലവരൻ ഒരുവൻ = ഒരു പ്രബലനായ മല്ലൻ, ഇഹ വന്നുപോൽ = ഇവിടെ വന്നിട്ടുണ്ടത്രേ. അവനെ യുധി = അവനെ യുദ്ധത്തിൽ, വെല്ലുന്നതിന്നു = ജയിക്കുവാൻ, മേദിനിയിൽ ഒരുവൻ = ഭൂമിയിൽ ഒരാളും, ഇന്ന് ഇല്ലെന്നു ചൊല്ലുന്നത് = ഇന്ന് ഇല്ലെന്നു പറയുന്നത് കേട്ടില്ലേ? ബത!= കേട്ടില്ലേ? കഷ്ടം.

2 അത്ര വാഴുന്നൊരുവ-
നവനെ വെല്ലായ്കിലുടൻ
എത്രയുമകീർത്തി വരു-
മെന്നു ബോധിക്കണം.
അത്ര ബലമുള്ളവനി-
ങ്ങാരുള്ളു പറക നീ. (സചിവ)

*(മന്ത്രി വിരാടരാജാവിനോട്)*

3. ശക്രസമവിഭവ! ജയ
സാമ്പ്രതം ധരണീന്ദ്ര!
ത്വൽകൃപയുണ്ടെങ്കിലിഹ
ദുഷ്കരമെന്തധുനാ.
ഇക്കാലമിതിനൊരുവ-
നില്ലെന്നു വരുമോ? (ശക്രസമ)

*(കങ്കൻ വിരാടരാജാവിനോട്)*

പല്ലവി



നൃപതിവര! ശൃണു വചനം
നീതിഗുണവസതേ!
4 അലമലമിതിന്നു പുന-
രാധികൊണ്ടയി വീര!
വലലനിതിനെത്രയും
മതിയെന്നതറിക.
ബലശാലികളിൽവെച്ചു
ബഹുമാന്യനല്ലോ. (നൃപതി)

ച.2: അത്ര വാഴുന്ന ഒരുവൻ = ഇവിടെ ഉള്ള ഒരാൾ, ഉടൻ അവനെ വെല്ലായ്കിൽ = ഉടനെ ആ മല്ലനെ തോല്പിക്കാഞ്ഞാൽ, എത്രയും അകീർത്തിവരും = ഏറ്റവും ദുഷ്കീർത്തി ഉണ്ടാവും, എന്നു ബോധിക്കണം = എന്ന് അങ്ങു മനസ്സിലാക്കണം. അത്ര ബലമുള്ളവൻ = അത്രയ്ക്കു ശക്തിയുള്ള ആൾ, ഇങ്ങ് ആര് ഉള്ളു = ഇവിടെ ആരുണ്ട്, നീ പറക = നീ പറയുക.

ച.3: മന്ത്രി വിരാടരാജാവിനോടു മറുപടി പറയുന്നു—

ശക്രസമവിഭവ = ഇന്ദ്രനെപ്പോലെ സമ്പത്സമൃദ്ധിയുള്ള, ധരണീന്ദ്ര = രാജാവേ, സാമ്പ്രതം ജയ = ഇപ്പോൾ അവിടുന്നു സർവ്വോൽക്കർഷേണ വർത്തിച്ചാലും, ത്വൽകൃപയുണ്ടെങ്കിൽ = അവിടുത്തെ ദയ ഉണ്ടെങ്കിൽ, ഇഹ അധുനാ = ഇവിടെ ഇപ്പോൾ, ദുഷ്കരം എന്ത് = ചെയ്യാൻ പ്രയാസമായി എന്തുണ്ട്. ഇക്കാലം ഇതിന് = ഇപ്പോൾ ഇക്കാര്യം നിർവ്വഹിപ്പാൻ, ഒരുവൻ ഇല്ലെന്നു = ഒരാൾ ഇല്ലെന്നു, വരുമോ? = വരുകയോ, അതുണ്ടാവില്ല.

കങ്കൻ വിരാടരാജാവിനോടു പറയുന്നു—

പല്ലവി —നീതിഗുണവസതേ = നയഗുണങ്ങൾക്കിരിപ്പിടമായ, നൃപതിവര = രാജശ്രേഷ്ഠാ, വചനം ശൃണു = വാക്കു കേട്ടാലും.

5 പണ്ടു ധർമ്മസുതസവിധേ
പാർക്കുന്ന കാലമിവൻ
കുണ്ഠതയെന്നിയേ മല്ല-
കുലമനേകം ജയിച്ചാൻ.
കണ്ടിരിക്കുന്നിവനുടയ
കരബലമഹോ ഞാൻ. (നൃപതി)

## അഞ്ചാം രംഗം

*(മല്ലയുദ്ധരംഗം)*

ശ്ലോകം 8. മദ്ധ്യമാവതി

ആദിഷ്ടേഥ യുധിഷ്ഠിരേണ വലലേ
ഭൂയിഷ്ഠദോർവ്വിക്രമേ
നേദിഷ്ഠേപി ച മുഷ്ടിയുദ്ധമഖിലേ
ദ്രഷ്ടും ജനേ ചാഗതേ
ഉത്ഘുഷ്ടേ വിയദന്തരേ ധടധടേ-
ത്യുച്ചതൂര്യസ്വനൈർ-
മ്മല്ലേന്ദ്രഃ കൃതരംഗവന്ദനവിധിഃ
സാടോപമൂചേ ഭൃശം.

പ. 4: അയിവീര = അല്ലയോ വീര്യശാലിയായ തിരുമേനീ, ഇതിന് പുനഃ = ഇക്കാര്യത്തിന് ഇനിമേൽ, ആധികൊണ്ട് അലം അലം = ലേശവും ആധി വേണ്ട, വലലൻ ഇതിന് എത്രയും = വലലൻ ഇതിന്നു തികച്ചും, മതി എന്നത് അറിക = മതിയായവനാണെന്നു ധരിച്ചാലും, ബലശാലികളിൽവെച്ച് = (ആ വലലൻ) ബലവാന്മാരിൽവെച്ച്, ബഹുമാന്യൻ അല്ലോ = ഏറ്റവും മാനിക്കത്തക്കവനാണ്.

പ. 5: പണ്ടു ധർമ്മസുതസവിധേ = പണ്ടു ധർമ്മപുത്രരുടെ അടുക്കൽ, പാർക്കുന്ന കാലം = പാർത്തിരുന്ന കാലത്ത്, ഇവൻ കുണ്ഠതയെന്നിയേ = ഈ വലലൻ പ്രയാസം കൂടാതെ, അനേകം മല്ലകുലം = പല മല്ലന്മാരെയും, ജയിച്ചാൻ = തോല്പിച്ചിട്ടുണ്ട്, ഇവനുടയ കരബലം = ഇവന്റെ കയ്യൂക്ക്, അഹോ = അത്ഭുതമാണ്. ഞാൻ കണ്ടിരിയ്ക്കുന്നു = (അതു) ഞാൻ കണ്ടിട്ടുള്ളതാണ്.

ശ്ലോകം 8. അഥ = അനന്തരം, ഭൂയിഷ്ഠദോർവ്വിക്രമേ വലലേ = ഏറ്റവും ബാഹുപരാക്രമമുള്ള വലലൻ, യുധിഷ്ഠിരേണ ആദിഷ്ടേ = ധർമ്മപുത്രരാൽ ആജ്ഞാപിക്കപ്പെടുകയും, അപി ച = അതു മാത്രമല്ല, നേദിഷ്ഠേ അഖിലേ ജനേ ച = അടുത്തുള്ള എല്ലാ ജനങ്ങളും, മുഷ്ടിയുദ്ധം ദ്രഷ്ടും ആഗതേ = മുഷ്ടിയുദ്ധം കാണുവാൻ വരികയും, വിയദന്തരേ = ആകാശത്തിന്റെ അന്തർഭാഗം, ധടധടേത്യുച്ചതൂര്യസ്വനൈഃ ഉത്ഘുഷ്ടേ = ധടധട എന്ന ഏറ്റവും ഉറക്കെയുള്ള പെരുമ്പറയുടെ ശബ്ദങ്ങളാൽ മുഴക്കപ്പെടുകയും ചെയ്തപ്പോൾ, മല്ലേന്ദ്രഃ = മല്ലശ്രേഷ്ഠൻ, കൃതരംഗവന്ദനവിധിഃ = രംഗവന്ദനകർമ്മം ചെയ്തിട്ട്, ഭൃശം സാടോപം ഊചേ = ഏറ്റവും ആടോപത്തോടെ പറഞ്ഞു.

പദം 10. മദ്ധ്യമാവതി - ചെമ്പട

*(മല്ലന്റെ പോരിനുവിളി)*

പല്ലവി

ആരൊരു പുരുഷനഹോ എന്നോടു നേർപ്പാൻ
ആരൊരു പുരുഷനഹോ.

അനുപല്ലവി

പാരിലൊരുവനതിശൂരനുണ്ടെങ്കിലിപ്പോൾ
നേരിടേണമിഹ പോരിൽ വന്നു മമ
നിയുദ്ധമതിൽ വിദഗ്ദ്ധതകളറിവതിന്നു. (ആരൊരു)

ചരണങ്ങൾ

1 പടയ്ക്കു നമുക്കൊരു മിടുക്കുണ്ടെന്നു ബത
നടിക്കുന്നുണ്ടു ചിലർ വൃഥാവലേ.
അടുക്കിലുടനുടൽനടുക്കമനവധി
പിടിക്കുമവർക്കിഹ യഥാവലേ.
മിടുക്കില്ലാത്തവനെ തടുക്കുന്നതിനിന്നു
മടിക്കുന്നിതു മനം നമുക്കഹോ.
മല്ലയുദ്ധം തന്നിലെന്നോടിന്നു
തുല്യനായൊരുവൻ വന്നീടുകിൽ-
തെല്ലുമിങ്ങു തടവില്ലവന്റെ മദ-
മടക്കി ലഘുമടക്കുമഹമധിരണം. (ആരൊരു)

ധർമ്മപുത്രർ ആജ്ഞാപിച്ചു. വലലൻ അരയും തലയും മുറുക്കി ഒരുക്കമായി. കാണുവാൻ ആളുകൾ വന്നുകൂടി. ഝടഝട എന്നു പെരുമ്പറ മുഴങ്ങി. മുഷ്ടിയുദ്ധപടുവായ വലിയ മല്ലൻ രംഗത്തു പ്രവേശിച്ചു. വന്ദന രീതി ആചരിച്ചു. എന്നിട്ട് ഉച്ചത്തിൽ പറഞ്ഞു.

പദം 10. മല്ലൻ പോരിനു വിളിക്കുന്നു—

പല്ലവി - അഹോ = അത്ഭുതം, എന്നോടു നേർപ്പാൻ = എന്നോട് നേരെ നിന്ന് എതിർക്കാൻ, ആർ ഒരു പുരുഷൻ = ആരാണ് ഒരു പുരുഷൻ ഉള്ളത്. പാരിൽ ഒരുവൻ അതിശൂരനുണ്ടെങ്കിൽ = ഭൂമിയിൽ അതിശൂരനായി ആരെങ്കിലും ഒരുവൻ ഉണ്ടെങ്കിൽ, ഇപ്പോൾ ഇഹ വന്നു = ഇപ്പോൾ ഇവിടെ വന്ന്, പോരിൽ നേരിടേണം = യുദ്ധത്തിൽ എതിർക്കണം, നിയുദ്ധമതിൽ = ബാഹുയുദ്ധത്തിൽ, മമ വിദഗ്ദ്ധതകൾ = എന്റെ പാടവക്രമങ്ങൾ, അറിവതിന്നു = അറിയുവാൻ.

ച.1: പടയ്ക്കു നമുക്കൊരു മിടുക്കുണ്ടെന്നു = യുദ്ധത്തിന് എനിക്കു നല്ല സാമർത്ഥ്യമുണ്ടെന്ന്, വൃഥാവലേ ചിലർ നടിക്കുന്നുണ്ട് ബത = വെറുതെ ചിലർ അഭിനയിക്കുന്നുണ്ട്. കഷ്ടം. അടുക്കിൽ ഉടൻ = അടുത്തെത്തിയാൽ ഉടനെ, അവർക്ക് ഇഹ = അവർക്ക് ഇവിടെ, യഥാവലേ = വേണ്ടുംവണ്ണം, അനവധി ഉടൽ നടുക്കം പിടിക്കും = വല്ലാത്ത ശരീരം വിറയ്ക്കൽ സംഭവിക്കും. മിടുക്കില്ലാത്തവനെ = യുദ്ധ സാമർത്ഥ്യമില്ലാത്തവനെ, തടുക്കുന്നതിന് ഇന്ന് = തടുക്കുവാൻ ഇപ്പോൾ, നമുക്കു മനം മടിക്കുന്നിതു =

*(വലലൻ മല്ലനോട്)*

2 സമർത്ഥനെന്നൊരു വികത്ഥനം തവ
കിമർത്ഥമിങ്ങനെ ജളപ്രഭോ!
തിമർത്തമദഭരമെതിർത്തിടുകിലഹ-
മമർത്തിടുവനരക്ഷണത്തിനാൽ.

ത്വമത്ര വിരവൊടു വികർത്തനാത്മജ-
പുരത്തിലതിഥിയായ് ഭവിച്ചുടൻ
യുദ്ധകൗശലമിതെല്ലാം മമ
ബദ്ധമോദമങ്ങു ചൊല്ലീടെടേ!
ക്രുദ്ധനാകൊല്ല നീ യുദ്ധമാശു ചെയ്തു
കരത്തിനുടെ കരുത്തറിക പരിചിനൊടു (ആരൊരു)

*(മല്ലൻ വലലനോട്)*

3 ചൊടിച്ചുനിന്നു പാരം കുരച്ചീടും കുക്കുരം
കടിച്ചീടുകയില്ലെന്ന സംശയം
മടിച്ചിടേണ്ട നമ്മെജ്ജയിച്ചുകൊള്ളാമെന്നു
കൊതിച്ചിടുന്നെങ്കിൽ വന്നടുക്ക നീ.

എനിക്കു മനസ്സിന് മടി തോന്നുന്നു. അഹോ = കഷ്ടം. മല്ലയുദ്ധം തന്നിൽ = മല്ലയുദ്ധത്തിൽ, ഇന്ന് എന്നോടു തുല്യനായി ഒരുവൻ = ഇപ്പോൾ എനിക്കു സമനായി ഒരുത്തൻ, വന്നീടുകിൽ = വരുന്നതായാൽ, അഹം അധിരണം = ഞാൻ യുദ്ധത്തിൽ, അവന്റെ മദം അടക്കി = അവന്റെ ഗർവ്വ് ശമിപ്പിച്ച്, ലഘു മടക്കും = വേഗത്തിൽ തിരിച്ചയയ്ക്കും. ഇങ്ങു തെല്ലും = ഇക്കാര്യത്തിൽ ഒട്ടും, തടവില്ല = തടസ്സം ഇല്ല.

ച.2: വലലൻ മല്ലനോടു പറയുന്നു—

ജളപ്രഭോ = മഹാ മൂഢ, ഇങ്ങനെ, സമർത്ഥൻ എന്നൊരു തവ വികത്ഥനം = ഇപ്രകാരം, ഞാൻ സമർത്ഥനാണ് എന്നുള്ള നിന്റെ ആത്മപ്രശംസ, കിമർത്ഥം = എന്തിനാണ്, ഇഹ എതിർത്തിടുകിൽ = ഇവിടെ എതിർക്കുന്നതായാൽ, തിമർത്ത മദഭരം = വർദ്ധിച്ച മഹാഗർവ്വം, അഹം അരക്ഷണത്തിനാൽ അമർത്തിടുവൻ = ഞാൻ അരനിമിഷംകൊണ്ട് അടക്കുന്നതാണ്, ത്വം അത്ര വിരവൊടു = നീ ഇവിടെ വേഗത്തിൽ, വികർത്തനാത്മജപുരത്തിൽ = യമന്റെ ഗൃഹത്തിൽ, അതിഥിയായ് ഭവിച്ചുടൻ = വിരുന്നുകാരനായിത്തീർന്നിട്ട്, മമ യുദ്ധകൗശലമിതെല്ലാം = എന്റെ ഈ യുദ്ധസാമർത്ഥ്യം മുഴുവൻ, എടെ = എടാ മല്ല, അങ്ങു ബദ്ധമോദം = അവിടെ സന്തോഷത്തോടുകൂടി, ചൊല്ലീടു = പറയുക, നീ ക്രുദ്ധനാകൊല്ല = നീ കോപിക്കേണ്ട, ആശു യുദ്ധം ചെയ്ത് = വേഗം യുദ്ധം ചെയ്ത്, പരിചിനൊടു കരത്തിനുടെ കരുത്ത് = വേണ്ടതുപോലെ (എന്റെ) കയ്യിന്റെ ബലം, അറിക = മനസ്സിലാക്കുക.

ച.3: മല്ലൻ വലലനോടു പറയുന്നു—

ചൊടിച്ചുനിന്നു പാരം കുരച്ചീടും കുക്കുരം = കോപിച്ചു നിന്നു വല്ലാതെ കുരയ്ക്കുന്ന പട്ടി. കടിച്ചീടുക ഇല്ലെന്ന് = കടിക്കയില്ലെന്നുള്ളത്, അസം-

അടിച്ചു വിരവൊടു തടിച്ച നിൻെറയുടൽ
പൊടിച്ചിടുവനെന്നു ധരിക്കണം.
വാടാ! വാടാ! രംഗമദ്ധ്യേ എൻെറ
പാടവങ്ങൾ കാൺക യുദ്ധേ ഉള്ളിൽ
പേടിയെങ്കിൽ നീയുമോടിടാതെ കാലിൽ
പിടിച്ചു വിദ്യ പഠിച്ചുകൊൾക രണമതിൽ

(ആരൊരു)

*(വലലൻ മല്ലനോട്)*

4 കരിപ്രകരമദഭരപ്രശമപടു-
കരപ്രഹരമറിഞ്ഞിടാതെ പോയ്
ഹരിപ്രവരൻതന്നെ വനപ്രദേശം തന്നിൽ
ഖരഃ പ്രധനത്തിനു വിളിക്കുംപോൽ
കരപ്രതാപം മമ ജഗൽപ്രസിദ്ധം മറ-
ന്നുരുപ്രതിഘമൊടുമെതിർക്കിലോ
മുഷ്ടികൊണ്ടു നിൻെറ ഗാത്രം പരി-
വിഷ്ടമാക്കി ക്ഷണമാത്രംകൊണ്ടു
വിഷ്ടപേഷു കീർത്തിപുഷ്ടി ചേർത്തു നൃപ
ഹൃദി പ്രമദമതിപ്രചുരം വരുത്തുവൻ.

(ആരൊരു)

ശയം = തീർച്ചയാണ്, മടിച്ചിടേണ്ട = മടി വിചാരിക്കേണ്ട, നമ്മെ ജയിച്ചുകൊള്ളാം എന്നു കൊതിച്ചിടുന്നെങ്കിൽ = എന്നെ ജയിക്കാൻ കഴിയുമെന്ന് ആഗ്രഹിക്കുന്നുണ്ടെങ്കിൽ, നീ വന്നടുക്ക = നീ (എന്നോടു) നേരിടുക. വിരവൊടു അടിച്ചു നിൻെറ തടിച്ച ഉടൽ പൊടിച്ചിടുവൻ = വേഗത്തിൽ അടിച്ചു നിൻെറ തടിച്ച ശരീരം ഞാൻ പൊടിച്ചുകളയും, എന്നു ധരിക്കണം = എന്നു നീ മനസ്സിലാക്കുക. രംഗമദ്ധ്യേ വാടാവാടാ = യുദ്ധരംഗത്തിൻെറ നടുവിലേക്കു വരികവരിക. യുദ്ധേ എൻെറ പാടവങ്ങൾ കാൺക = യുദ്ധത്തിൽ എനിക്കുള്ള സാമർത്ഥ്യങ്ങൾ കാണുക. ഉള്ളിൽ പേടിയെങ്കിൽ = മനസ്സിൽ പേടി തോന്നുന്നുണ്ടെങ്കിൽ, നീയും ഓടിടാതെ = നീ ഓടിപ്പോകാതെ, കാലിൽ പിടിച്ച് = (എൻെറ) കാൽ പിടിച്ച്, രണമതിൽ വിദ്യ പഠിച്ചുകൊൾക =യുദ്ധത്തെസ്സംബന്ധിച്ച വിദ്യ അഭ്യസിച്ചുകൊള്ളുക.

ച.4: വലലൻ മല്ലനോടു പറയുന്നു—

കരിപ്രകരമദഭരപ്രശമപടുകരപ്രഹരം = ആനക്കൂട്ടങ്ങളുടെ വലിയ ഗർവ്വ് തകർക്കുവാൻ തക്ക കൈകൊണ്ടുള്ള അടി (കൊള്ളുമെന്ന്), അറിഞ്ഞിടാതെ പോയ് = അറിയാതെ ചെന്ന്, ഖരഃ = കഴുത, വനപ്രദേശം തന്നിൽ = കാട്ടുപ്രദേശത്ത്, ഹരിപ്രവരൻതന്നെ = സിംഹശ്രേഷ്ഠനെ, പ്രധനത്തിനു = യുദ്ധത്തിനു, വിളിക്കുംപോൽ = വിളിക്കുന്നതുപോലെ, ജഗൽപ്രസിദ്ധം = ലോകപ്രസിദ്ധമായ മമ കരപ്രതാപം മറന്ന് = എൻെറ കൈയൂക്ക് ഓർക്കാതെ, ഉരുപ്രതിഘമൊടും = വലിയ കോപത്തോടുകൂടി, എതിർ

(ഇടശ്ലോകം)

ശ്ലോകം 9

> മിത്രപുത്രസഹിതഃ പുനരേകഃ
> ശത്രുരസ്തി ഭുവി മാസ്തു തഥാന്യഃ
> ഇത്ഥമേവ കിമമുത്ര ച മല്ലം
> മിത്രപുത്രസഹിതം വിദധേ സഃ.

ക്ഷിലോ = എതിർക്കുന്നതായാൽ, ക്ഷണമാത്രംകൊണ്ട് = ഒരു ഞൊടിയിടകൊണ്ട്, നിന്റെ ഗാത്രം = നിന്റെ ശരീരം, മുഷ്ടികൊണ്ടു പരിപിഷ്ടമാക്കി = കൈ മടക്കി ഇടിച്ച് തകർത്തു പൊടിച്ച്, വിഷ്ടപേഷു = ലോകങ്ങളിൽ കീർത്തിപുഷ്ടി ചേർത്ത് = കീർത്തി വർദ്ധിപ്പിച്ച്, നൃപഹൃദി = വിരാടരാജാവിന്റെ മനസ്സിൽ, അതിപ്രചുരം പ്രമദം വരുത്തുവൻ = ഏറ്റവുമധികം സന്തോഷം ഞാൻ ജനിപ്പിക്കുന്നതാണ്.

ശ്ലോകം 9. മിത്രപുത്രസഹിതഃ = മിത്രന്റെ —സൂര്യന്റെ —പുത്രനായ കർണ്ണനോടുകൂടിയ, ഏകഃ ശത്രുഃ പുനഃ = ഒരു ശത്രു — ദുര്യോധനൻ — ആകട്ടെ, ഭുവി അസ്തി = ഭൂമിയിൽ ഉണ്ട്. തഥാ = അപ്രകാരം - മിത്രപുത്രസഹിതനായ - മിത്രങ്ങളോടും പുത്രന്മാരോടും കൂടിയ, അന്യഃ (ശത്രുഃ) = വേറൊരു ശത്രു, മാ അസ്തു = ഉണ്ടാവരുത്. ഇത്ഥം ഏവ = എന്നുതന്നെ വിചാരിച്ചിരുന്ന, സഃ = ആ ഭീമൻ, കിം = എന്തു ഹേതുവായിട്ട്, മല്ലം = (ശത്രുവായ) മല്ലനെ, അമുത്ര ച = പരലോകത്തിലും, മിത്രപുത്രസഹിതം = മിത്രന്റെ — സൂര്യന്റെ — പുത്രനായ യമനോടുകൂടിയവനാക്കി, വിദധേ = ചെയ്തു?

എനിക്കു ഭൂമിയിൽ ഒരു ശത്രുവുണ്ട് ദുര്യോധനൻ. അയാൾ മിത്രന്റെ— സൂര്യന്റെ - പുത്രനായ കർണ്ണനോടുകൂടിയവനാണ്. ജ്യേഷ്ഠനായ ധർമ്മപുത്രരുടെ ധർമ്മനിഷ്ഠയ്ക്കു വഴങ്ങേണ്ടിയിരിക്കുന്നതിനാൽ അയാൾ കുറച്ചു കാലത്തേക്കുകൂടി ഭൂമിയിൽ ജീവിച്ചുകൊള്ളട്ടെ എന്നു വെക്കാനേ നിവൃത്തിയുള്ളൂ. ഇപ്പോൾ വേറൊരു ശത്രുവുണ്ടായിരിക്കുന്നു മല്ലൻ. അയാളും മിത്രപുത്രസഹിതനാണ് —മിത്രങ്ങളോടും —ബന്ധുക്കളോടും പുത്രന്മാരോടും - മക്കളോടും - കൂടിയവനാണ്. അയാളെ അങ്ങനെ പൊറുപ്പിച്ചുകൂടാ എന്നു കരുതിയ ഭീമസേനൻ ആ മല്ലനെ പരലോകത്തിലും മിത്രപുത്രസഹിതനാക്കുകയാണ് ചെയ്തത്. മിത്രപുത്രസഹിതനായ ശത്രു ഉണ്ടാവരുത് എന്നു കരുതുന്ന ആൾ ശത്രുവിനെ മിത്രപുത്രസഹിതനാക്കിത്തീർക്കുന്നതായാൽ അത് ഉദ്ദേശ്യവിപരീതമായ പ്രവൃത്തിയാണല്ലോ. എന്തേ അങ്ങനെ ചെയ്യാൻ? എന്നിങ്ങനെ ആദ്യം വിരോധം തോന്നുന്നു. മിത്രപുത്രസഹിതനാക്കിത്തീർത്തു എന്നതിനു മിത്രന്റെ — സൂര്യന്റെ —പുത്രനായ യമനോടുകൂടിയവനാക്കിത്തീർത്തു —വധിച്ചു — എന്നാണർത്ഥം. ബന്ധുപുത്രസഹിതനായ ഒരു ശത്രു ഭൂമിയിൽ വാഴരുതെന്നു വിചാരിച്ച് ആ മല്ലനെ വധിച്ചു എന്നു പറഞ്ഞാൽ വിരോധമൊന്നുമില്ലല്ലോ. കവി ഇവിടെ മിത്രപുത്ര ശബ്ദത്തിന്റെ രണ്ടർത്ഥത്തെ ആസ്പദമാക്കി ഒരു വിരോധാഭാസാലങ്കാരം പ്രയോഗിച്ചിരിക്കയാണ്. ഭീമസേനൻ മല്ലനെ വധിച്ചു എന്നു മാത്രമാണ് ആശയം.

## ആറാം രംഗം

*(വിരാടരാജധാനി)*

ശ്ലോകം 10 പാടി

വിലോചനാസേചനകാംഗസൌഷ്ഠവാം
വിലോക്യ പാഞ്ചാലനരേന്ദ്രനന്ദിനീം
വിരാടപത്നീസഹജോ മഹാബലഃ
സ്മരാതുരോ വാചമുവാച കീചകഃ

പദം. 11. പാടി - ചെമ്പട

*(കീചകൻ പാഞ്ചാലിയോട്)*

പല്ലവി

മാലിനി! രുചിരഗുണ-
ശാലിനി! കേൾക്ക നീ
മാലിനിമേൽ വരാ തവ
മാനിനിമാർമൌലേ!



ചരണങ്ങൾ

1 തണ്ടാർശരശരനിര
കൊണ്ടു കൊണ്ടു മമ
കൊണ്ടൽവേണി! മനതാരിൽ
ഇണ്ടൽ വളരുന്നു. (മാലിനി)

ശ്ലോകം 10. വിരാടപത്നീസഹജഃ = വിരാടപത്നിയുടെ സഹോദരനും, മഹാബലഃ = മഹത്തായ ബലത്തോടുകൂടിയവനും ആയ, കീചകഃ = കീചകൻ, വിലോചനാസേചനകാംഗസൌഷ്ഠവാം = കണ്ണുകൾക്കു കണ്ടാലും കണ്ടാലും തൃപ്തി വരാത്ത അവയവസൌന്ദര്യത്തോടുകൂടിയ, പാഞ്ചാല നരേന്ദ്രനന്ദിനീം = പാഞ്ചാലിയെ, വിലോക്യ = കണ്ടിട്ട്, സ്മരാതുരഃ = കാമപീഡിതനായിത്തീർന്നിട്ട്, വാചം ഉവാച = വാക്കു പറഞ്ഞു.

കീചകൻ പാഞ്ചാലിയെ കാണുവാൻ ഇടയായി. തന്റെ സഹോദരിയായ രാജ്ഞി സുദേഷ്ണയുടെ ആജ്ഞാകാരിണിയാണ് ആ സൈരന്ധ്രി. അവളുടെ ഓരോ അംഗത്തിലും വഴിഞ്ഞൊഴുകുന്ന സൌന്ദര്യം. അതോ കണ്ണുകൾക്ക് ആസേചനകവും. കീചകനോ രാജ്ഞിയുടെ സഹോദരൻ, മഹാബലൻ. പാഞ്ചാലരാജപുത്രിയുടെ സൌന്ദര്യം ആ രാജസ്യാലനെ കാമാർത്തനാക്കിത്തീർത്തു. സൈരന്ധ്രിയായ ആ മാലിനിയെ നല്ല വാക്കു പറഞ്ഞു വശീകരിക്കാം എന്നു സങ്കല്പിച്ചു കാമാർത്തനായ ആ കീചകൻ പറയാൻ തുടങ്ങി എന്നു ഭാവം.

പദം. 11. കീചകൻ പാഞ്ചാലിയോടു പറയുന്നു—

പല്ലവി - രുചിരഗുണശാലിനി = മനോഹരങ്ങളായ ഗുണങ്ങൾകൊണ്ടു ശോഭിക്കുന്നവളും, മാനിനിമാർമൌലേ = സുന്ദരിമാർക്കു ശിരോഭൂഷണമായി വിളങ്ങുന്നവളും ആയ, മാലിനി നീ കേൾക്ക = മാലിനി (ഞാൻ പറയുന്നതു) നീ കേൾക്കുക, ഇനിമേൽ തവ = ഇന്നു മുതൽ നിനക്ക്, മാൽ വരാ = ദുഃഖം വരുകയില്ല.

2 മല്ലീശരവില്ലിനോടു
മല്ലിടുന്ന നിന്റെ
ചില്ലീയുഗം കൊണ്ടിന്നെന്നെ
തല്ലിടായ്ക ധന്യേ! (മാലിനി)

3 കുംഭികുംഭം തൊഴും കുച-
കുംഭയുഗം തന്നിൽ
അൻപോടു ചേർത്തുകൊൾക മാം
രംഭോരു! വൈകാതെ. (മാലിനി)

4 പല്ലവാംഗി! നീയിങ്ങനെ
അല്ലൽ തേടിടാതെ
മല്ലികാക്ഷഗതേ! മമ
വല്ലഭയായ് വാഴ്ക. (മാലിനി)

*പദം 12. വേകട- ചെമ്പട*
*(പാഞ്ചാലി കീചകനോട്)*



പല്ലവി

സാദരം നീ ചൊന്നൊരു മൊഴിയിതു
സാധുവല്ല കുമതേ!

അനുപല്ലവി

ഖേദമതിനുടയ വിവരമിതറിക നീ
കേവലം പരനാരിയിൽ മോഹം. (സാദരം)

ച.1: കൊണ്ടൽവേണി = കാർമേഘംപോലെയുള്ള തലമുടിയോടുകൂടിയവളേ, തണ്ടാർശരശരനിര = കാമദേവന്റെ അമ്പുകളുടെ സമൂഹം, കൊണ്ടുകൊണ്ട് = പലതവണയും ഏറ്റിട്ട്, മമ മനതാരിൽ = എന്റെ മനസ്സിൽ, ഇണ്ടൽ വളരുന്നു = സന്താപം വർദ്ധിക്കുന്നു.

ച.2: ധന്യേ = അല്ലയോ ഭാഗ്യവതി, മല്ലീശരവില്ലിനോട് = കാമന്റെ വില്ലിനോടും, മല്ലിടുന്ന = മത്സരിക്കുന്ന, നിന്റെ ചില്ലീയുഗംകൊണ്ട് = നിന്റെ രണ്ടു പുരികങ്ങൾകൊണ്ട്, എന്നെ തല്ലിടായ്ക = എന്നെ തല്ലരുതേ.

ച. 3: രംഭോരു = വാഴപോലുള്ള തുടകളോടുകൂടിയവളേ, കുംഭികുംഭം തൊഴും = ഗജമസ്തകം വന്ദിക്കുന്ന, കുചകുംഭയുഗംതന്നിൽ = കുടംപോലുള്ള സ്തനങ്ങളിൽ, വൈകാതെ = വേഗത്തിൽ, അൻപോടു മാം = സ്നേഹത്തോടുകൂടി എന്നെ, ചേർത്തുകൊൾക = ചേർത്തു പുണരുക.

ച.4: പല്ലവാംഗി = തളിർപോലുള്ള അവയവങ്ങളോടുകൂടിയവളേ, നീ ഇങ്ങനെ = നീ ഇപ്രകാരം, അല്ലൽ തേടിടാതെ = ദുഃഖിക്കേണ്ട. മല്ലികാക്ഷഗതേ = അരയന്നത്തിന്റേതുപോലുള്ള ഗമനത്തോടുകൂടിയവളേ, മമ വല്ലഭയായ് = (നീ) എന്റെ പ്രിയതമയായി, വാഴ്ക = ജീവിക്കുക.

പദം 12. പാഞ്ചാലി കീചകനോട് പറയുന്നു.

പല്ലവി, അനുപല്ലവി — കുമതേ = അല്ലയോ ദുർബുദ്ധേ, നീ സാദരം = നീ ആദരവോടുകൂടി, ചൊന്നൊരു മൊഴി ഇത് = പറഞ്ഞ ഈ വാക്ക്, സാധുവല്ല = യോഗ്യമായതല്ല, പരനാരിയിൽ = അന്യന്റെ ഭാര്യയിൽ, മോഹം ഇത് = ഈ ആഗ്രഹം, ഖേദമതിനുടയ = ദുഃഖത്തിന്റെ, വിവരം കേവലം = പ്രവേശദ്വാരംതന്നെ. (എന്ന്) നീ അറിക =നീ ധരിക്കുക.

ചരണങ്ങൾ

1 പണ്ടു ജനകജ തന്നെ-
കണ്ടു കാമിച്ചൊരു ദശ-
കണ്ഠനവളെയുംകൊണ്ടു ഗമിച്ചു - രാമൻ
ചതികൾ ഗ്രഹിച്ചു- ചാപം ധരിച്ചു-
ജലധി തരിച്ചു- ജവമൊടവനെ ഹനിച്ചു. (സാദരം)

2 വഞ്ചനയല്ലിന്നു മമ
പഞ്ചബാണസമന്മാരായ്
അഞ്ചു ഗന്ധർവ്വന്മാരുണ്ടു പതികൾ—പാരം-
കുശലമതികൾ—ഗൂഢഗതികൾ
കളക കൊതികൾ്റകരുതിടേണ്ട ചതികൾ (സാദരം)

3 ദുർന്നയനായീടുന്ന നീ-
യെന്നോടിന്നു ചൊന്നതവർ-
തന്നിലൊരുവനെന്നാലും ധരിച്ചെ-ന്നാകിൽ
കലുഷമുറയ്ക്കും —കരുണ കുറയ്ക്കും
കലശൽ ഭവിക്കും —കാൺക നിന്നെ വധിക്കും.(സാദരം)

ച.1: പണ്ടു ജനകജതന്നെ = പണ്ട് സീതാദേവിയെ, കണ്ടു കാമിച്ചൊരു = കണ്ടു കാമാർത്തനായിത്തീർന്ന, ദശകണ്ഠൻ = രാവണൻ, അവളെയും കൊണ്ടു = ആ ദേവിയെ അപഹരിച്ചു, ഗമിച്ചു = കൊണ്ടുപോയി, രാമൻ ചതികൾ = ശ്രീരാമൻ (രാവണന്റെ) ചതികൾ, ഗ്രഹിച്ചു = മനസ്സിലാക്കി, ചാപം ധരിച്ചു = വില്ലെടുത്തു, ജലധിതരിച്ചു = കടൽ കടന്നു, ജവമൊട് അവനെ = വേഗത്തിൽ ആ രാവണനെ, വധിച്ചു = കൊന്നു.

ച.2: വഞ്ചനയല്ല = വ്യാജമല്ല (ഞാൻ പറയുന്നത്) ഇന്നു മമ = ഇന്ന് എനിക്ക്, പഞ്ചബാണസമന്മാരായ് = കാമതുല്യന്മാരായി, അഞ്ചു ഗന്ധർവ്വന്മാർ പതികൾ ഉണ്ട് = അഞ്ചു ഗന്ധർവ്വന്മാർ ഭർത്താക്കന്മാരായിട്ട് ഉണ്ട്, പാരം കുശലമതികൾ = (അവർ) ഏറ്റവും ബുദ്ധിസാമർത്ഥ്യമുള്ളവരാണ്, ഗൂഢഗതികൾ = മറഞ്ഞു സഞ്ചരിക്കുന്നവരുമാണ്, കൊതികൾ കളക = ദുർമ്മോഹങ്ങൾ ഉപേക്ഷിക്കുക, ചതികൾ = ചതിപ്രവൃത്തികൾ ചെയ്യുവാൻ, കരുതിടേണ്ട = (നീ) ചിന്തിക്കേണ്ട.

ച.3: ദുർന്നയനായീടുന്ന നീ = ദുർബുദ്ധിയായ നീ, എന്നോട് ഇന്നു ചൊന്നത് = എന്നോട് ഇന്നു പറഞ്ഞത്, അവർ തന്നിൽ = അവരിൽ, ഒരുവനെന്നാലും = ഒരാളെങ്കിലും, ധരിച്ചെന്നാകിൽ = അറിഞ്ഞുപോയാൽ, കലുഷം ഉറയ്ക്കും = തീർച്ചയായും ക്രോധിക്കും, കരുണ കുറയ്ക്കും = ദയ ഉപേക്ഷിക്കും, കലശൽ ഭവിക്കും = കലഹം ഉണ്ടാവും, നിന്നെ വധിക്കും = നിന്നെ കൊല്ലും. കാൺക = നീ മനസ്സിലാക്കുക.

## ഏഴാം രംഗം

*(സുദേഷ്ണയുടെ ഭവനം)*

ശ്ലോകം 11. മാരധനാശി

കൃശോദരീം താമിതി ഭാഷമാണാം
സ്വസോദരീശാസനതോ വിധേയാം
വിധാതുകാമോ വിഗതത്രപോ ƒസൌ
ജഗാദ താം സൂതസുതഃ സുദേഷ്ണാം.

പദം 13. മാരധനാശി—അടന്ത

*(കീചകൻ സുദേഷ്ണയോട്)*

പല്ലവി

സോദരി! രാജ്ഞീമൌലിമാലികേ! താവകം
പാദപങ്കജമിതാ വണങ്ങുന്നേൻ.

ശ്ലോകം 11. ഇതി ഭാഷമാണാം = ഇപ്രകാരം പറയുന്ന, താം കൃശോദരീം = ആ സുന്ദരിയെ - പാഞ്ചാലിയെ, സ്വസോദരീശാസനതഃ = തന്റെ സഹോദരിയായ സുദേഷ്ണയുടെ പ്രേരണയാൽ, വിധേയാം = സ്വാധീനയാക്കി, വിധാതുകാമഃ = ചെയ്യുവാൻ ആഗ്രഹിക്കുന്നവനായിട്ട്, വിഗതത്രപഃ = ലജ്ജയില്ലാത്ത, അസൌ സൂതസുതഃ = ആ കീചകൻ, താം സുദേഷ്ണാം = ആ സുദേഷ്ണയോട്, ജഗാദ = പറഞ്ഞു.

തന്റെ അഭിലാഷത്തിനു വഴങ്ങാത്ത മാലിനിയെ വശപ്പെടുത്തുവാൻ കീചകൻ ഒരു യുക്തി പ്രയോഗിക്കുവാൻ തീർച്ചപ്പെടുത്തി. തന്റെ സഹോദരിയാണല്ലോ അവിടത്തെ രാജ്ഞിയായ സുദേഷ്ണ. സുദേഷ്ണയോടു പ്രാർത്ഥിക്കാം. ആ രാജ്ഞിയെക്കൊണ്ട് മാലിനിയോടു പറയിക്കാം. രാജ്ഞിയുടെ ആജ്ഞ കേൾക്കേണ്ടവളാണല്ലോ സൈരന്ധ്രിയായ മാലിനി. അപ്രകാരം ചെയ്യുവാൻ ആഗ്രഹിച്ച കീചകൻ ലജ്ജയില്ലാതെ ആ സുദേഷ്ണയോടു പറഞ്ഞു:

ബ്രാഹ്മണസ്ത്രീയിൽ ക്ഷത്രിയനു ജനിച്ച പുത്രന്റെ പേരാണ് സൂതനെന്നത്. കേകയരാജവംശം അങ്ങനെ ഉണ്ടായതത്രേ. അതുകൊണ്ട് ആ വംശത്തിൽ ജനിച്ചവരെല്ലാം സൂതന്മാരാണ്. സൂതനായ കേകയരാജാവിന് മാളവിയെന്ന ജ്യേഷ്ഠപത്നിയിൽ നൂറ്റിയാറു പുത്രന്മാരുണ്ടായി. മൂത്തപുത്രൻ കീചകൻ. ബാക്കി നൂറ്റഞ്ചുപേർ ഉപകീചകന്മാർ. കേകയന് രണ്ടാമത്തെ പത്നിയിൽ ജനിച്ച മകളാണ് വിരാടപത്നിയായ സുദേഷ്ണ. കീചകൻ വിരാടന്റെ സേനാപതിയാണ്. ഉപകീചകന്മാർ സഹായത്തിനാരും. സൂതവംശത്തിൽ ജനിച്ച കേകയന്റെ പുത്രനായതുകൊണ്ടാണ് കീചകനെ സൂതസുതനെന്നു പറയുന്നത്.

പദം 13. കീചകൻ സുദേഷ്ണയോടു പറയുന്നു—

പല്ലവി - രാജ്ഞീമൌലിമാലികേ - രാജ്ഞിമാരുടെ ശിരോഭൂഷണമായി വിളങ്ങുന്ന, സോദരി = സഹോദരി, താവകം പാദപങ്കജം = ഭവതിയുടെ പാദാരവിന്ദം, ഇതാ വണങ്ങുന്നേൻ = ഇതാ ഞാൻ വന്ദിക്കുന്നു.

ചരണങ്ങൾ

1 സുന്ദരീമണിയാകും മാലിനിമൂലമായി
കന്ദർപ്പനാലേ ഞാനോ ജിതനായി. (സോദരി)

2 പലനാളുമഭിലാഷം പറഞ്ഞിട്ടുമവൾമനം
ശിലപോലെ മഹാരൂക്ഷം ശിവ! ശിവ (സോദരി)

പദം 14. എരിക്കിലക്കാമോദരി - അടന്ത

*(സുദേഷ്ണ കീചകനോട്)*

പല്ലവി

സോദര! ശൃണു മമ വചനം
മേദുരഗുണ! നയവേദികളുടെ മൌലേ! (സോദര)

ചരണങ്ങൾ

1 നല്ലതിനല്ല നീതാൻ തുടങ്ങുന്നു ധരിച്ചാലും
നിർല്ലജ്ജനായിട്ടേവം ചൊല്ലായ്ക മഹാമതേ! (സോദര)

2 ഗന്ധർവ്വന്മാരഞ്ചുപേരവളുടെ രമണന്മാർ
അന്ധത്വംകൊണ്ടു നീയുമനർത്ഥങ്ങൾ വരുത്തൊല്ല.
(സോദര)

ച.1: സുന്ദരീമണിയാകും = സുന്ദരീരത്നമായ, മാലിനിമൂലമായി = മാലിനിനിമിത്തം, കന്ദർപ്പനാലേ = കാമദേവനാൽ, ഞാനോ ജിതനായി = ഞാൻ തോല്പിക്കപ്പെട്ടിരിക്കുന്നു.

ച.2: പല നാളും = പല ദിവസവും, അഭിലാഷം പറഞ്ഞിട്ടും = ആഗ്രഹം പറഞ്ഞുനോക്കീട്ടും, അവൾ മനം = ആ മാലിനിയുടെ മനസ്സ്, ശിലപോലെ = കല്ലുപോലെ, മഹാരൂക്ഷം = വളരെ കഠിനമായിത്തന്നെയിരിക്കുന്നു. ശിവശിവ = ദുസ്സഹം ദുസ്സഹം

പദം 14. സുദേഷ്ണ കീചകനോടു പറയുന്നു—

പല്ലവി - മേദുരഗുണ = വർദ്ധിച്ച ഗുണങ്ങളോടുകൂടിയവനും, നയവേദികളുടെ മൌലേ = നീതിജ്ഞന്മാരിൽ ശ്രേഷ്ഠനും ആയ, സോദര = സഹോദരാ, മമവചനംശൃണു = എന്റെ വാക്കുകൾ കേൾക്കുക.

ച. 1: നീ തുടങ്ങുന്നു= നീ തുടങ്ങുന്നത്, നല്ലതിനല്ലതാൻ=നല്ലതിനല്ലതന്നെ. ധരിച്ചാലും=മനസ്സിലാക്കുക. മഹാമതേ=മഹാബുദ്ധിമാനായ സോദര, നിർല്ലജ്ജനായിട്ട് = ലജ്ജയില്ലാതെ, ഏവം ചൊല്ലായ്ക = ഇപ്രകാരം പറയരുത്.

ച.2: അവളുടെ രമണന്മാർ = അവളുടെ ഭർത്താക്കന്മാർ, അഞ്ചുപേർ ഗന്ധർവ്വന്മാർ = അഞ്ചു ഗന്ധർവ്വന്മാരാണ്, അന്ധത്വം കൊണ്ട് = അറിവില്ലായ്മകൊണ്ട്, നീയും അനർത്ഥങ്ങൾ = നീ ആപത്തുകൾ, വരുത്തൊല്ല= വലിച്ചുവയ്ക്കരുത്.

3 ദന്ദശൂകങ്ങളുടെ വൃന്ദവേഷ്ടിതയാകും
ചന്ദനവല്ലിപോലസ്സുന്ദരിയറിഞ്ഞാലും. (സോദര)

മാരധനാശി

*(കീചകൻ സുദേഷ്ണയോട്)*

4 അഞ്ചു ഗന്ധർവ്വന്മാരെജ്ജയിപ്പാൻ പോരുമേകൻ ഞാൻ
പഞ്ചബാണനെ വെൽവാനെളുതല്ലേ. (സോദരി)

എരിക്കിലക്കാമോദരി

*(സുദേഷ്ണ കീചകനോട്)*

5 എന്നാൽ ഞാനൊരു ദിനമവളെ വല്ലവിധവും
നിന്നുടെ പുരംതന്നിലയച്ചീടാം ഗമിച്ചാലും. (സോദര)

## എട്ടാം രംഗം

*(സുദേഷ്ണയുടെ ഭവനം)*



ശ്ലോകം 12. ഇശാനി

അഭ്യർത്ഥിതാ തേന മുഹുഃ സുദേഷ്ണാ
കൃഷ്ണാം കദാചിന്മധുയാചനാർത്ഥം
സമീപമാത്മീയസഹോദരസ്യ
നിനീഷുരേഷാ മധുരം ബഭാഷേ.

ച.3: ദന്ദശൂകങ്ങളുടെ = പാമ്പുകളുടെ, വൃന്ദവേഷ്ടിതയാകും = സമൂഹത്താൽ ചുറ്റപ്പെട്ട, ചന്ദനവല്ലിപോൽ = ചന്ദനവള്ളിപോലെയാണ്, ആ സുന്ദരി അറിഞ്ഞാലും = ആ സുന്ദരി (എന്നു) ധരിച്ചുകൊള്ളുക.

ച.4: കീചകൻ സുദേഷ്ണയോടു പറയുന്നു—

അഞ്ചു ഗന്ധർവ്വന്മാരെ = അഞ്ചു ഗന്ധർവ്വന്മാരെയും, ജയിപ്പാൻ = തോല്പിക്കുവാൻ, ഞാൻ ഏകൻ പോരും = ഞാൻ ഒരാൾ മതി. (എന്നാൽ), പഞ്ചബാണനെ വെൽവാൻ = കാമദേവനെ ജയിക്കുവാൻ, എളുതല്ലേ = (എനിക്കു) ശക്തിയില്ലതന്നെ.

ച.5: സുദേഷ്ണ കീചകനോടു പറയുന്നു—

എന്നാൽ = അങ്ങനെയാണെങ്കിൽ, ഞാൻ ഒരു ദിനം = ഞാൻ ഒരു ദിവസം, വല്ല വിധവും = വല്ല വിധത്തിലും, അവളെ നിന്നുടെ പുരംതന്നിൽ = അവളെ നിന്റെ ഗൃഹത്തിലേക്ക്, അയച്ചീടാം = അയയ്ക്കാം, ഗമിച്ചാലും = നീ പോയ്ക്കൊള്ളുക.

ശ്ലോകം 12. തേന = ആ കീചകനാൽ, മുഹുഃ അഭ്യർത്ഥിതാ = പിന്നെയും പിന്നെയും അഭ്യർത്ഥിക്കപ്പെട്ട, ഏഷാ സുദേഷ്ണാ = ഈ സുദേഷ്ണ, കദാചിത് = ഒരിക്കൽ, മധുയാചനാർത്ഥം = മദ്യം ചോദിക്കുവാനായി. കൃഷ്ണാം - പാഞ്ചാലിയെ, ആത്മീയസഹോദരസ്യ = തന്റെ സഹോദരനായ കീചകന്റെ സമീപം, നിനീഷുഃ = അടുക്കലേക്ക് അയയ്ക്കുവാൻവേണ്ടി, മധുരം = മധുരമായി, ബഭാഷേ = പറഞ്ഞു.

### പദം 15. ഉശാനി - ചെമ്പട

*(സുദേഷ്ണ പാഞ്ചാലിയോട്)*

പല്ലവി

മാനിനിമാർമൌലിമണേ!
മാലിനി! നീ വരികരികിൽ.

അനുപല്ലവി

ആനനനിന്ദിതചന്ദ്രേ!
അയി സഖി! നീ ശൃണു വചനം

ചരണങ്ങൾ

1 പരിചൊടു നീ മമ സവിധേ
പകലിരവും വാഴുകയാൽ
ഒരു ദിവസം ക്ഷണമതുപോ-
ലുരുസുഖമേ തീർന്നിതു മേ. (മാനിനി)

2 ഇന്നിഹ ഞാനൊരു കാര്യം
ഹിതമൊടു ചൊല്ലീടുന്നേൻ
ഖിന്നതയിങ്ങതിനേതും
കിളിമൊഴി! നീ കരുതരുതേ. (മാനിനി)

പദം 15. സുദേഷ്ണ പാഞ്ചാലിയോടു പറയുന്നു—

പല്ലവി, അനുപല്ലവി - മാനിനിമാർ മൌലിമണേ = സുന്ദരിമാരുടെ ശിരോരത്നമായി വിളങ്ങുന്ന, മാലിനി നീ അരികിൽ വരിക = മാലിനി നീ സമീപത്തു വന്നാലും, അയി ആനനനിന്ദിതചന്ദ്രേ സഖി = അല്ലയോ മുഖംകൊണ്ടു ചന്ദ്രനെ നിന്ദിച്ച സഖി, നീ വചനം ശൃണു = നീ വാക്കു കേൾക്കുക.

ച.1: പരിചൊടു നീ = യഥായോഗ്യമായി നീ, മമ സവിധേ = എന്റെ സമീപത്തിൽ, പകലിരവും = പകലും രാത്രിയും, വാഴുകയാൽ = പാർക്കുന്നതുനിമിത്തം, ഒരു ദിവസം ക്ഷണമതുപോൽ = ഒരു ദിവസം ഒരു ക്ഷണമെന്നപോലെ, മേ ഉരു സുഖമേ = എനിക്ക് ഏറ്റവും സുഖപ്രദമായിത്തന്നെ, തീർന്നിതു = കഴിഞ്ഞു വരുന്നു.

ച.2: കിളിമൊഴി = കിളിയെപ്പോലെ സംസാരിക്കുന്നവളേ, ഇന്ന് ഇഹ ഞാൻ = ഇന്ന് ഇവിടെ ഞാൻ, ഒരു കാര്യം ഹിതമൊടു ചൊല്ലീടുന്നേൻ = ഒരു കാര്യം സ്നേഹത്തോടുകൂടി പറയുന്നു. ഇങ്ങ് അതിന് ഏതും = ഇവിടെ അതിന് ഒട്ടും, നീ ഖിന്നത = നീ ഖേദം, കരുതരുതേ = വിചാരിക്കരുതേ.

3 സോദരമന്ദിരമതിൽ നീ
സുമശരേ! ചെന്നധുനാ
ഓദനവും മധുവുംകൊ-
ണ്ടുദിതമുദാ വരിക ജവാൽ. (മാനിനി)

(ദണ്ഡകം)

പാദം 1.

ക്ഷോണീന്ദ്രപത്നിയുടെ
വാണീം നിശമ്യ പുന-
രേണീവിലോചന നടുങ്ങീ
മിഴിയിണ കലങ്ങീ
വിവശതയിൽ മുങ്ങീ
പല തടവുമതിനു പുന-
രവളൊടു പറഞ്ഞളവു
പരുഷമൊഴി കേട്ടുടനടങ്ങീ.

പാദം 2

ദാസ്യം സമസ്തജന-
ഹാസ്യം നിനച്ചു നിജ-
മാസ്യം നമിച്ചു പുനരേഷാ
വിജിതസുരയോഷാ
വിഗതപരിതോഷാ
ശ്രമസലിലബഹുലതര-
നയനജലമതിലുടനെ
മുഴുകി ബത മലിനതരവേഷാ.



ച. 3: സുമശരേ: അതിസുന്ദരി, നീ അധുനാ = നീ ഇപ്പോൾ, സോദരമന്ദിരമതിൽ = സോദരന്റെ ഗൃഹത്തിൽ ചെന്ന്, ഉദിതമുദാ = പോയി വർദ്ധിച്ച സന്തോഷത്തോടെ, ഓദനവും മധുവും = ചോറും മദ്യവും, കൊണ്ടു ജവാൽ = വാങ്ങി വേഗത്തിൽ, വരിക = വന്നാലും.

ഇവിടെ സുദേഷ്ണ ചോറും മദ്യവും എന്നു പറഞ്ഞത് അർത്ഥഗർഭമാണ്. നീ ചെന്ന് എന്റെ സഹോദരനായ കീചകന്റെ പ്രീതി സമ്പാദിക്കുന്നപക്ഷം നിനക്ക് ഈ ജീവിതത്തിൽ എന്നെന്നും സുഖമായി ഊണുകഴിച്ചു ജീവിക്കുവാനും യൗവനമദം ആസ്വദിച്ച് ആനന്ദിക്കുവാനും ഇടവരുമെന്നാണ് സുദേഷ്ണയുടെ ആന്തരമായ അഭിപ്രായം.

ദണ്ഡകം. പാദം 1. ക്ഷോണീന്ദ്രപത്നിയുടെ = വിരാടപത്നിയായ സുദേഷ്ണയുടെ, വാണീം നിശമ്യ പുനഃ = വാക്കു കേട്ടിട്ടാകട്ടെ. ഏണീവിലോചന = പേടമാൻമിഴിയായ പാഞ്ചാലി. നടുങ്ങീ = പേടിച്ചുവിറച്ചു, മിഴിയിണ കലങ്ങീ = രണ്ടു കണ്ണും കലങ്ങി, വിവശതയിൽ മുങ്ങീ = തളർച്ചയിൽ മുഴുകി, പുനഃ അതിനു = പിന്നെ അതിന്, പല തടവും = പല തടസ്സവും, പറഞ്ഞളവ് = പറഞ്ഞപ്പോൾ, പരുഷമൊഴി = (സുദേഷ്ണയുടെ കടുത്ത വാക്ക്), കേട്ടുടൻ അടങ്ങി = കേട്ട് മിണ്ടാതെ നിന്നു.

പാദം 2. ദാസ്യം = ദാസിയായിരിക്കുകയെന്നത്. സമസ്തജനഹാസ്യം = സർവ്വജനങ്ങളാലും പരിഹസിക്കത്തക്കതാണെന്നും, നിനച്ചു = വിചാരിച്ച്,

പാഠം 3.

ഗാത്രം വിറച്ചിതതി-
മാത്രം, കരത്തിലഥ
പാത്രം ധരിച്ചവിടെ നിന്നു
പരിചൊടു നടന്നു
പഥി കിമപി നിന്നു
ഹരിണാരിപുവരസഹിത-
ദരിയിലിഹ പോകുമൊരു
ഹരിണിയുടെ വിവശത കലർന്നു.

പാഠം 4

നിശ്വസ്യ ദീർഘമഥ
വിശ്വസ്യ നാഥമപി
വിശ്വസ്യ ചേതസി സുജാതാ
ധൃതിരഹിതചേതാ
ധൃതപുളകജാതാ
സൂതസുതനുടെ മണിനി-
കേതമതിലവൾ ചെന്നു
ഭീതിപരിതാപപരിഭൂതാ.



നിജം ആസ്യം നമിച്ചു = തന്റെ മുഖം കുനിച്ചു. വിജിതസുരയോഷാ = ദേവസ്ത്രീകളെ തോല്പിക്കത്തക്ക സൗന്ദര്യമുള്ള, ഏഷാ പുനഃ = ഈ പാഞ്ചാലി പിന്നെ, വിഗതപരിതോഷാ = സന്തോഷം ഇല്ലാത്തവളായി. ശ്രമസലിലബഹുലതരനയനജലമതിൽ = വിയർപ്പുവെള്ളത്തിലും, അധികമായ കണ്ണീരിലും, ഉടനെ മുഴുകി = ഉടൻതന്നെ മുങ്ങി. ബത = കഷ്ടം, മലിനതരവേഷാ = ഏറ്റവും മുഷിഞ്ഞ വേഷത്തോടുകൂടിയവളായി.

പാഠം 3 : ഗാത്രം അതിമാത്രം = ശരീരം ഏറ്റവും, വിറച്ചിത് = വിറച്ചു. അഥ കരത്തിൽ = അനന്തരം കയ്യിൽ, പാത്രം ധരിച്ച് = പാത്രമെടുത്ത്, അവിടെനിന്നു പരിചൊടു നടന്നു = അവിടെനിന്നു പതുക്കെ പുറപ്പെട്ടു. പഥി കിമപി നിന്നു = വഴിയിൽ കുറച്ചു നിന്നു. ഇഹ = ഇവിടെ (വഴിയിൽ), ഹരിണാരിപുവരസഹിതദരിയിൽ = സിംഹത്താനുള്ള ഗുഹയിൽ, പോകുമൊരു ഹരിണിയുടെ = പോകുന്ന മാൻപേടയുടെ, വിവശത കലർന്നു = ഭയം പൂണ്ടു.

പാഠം 4: അഥ ദീർഘം നിശ്വസ്യ = അനന്തരം നെടുവീർപ്പിട്ട്, വിശ്വസ്യ നാഥം അപി = ലോകനാഥനെയും, ചേതസി വിശ്വസ്യ = മനസ്സിൽ വിശ്വസിച്ചിട്ട്, സുജാതാ അവൾ = കുലീനയായ ആ പാഞ്ചാലി, ധൃതിരഹിതചേതാഃ = ധൈര്യമില്ലാത്ത മനസ്സോടുകൂടിയവളായി, ധൃതപുളക ജാതാ = കോരിത്തരിച്ചുകൊണ്ട്, ഭീതിപരിതാപപരിഭൂതാ = ഭയദുഃഖപരവശയായിട്ട്, സൂതസുതനുടെ = കീചകന്റെ, മണിനികേതമതിൽ = മണിഗൃഹത്തിൽ, ചെന്നു = ചെന്നുചേർന്നു.

## ഒമ്പതാം രംഗം

*(കീചകന്റെ മണിഗൃഹം)*

ശ്ലോകം 13. കാമോദരി

സഭാജനവിലോചനൈഃ സമനി-
പീതരൂപാമൃതാം
സഭാജനകരാംബുജാം സവിധ-
മാഗതാം പാർഷതീം
സഭാജനപുരസ്സരം സമുപ-
സൃത്യ സൂതാത്മജഃ
സഭാജനമഥോ മുദാം സരസ-
മേവമൂചേ വചഃ.

പദം 16. കാമോദരി- ചെമ്പട

*(കീചകൻ പാഞ്ചാലിയോട്)*

പല്ലവി

ഹരിണാക്ഷീജനമൗലിമണേ! നീ
അരികിൽ വരിക മാലിനി!

അനുപല്ലവി

തരുണി! നിന്നുടയ സഞ്ചാരദൂനതര-
ചരണനളിനപരിചരണപരൻ ഞാൻ (ഹരിണാ)

ശ്ലോകം 13. അഥോ = അനന്തരം, മുദാം ഭാജനം = സന്തോഷങ്ങൾക്കു പാത്രമായ, സഃ സൂതാത്മജഃ = ആ കീചകൻ, സഭാജനവിലോചനൈഃ = സഭയിലുള്ള ജനങ്ങളുടെ കണ്ണുകളാൽ, സമനിപീതരൂപാമൃതാം = ഒപ്പം നുകരപ്പെട്ട സൗന്ദര്യാമൃതത്തോടു കൂടിയവളും, സഭാജനകരാംബുജാം = താമരപ്പൂ പോലുള്ള കയ്യിൽ ഭാജനം (പാത്രം) ഉള്ളവളും, സവിധം ആഗതാം = അരികിൽ വന്നവളും ആയ. പാർഷതീം = പാഞ്ചാലിയെ, സഭാജനപുരസ്സരം = സൽക്കാരപൂർവ്വം, സമുപസൃത്യ = സമീപിച്ചിട്ട്, ഏവം സരസം വചഃ = ഇപ്രകാരം സരസമായ വാക്ക്, ഊചേ = പറഞ്ഞു.

പദം 16. കീചകൻ പാഞ്ചാലിയോടു പറയുന്നു—

പല്ലവി, അനുപല്ലവി —ഹരിണാക്ഷീജനമൗലിമണേ = പേടമാൻ മിഴികളുടെ ശിരോരത്നമായ, മാലിനി നീ അരികിൽ വരിക = മാലിനി നീ സമീപത്തിൽ വന്നാലും. തരുണി നിന്നുടയ = അല്ലയോ യുവതി നിന്റെ, സഞ്ചാരദൂനതരചരണനളിനപരിചരണപരൻ ഞാൻ = നടന്ന് ഏറ്റവും വേദന പൂണ്ട കാൽത്താമരപ്പൂക്കളെ ശുശ്രൂഷിക്കുന്നതിൽ തത്പരനാണ് ഞാൻ.

ചരണങ്ങൾ

1 ധന്യേ! മാനിനി! നീ മമ സദനേ
താനേ വന്നതിനാൽ ശശിവദനേ!
മന്യേ മാമതിധന്യം ഭുവനേ
മദകളകളഹംസാഞ്ചിതഗമനേ! (ഹരിണാ)

2 മന്ദിരമിതു മമ മഹിതമായ് വന്നൂ
മാമകജന്മവും സഫലമായിന്നു
സുന്ദരി! മഞ്ചമതിങ്കലിരുന്നു
സുഖമോടു രമിച്ചീടുവതിന്നു (ഹരിണാ)

ശങ്കരാഭരണം - ചെമ്പട

*(പാഞ്ചാലി കീചകനോട്)*

3 സൂതകുലാധമ! നിന്നോടിദാനീം
ചോദിക്കുന്നു സുദേഷ്ണാ ഭഗിനീ
കാദംബരി തരികെന്നു, മുദാ നീ
കനിവിനൊടതു തന്നീടണമധുനാ.

പല്ലവി

അരുതരുതനുചിതവചനം കുമതേ!
ഹന്ത ഹന്ത വെറുതേ.

ച. 1: ധന്യേ = ഭാഗ്യവതിയും, ശശിവദനേ = ചന്ദ്രമുഖിയും, മദകള കളഹംസാഞ്ചിതഗമനേ മാലിനി = മദിച്ച ഗജത്തിന്റെയും അരയന്നത്തിന്റെയും എന്നപോലെ മനോഹരമായ നടത്തത്തോടുകൂടിയവളുമായ മാലിനി, നീ മമ സദനേ = നീ എന്റെ ഗൃഹത്തിൽ, താനേ വന്നതിനാൽ = സ്വയം വന്നതുകൊണ്ട്, ഭുവനേ മാം = ലോകത്തിൽ എന്നെ, അതിധന്യം = അതിഭാഗ്യവാനെന്നു, മന്യേ = ഞാൻ വിചാരിക്കുന്നു.

ച. 2: ഇന്നു മമ മന്ദിരം ഇതു = ഇന്ന് എന്റെ ഈ ഗൃഹം, മഹിതമായ് വന്നു = ശ്രേഷ്ഠമായിത്തീർന്നു. മാമകജന്മവും = എന്റെ ജന്മവും, സഫലമായി = ഫലവത്തായി ഭവിച്ചു. സുന്ദരി = അല്ലയോ സുന്ദരീ, ഇന്നു മഞ്ചമതിങ്കൽ = ഇപ്പോൾ കട്ടിലിന്മേൽ, ഇരുന്നു സുഖമോടു = ഇരുന്നു സുഖമായി, രമിച്ചീടുവത് = രമിക്കാം.

ച. 3: പാഞ്ചാലി കീചകനോടു പറയുന്നു-

സൂതകുലാധമ = സൂതവംശത്തിൽവെച്ച് അധമനായ, കുമതേ = ദുർബ്ബുദ്ധേ, ഭഗിനി സുദേഷ്ണാ = സഹോദരിയായ സുദേഷ്ണ, കാദംബരി തരിക എന്നു = മദ്യം തരണം എന്ന്, നിന്നോട് ഇദാനീം = നിന്നോടിപ്പോൾ, ചോദിക്കുന്നു = ആവശ്യപ്പെടുന്നു, നീ അധുനാ മുദാ = നീ ഇപ്പോൾ സന്തോഷത്തോടുകൂടി, അതു കനിവിനൊടു = അതു ദയവായി, തന്നീടണം = തരണം.

പല്ലവി- വെറുതെ അനുചിതവചനം = വെറുതെ ന്യായമല്ലാത്ത വാക്ക്, അരുതരുത് = തീരെ പറയരുത്. ഹന്ത ഹന്ത = കഷ്ടം കഷ്ടം.

പദം 17. കേദാരഗൌഡം - ചെമ്പട.

*(കീചകൻ പാഞ്ചാലിയോട്)*

കണ്ടുകൊൾക എങ്കിലിന്നു
കുണ്ഠശീലേ! നിന്നെ
രണ്ടുപക്ഷമില്ല ഞാനും
പൂണ്ടിടുവനിപ്പോൾ.

ശ്ലോകം 14. സാരംഗം

ധരാധരാധിപാകൃതിർഘനാഘനൌഘഗർജ്ജിത-
സ്തദാ നിദാഘദീധിതിപ്രചോദിതോ മദോൽക്കടഃ
പൃഥാവധൂപരോധിനം രണോത്ഭടസ്സ കീചകം
ക്രുധാ സമേത്യ സത്വരം രുരോധ കോപി രാക്ഷസഃ

പദം 18. സാരംഗം - മുറിയടന്ത

*(രാക്ഷസൻ കീചകനോട്)*



പല്ലവി

നീച! കീചക! രേ നരാധമ! നീച!

അനുപല്ലവി

ആചാരമല്ലാത്ത കൃത്യങ്ങൾ കണ്ടാൽ വി-
രോചനന്റെ നിദേശകാരി നി-
ശാചരേന്ദ്രനടങ്ങുമോ ബത. (നീച)

പദം 17. കീചകൻ പാഞ്ചാലിയോടു പറയുന്നു—

കുണ്ഠശീലേ = ദുഷ്ടേ, എങ്കിൽ ഇന്ന് = എന്നാൽ ഇപ്പോൾ, കണ്ടുകൊൾക = നോക്കിക്കോ, ഞാനും നിന്നെ ഇപ്പോൾ = ഞാൻ നിന്നെ ഇപ്പോൾ, പൂണ്ടിടുവൻ = ബലാൽക്കാരമായി പുണരുന്നുണ്ട്. രണ്ടുപക്ഷമില്ല - സംശയമില്ല.

ശ്ലോകം 14. ധരാധരാധിപാകൃതിഃ = പർവ്വതംപോലുള്ള ശരീരത്തോടു കൂടിയവനും, ഘനാഘനൌഘഗർജ്ജിതഃ -കാർമേഘസമൂഹംപോലെ ഗർജ്ജിക്കുന്നവനും, നിദാഘദീധിതിപ്രചോദിതഃ = സൂര്യദേവനാൽ പറഞ്ഞയയ്ക്കപ്പെട്ടവനും, രണോത്ഭടഃ യുദ്ധവീരനും ആയ, മദോൽക്കടഃ = മദോൽക്കടൻ എന്ന, സഃ കോപി രാക്ഷസഃ = ആ ഒരു രാക്ഷസൻ, തദാ സത്വരം സമേത്യ = അപ്പോൾ വേഗത്തിൽ വന്നിട്ട്, പൃഥാവധൂപരോധിനം = പാഞ്ചാലിയെ ആക്രമിക്കുവാൻ ഭാവിക്കുന്ന, കീചകം = കീചകനെ, രുഷാ രുരോധ - ക്രോധത്തോടുകൂടി തടുത്തു.

പദം 18. മദോൽക്കടൻ കീചകനോടു പറയുന്നു—

പല്ലവി, അനുപല്ലവി — രേ നരാധമ നീച കീചക = എടാ മനുഷ്യാധമനും നീചനുമായ കീചകാ, ആചാരമല്ലാത്ത കർമ്മങ്ങൾ കണ്ടാൽ = ധർമ്മമല്ലാത്ത പ്രവൃത്തികൾ കണ്ടാൽ, വിരോചനന്റെ നിദേശകാരി = സൂര്യന്റെ കിങ്കരനായ, നിശാചരേന്ദ്രൻ = രാക്ഷസശ്രേഷ്ഠൻ (ഞാൻ), അടങ്ങുമോ = വെറുതെ ഇരിക്കുമോ? ബത = കഷ്ടം.

ചരണങ്ങൾ

1 കഷ്ടമിത്തരുണിയെ വിടുന്നതി-
ന്നൊട്ടുമേ മടിക്കൊല്ലാ
പുഷ്ടഗർവ്വമിതു ചെയ്തിടായ്കിലോ നീ
ദുഷ്ട! നിഷ്ഠുരമുഷ്ടിഘട്ടന-
നഷ്ടചേഷ്ടനതായ് വരും ശഠ!

*(കീചകൻ രാക്ഷസനോട്)*

2 യാതുധാനകീടക! ഭയമെനി-
ക്കേതുമുള്ളിലില്ലെടാ!
വീതശങ്കമിഹ പോരിലിന്നു നിന്നെ
പ്രേതനാഥനികേതനത്തിനു
ദൂതനാക്കുവനില്ല സംശയം.

പല്ലവി

ഏഹി മൂഢമതേ! വീരനെങ്കി-
ലേഹി മൂഢമതേ!

*(രാക്ഷസൻ കീചകനോട്)*

3 ഡംഭമാശു താവകം മമ ഭുജ-
സ്തംഭമേവ തീർത്തിടും.
വൻപനെങ്കിൽ മമ മുൻപിൽ നിൽക്ക നര-
ഡിംഭ! സംപ്രതി കിം ഫലം തവ
ദംഭവൃത്തികൾകൊണ്ടഹോ ജള! (നീച)

ച.1: കഷ്ടം = ഖേദകരമാണ് (നിന്റെ പ്രവൃത്തി), ഇത്തരുണിയെ വിടുന്നതിന് ഒട്ടുമേ മടിക്കൊല്ല = ഈ യുവതിയെ വിടാൻ തീരെ മടിക്കരുത്, ശഠ ദുഷ്ട = കപടം നിറഞ്ഞ ദുഷ്ട, നീ പുഷ്ടഗർവ്വം ഇതു ചെയ്തിടായ്കിലോ = നീ ഗർവ്വം വർദ്ധിച്ച് ഇതു ചെയ്യാതിരിക്കുകയാണെങ്കിൽ, നിഷ്ഠുരമുഷ്ടിഘട്ടനനഷ്ടചേഷ്ടനതായ് വരും = കടുത്ത മുഷ്ടികൊണ്ടുള്ള ഇടിയാൽ ചേഷ്ടയറ്റവനായിത്തീരുന്നതാണ്.

ച. 2: കീചകൻ മദോൽക്കടനോടു പറയുന്നു—

എടാ യാതുധാനകീടക = എടാ രാക്ഷസകീടമേ, എനിക്ക് ഉള്ളിൽ = എനിക്കു മനസ്സിൽ, ഭയം ഏതും ഇല്ല = പേടി ഒട്ടും ഇല്ല, വീതശങ്കം = ശങ്കകൂടാതെ, ഇഹ പോരിൽ ഇന്നു നിന്നെ = ഇവിടെ യുദ്ധത്തിൽ ഇന്നു നിന്നെ, പ്രേതനാഥനികേതനത്തിനു = യമന്റെ ഗൃഹത്തിലേക്ക്, ദൂതൻ ആക്കുവൻ, സംശയം ഇല്ല = ഞാൻ ദൂതനായി അയയ്ക്കുന്നുണ്ട്, സംശയമില്ല.

പല്ലവി—മൂഢമതേ = ബുദ്ധി കുറഞ്ഞവനേ, വീരനെങ്കിൽ = നീ വീരനാണെങ്കിൽ, ഏഹി = നേരിട്ടു വാ.

ച. 3: മദോൽക്കടൻ കീചകനോടു പറയുന്നു—

ജള നരഡിംഭ = ബുദ്ധിയില്ലാത്ത മനുഷ്യക്കുട്ടി, താവകം ഡംഭം = നിന്റെ അഹങ്കാരത്തെ, ആശു മമ ഭുജസ്തംഭം ഏവ തീർത്തിടും. = വേഗത്തിൽ എന്റെ തൂണുപോലുള്ള കൈതന്നെ ശമിപ്പിക്കുന്നതാണ്. വമ്പനെങ്കിൽ സമ്പ്രതി മമ മുമ്പിൽ നിൽക്ക = ശക്തനാണെങ്കിൽ ഇപ്പോൾ എന്റെ മുമ്പിൽ നിൽക്കുക. തവ ദംഭവൃത്തികൾകൊണ്ട്, നിന്റെ ചതിപ്രവൃത്തികൾകൊണ്ട്, കിം ഫലം = എന്താണ് ഫലം. അഹോ = കഷ്ടം.

*(കീചകൻ രാക്ഷസനോട്)*

4 രക്ഷനെന്ന ദുർമ്മദം തീർത്തിടുവ-
നിക്ഷണേന താവകം.
പക്ഷമറ്റ മലപോലെ നിന്റെ ദേഹം
പക്ഷിസമുദയഭക്ഷണത്തിന-
രക്ഷണേന രണക്ഷിതിയിൽ വീഴും. (ഏഹി)

ശ്ലോകം 15. സാരംഗം (ഇടശ്ലോകം)

ദൃപ്തേന രാക്ഷസേന്ദ്രേണ
ക്ഷിപ്തോ ദൂരേƒഥ കീചകഃ
നിതാന്തം വ്രീളിതോ ഭഗ്നോ
നിശാന്തം പ്രാപ ദുർമ്മനാഃ

## പത്താം രംഗം

*(വിരാടരാജാവിന്റെ സഭ)*



ശ്ലോകം 16. ഘണ്ടാരം

തൃഷ്ണാവൈഫല്യശല്യപ്രദലിതമനസ-
സ്തസ്യ പാദപ്രഹാരൈഃ
കൃഷ്ണാ വക്ത്രാന്തവാന്തക്ഷതജവപുനരു-
ക്താധരശ്രീരനന്താം
ചിന്താമന്തർവ്വഹന്തീ മുഹുരപി ച പത-
ന്തീ രുദന്തീ നിതാന്തം
കുന്തീപുത്രാദിപൂർണ്ണേ സദസി നരപതിം
പാർഷതീസാ ബഭാഷേ

ച.4 : കീചകൻ മദോൽക്കടനോടു പറയുന്നു—

താവകം രക്ഷനെന്ന ദുർമ്മദം = നിന്റെ സമർത്ഥനാണെന്നുള്ള ദുരഹങ്കാരം, ഇക്ഷണേന തീർത്തിടുവൻ = ഈ ക്ഷണത്തിൽ ഞാൻ തീർത്തേക്കാം. നിന്റെ ദേഹം = നിന്റെ ശരീരം, അരക്ഷണേന = അരനിമിഷംകൊണ്ട്, രണക്ഷിതിയിൽ = യുദ്ധഭൂമിയിൽ, പക്ഷിസമുദയഭക്ഷണത്തിനു = പക്ഷി സമൂഹത്തിനു ഭക്ഷിപ്പാൻ, പക്ഷമറ്റ മലപോലെ വീഴും = ചിറകറ്റപർവ്വതംപോലെ വീഴുന്നതാണ്.

ശ്ലോകം 15. അഥ = അനന്തരം, ദൃപ്തേന രാക്ഷസേന്ദ്രേണ = അഹങ്കാരിയായ രാക്ഷസശ്രേഷ്ഠനാൽ, ദൂരേ ക്ഷിപ്തഃ കീചകഃ = ദൂരത്തിൽ എറിയപ്പെട്ട കീചകൻ, ഭഗ്നഃ = അംഗഭംഗം നേരിട്ടവനായിട്ട്, നിതാന്തം വ്രീളിതഃ - ഏറ്റവും ലജ്ജിതനായി, ദുർമ്മനാഃ = മനോവേദനയോടെ, നിശാന്തം പ്രാപ = ഗൃഹത്തെ പ്രാപിച്ചു.

ശ്ലോകം 16. തൃഷ്ണാവൈഫല്യ ശല്യ പ്രദലിതമനസഃ = ആഗ്രഹം ഫലിച്ചില്ലെന്ന ശല്യത്താൽ മനസ്സിനു മുറിവേറ്റ, തസ്യ പാദപ്രഹാരൈഃ = ആ കീചകന്റെ ചവിട്ടുകളാൽ, വക്ത്രാന്തവാന്തക്ഷതജവപുനരുക്താധരശ്രീഃ = വായിൽനിന്നൊഴുകുന്ന രക്തംകൊണ്ട്

പദം 19. ഘണ്ടാരം - അടന്ത

*(പാഞ്ചാലി വിരാടരാജാവിനോട്)*

പല്ലവി

ഹാ ഹാ! മഹാരാജ! കേൾക്ക ഹേ വീര!
ഹാ ഹാ! ഭവാനെന്റെ ഭാഷിതം.

അനുപല്ലവി

പാഹി മാം പാഹി മാം കീചകനുടെ
സാഹസംകൊണ്ടു വലഞ്ഞു ഞാൻ. (ഹാഹാ)

ചരണങ്ങൾ

1 നിന്നുടെ വല്ലഭ ചൊൽകയാലവൻ-
തന്നുടെ മന്ദിരംതന്നിൽ ഞാൻ
ചെന്നു മധു കൊണ്ടുപോരുവാനപ്പോൾ
വന്നു പിടിപ്പതിനന്തികേ. (ഹാഹാ)

2 കണ്ഠീരവത്തിനെക്കണ്ടുടൻ ഭീതി
പൂണ്ടൊരു മാൻപേടപോലെ ഞാൻ
മണ്ടീടിനേനതു കണ്ടവൻ കുതം-
കൊണ്ടു പിടിച്ചു താഡിച്ചു മാം- (ഹാഹാ)

ചുണ്ടിന്റെ ചുവപ്പ് ഇരട്ടിച്ചിട്ടുള്ള, പാർഷതീ സാ കൃഷ്ണാ = പാഞ്ചാലരാജപുത്രിയായ ആ പാഞ്ചാലി, അന്തഃ അനന്താം ചിന്താം വഹന്തീ = മനസ്സിൽ അളവറ്റ ചിന്തയെ വഹിച്ചുകൊണ്ടും, മുഹുഃ അപി ച പതന്തീ = കൂടക്കൂടെ വീണുകൊണ്ടും, നിതാന്തം രുദന്തീ = വല്ലാതെ കരഞ്ഞുകൊണ്ടും, കുന്തീപുത്രാദിപൂർണ്ണേ സദസി = പാണ്ഡവന്മാർ തുടങ്ങിയ പലരും നിറഞ്ഞ സഭയിൽ വെച്ച്, നരപതിം ബഭാഷേ = വിരാടരാജാവിനോടു പറഞ്ഞു.

പദം 19. പാഞ്ചാലി വിരാടരാജാവിനോട് ആവലാതി ബോധിപ്പിക്കുന്നു—

പല്ലവി, അനുപല്ലവി—ഹാ ഹാ ഹേ വീര മഹാരാജ = അയ്യോ അയ്യോ വീരനായ മഹാരാജാവേ, ഹാഹാ ഭവാൻ = അയ്യോ അയ്യോ, ഭവാൻ, എന്റെ ഭാഷിതം കേൾക്ക = എന്റെ വാക്കു കേൾക്കണേ. മാം പാഹി മാം പാഹി = എന്നെ രക്ഷിക്കണേ എന്നെ രക്ഷിക്കണേ, കീചകനുടെ സാഹസംകൊണ്ട് = കീചകന്റെ ദുഷ്ടപ്രവൃത്തികൊണ്ട്, ഞാൻ വലഞ്ഞു = ഞാൻ കഷ്ടത്തിലായി.

ച.1: നിന്നുടെ വല്ലഭ ചൊൽകയാൽ = അങ്ങയുടെ ഭാര്യ പറഞ്ഞതനുസരിച്ച്, മധു കൊണ്ടുപോരുവാൻ = മദ്യം കൊണ്ടുപോരുന്നതിന്, അവൻ തന്നുടെ മന്ദിരം തന്നിൽ ഞാൻ ചെന്നു = അവന്റെ ഗൃഹത്തിൽ ഞാൻ ചെന്നു. അപ്പോൾ പിടിപ്പതിന് അന്തികേ വന്നു = അപ്പോൾ (അവൻ) പിടിക്കുവാൻ (എന്റെ) സമീപത്തിൽ വന്നു.

ച.2: കണ്ഠീരവത്തിനെ കണ്ടുടൻ ഭീതിപൂണ്ടൊരു മാൻപേടപോലെ = സിംഹത്തെ കണ്ടു പേടിച്ച മാൻപേടയെപ്പോലെ ഞാൻ മണ്ടിനേൻ = ഞാൻ ഓടി, അതുകണ്ട് അവൻ കുതംകൊണ്ട് = അതു കണ്ടിട്ട് അവൻ കുതിച്ചോടിവന്ന്, മാം പിടിച്ചു താഡിച്ചു = എന്നെ പിടിച്ച് അടിച്ചു.

3 പാർത്ഥിവന്മാർക്കു കുലധർമ്മം പര-
മാർത്തജനാവനമല്ലയോ?
ആർത്തികളാകവേ ഭൂപതേ! മമ
തീർത്തീടുക ഭവാൻ വൈകാതേ. (ഹാഹാ)

ശ്ലോകം 17. ഇന്ദിശ (ആട്ടത്തിനുള്ള ഇടശ്ലോകം)

*(സന്ന്യാസിയായ ധർമ്മപുത്രർ പാഞ്ചാലിയോട്)*

ഗന്ധർവ്വാഃ സന്തി കാന്താസ്തവ ഖലു ന ചിരാ-
ദേവ സന്താപമേതേ
ശാന്തിം നേഷ്യന്തി ഭദ്രേ! കതിപയസമയാൻ
മീലിതാക്ഷീ സഹേഥാഃ
വത്സേ! സൈരന്ധ്രി! മാ ഭൈരവനിപതിരയം
വത്സലഃ സ്യാലലോകേ
തസ്മാദാസ്തേ ഹി തൂഷ്ണീം നനു വിധിവിഹിതം
സർവ്വലോകൈരലംഘ്യം.

പ.3: പാർത്ഥിവന്മാർക്കു കുലധർമ്മം = രാജാക്കന്മാർക്ക് കുലത്തൊഴിൽ, പരം ആർത്തജനാവനം അല്ലയോ = കേവലം ദുഃഖിതജനങ്ങളെ രക്ഷിക്കൽ ആണല്ലോ, ഭൂപതേ, ഭവാൻ = രാജാവേ, അവിടുന്ന്, മമ ആർത്തികൾ ആകവേ = എന്റെ ദുഃഖങ്ങൾ എല്ലാം, വൈകാതെ തീർത്തിടുക = ഉടനെ തീർത്തുതരണേ.

ശ്ലോകം 17. സന്ന്യാസിവേഷത്തിൽ സഭയിൽ ഇരിക്കുന്ന ധർമ്മപുത്രർ പാഞ്ചാലിയെ ആശ്വസിപ്പിക്കുന്നു —

ഭദ്രേ = അല്ലയോ മംഗളശീലേ, തവ = നിനക്ക്, ഗന്ധർവ്വാഃ കാന്താഃ സന്തി ഖലു = ഗന്ധർവ്വന്മാരായ ഭർത്താക്കന്മാർ ഉണ്ടല്ലോ, ഏതേ ന ചിരാത് ഏവ = ഇവർ താമസിയാതെതന്നെ, സന്താപം = (നിന്റെ) ദുഃഖത്തെ, ശാന്തിം നേഷ്യന്തി = ശമിപ്പിക്കും, കതിപയസമയാൻ = കുറച്ചുകാലം, മീലിതാക്ഷീ സഹേഥാഃ = (നീ) കണ്ണടച്ചു സഹിച്ചിരിക്കുക. വത്സേ സൈരന്ധ്രി = അല്ലയോ ബാലേ സൈരന്ധ്രി, മാ ഭൈഃ = നീ ഭയപ്പെടേണ്ട, അയം അവനിപതിഃ = ഈ രാജാവ്, സ്യാലലോകേ = ഭാര്യാസഹോദരന്മാരുടെ പേരിൽ, വത്സലഃ = ഏറ്റവും സ്നേഹമുള്ളവനാണ്. തസ്മാത് ഹി = അതുകൊണ്ടുതന്നെയാണ്, തൂഷ്ണീം ആസ്തേ = മിണ്ടാതെ ഇരിക്കുന്നത്, വിധിവിഹിത = ദൈവം വിധിച്ചത്, സർവ്വലോകൈഃ = എല്ലാ ജനങ്ങൾക്കും, അലംഘ്യം നനു = ലംഘിക്കാൻ വയ്യാത്തതാണല്ലോ.

## പതിനൊന്നാം രംഗം

*(പാകശാല)*

ശ്ലോകം 18. ഗോപികാവസന്തം

ഇത്ഥം തേനാനുനീതാ മുഹുരപി കുഹനാ-
　　മസ്കരീന്ദ്രേണ ഭർത്രാ
ചിത്തേ പാദപ്രഹാരം കദനകലുഷിതേ
　　സൂതസൂനോഃ സ്മരന്തീ
പാകസ്ഥാനേ ശയാനം പവനസുതമുപേ-
　　ത്യാഥ ദീനാ നിശായാം
ശോകോദ്യൽബാഷ്പപൂരസ്നപിതതനുലതാ
　　പാർഷതീ സാ രുരോദ.

പദം 20. ഗോപികാവസന്തം - അടന്ത
*(പാഞ്ചാലി ഭീമസേനനോട്)*

പല്ലവി

കാന്ത! കൃപാലോ! കാത്തുകൊൾക
കാന്ത! കൃപാലോ!

ചരണങ്ങൾ

1　കാന്താരാന്തരം തന്നിൽ വാണീടുമ്പോൾ
　കാന്തരൂപ! നിൻ കാരുണ്യംകൊണ്ടല്ലോ
　സ്വാന്തഖേദമുണ്ടായതശേഷവും
　ശാന്തമായ് വന്നതോർത്താൽ　　(കാന്ത)

ശ്ലോകം 18. കുഹനാമസ്കരീന്ദ്രേണ = കപടസന്ന്യാസിശ്രേഷ്ഠനായ, തേന ഭർത്രാ = ആ ഭർത്താവിനാൽ, ഇത്ഥം മുഹുഃ = ഇപ്രകാരം വീണ്ടും വീണ്ടും, അനുനീതാ അപി = സമാധാനിപ്പിക്കപ്പെട്ടവൾ ആയെങ്കിലും, സാ പാർഷതീ = ആ പാഞ്ചാലി, കദനകലുഷിതേ = ദുഃഖംകൊണ്ട് അസ്വസ്ഥമായ, ചിത്തേ = മനസ്സിൽ, സൂതസൂനോഃ = കീചകന്റെ, പാദപ്രഹാരം = ചവിട്ടിനെ, സ്മരന്തീ ദീനാ = ഓർമ്മിച്ചു സങ്കടം പൂണ്ട്, ശോകോദ്യൽ ബാഷ്പപൂരസ്നപിതതനുലതാ = ശോകത്താൽ പൊങ്ങുന്ന കണ്ണീർപ്രവാഹത്തിൽ കുളിപ്പിച്ച കോമളശരീരത്തോടുകൂടിയവളായിട്ട്, അഥ നിശായാം = പിന്നെ രാത്രിയിൽ, പാകസ്ഥാനേ = അടുക്കളയിൽ, ശയാനം = കിടന്നുറങ്ങുന്ന, പവനസുതം ഉപേത്യ = ഭീമസേനന്റെ അടുത്തു ചെന്ന്, രുരോദ = കരഞ്ഞു.

പദം 20. പാഞ്ചാലി ഭീമസേനനോടു പറയുന്നു—

പല്ലവി - കൃപാലോ കാന്ത = ദയാലുവായ നാഥ, കാത്തുകൊൾക = (എന്നെ) രക്ഷിക്കണേ.

ച.1: ഓർത്താൽ, കാന്താരാന്തരം തന്നിൽ വാണീടുമ്പോൾ = ആലോചിച്ചു നോക്കുമ്പോൾ, കാട്ടിനുള്ളിൽ പാർത്തിരുന്ന കാലത്ത്, കാന്ത രൂപ = അല്ലയോ സുന്ദരശരീര, നിൻകാരുണ്യംകൊണ്ടല്ലോ = അങ്ങയുടെ ദയകൊണ്ടാണല്ലോ, സ്വാന്തഖേദം ഉണ്ടായത് അശേഷവും = മനോദുഃഖം ഉണ്ടായതു മുഴുവനും, ശാന്തമായ് വന്നത് = തീർന്നുപോയത്.

| | | |
|---|---|---|
| 2 | ദുഷ്ടനായൊരു കീചകനീചൻെറ<br>ഇഷ്ടപൂർത്തി വരുത്തായ്കകൊണ്ടെന്നെ<br>മുഷ്ടിപാദങ്ങൾകൊണ്ടു താഡിച്ചവൻ<br>വിട്ടു വിധിബലത്താൽ. | (കാന്ത) |
| 3 | ദുർമ്മതിയായ ദുശ്ശാസനൻ ചെയ്ത<br>നിർമ്മരിയാദകർമ്മത്തേക്കാൾ മമ<br>ധർമ്മജാനുജ! സൂതജൻ ചെയ്തൊരു<br>കർമ്മമസഹ്യമയ്യോ! | (കാന്ത) |
| 4 | പ്രാണനായക! വീരവര! ജഗൽ-<br>പ്രാണനന്ദന! നീയവനെയിനി<br>പ്രാണശാലിവര! ഹനിച്ചീടുവാൻ<br>കാണിയും വൈകിടൊല്ല. | (കാന്ത) |

പദം 21. ബലഹരി - ചെമ്പട.

*(ഭീമസേനൻ പാഞ്ചാലിയോട്)*



പല്ലവി

മതിമതി മതിമുഖി! പരിതാപം. (മതി)

അനുപല്ലവി

മതിയതിലതിധൃതി ചേർക്ക നീ,യവനുടെ
ഹതി ബത വിരവൊടു ചെയ്തീടുന്നേൻ. (മതി)

ച.2: ദുഷ്ടനായൊരു = ദുസ്സ്വഭാവിയായ. കീചകനീചൻെറ = കീചകനെന്ന നീചൻെറ, ഇഷ്ടപൂർത്തി വരുത്തായ്കകൊണ്ടു = ആഗ്രഹം നിറവേറ്റാത്തതുകൊണ്ട്, എന്നെ അവൻ മുഷ്ടിപാദങ്ങൾകൊണ്ടു താഡിച്ചു = എന്നെ അവൻ മുഷ്ടികൊണ്ടും കാൽകൊണ്ടും പ്രഹരിച്ച്, വിധിബലത്താൽ വിട്ടു = ദൈവയോഗത്താൽ വിട്ടയച്ചു.

ച. 3: ധർമ്മജാനുജ = അല്ലയോ ധർമ്മപുത്രാനുജ, ദുർമ്മതിയായ ദുശ്ശാസനൻ ചെയ്ത നിർമ്മരിയാദകർമ്മത്തേക്കാൾ = ദുർബ്ബുദ്ധിയായ ദുശ്ശാസനൻ ചെയ്ത മര്യാദകെട്ട പ്രവൃത്തിയേക്കാൾ, സൂതജൻ ചെയ്തൊരു കർമ്മം = കീചകൻ ചെയ്ത പ്രവൃത്തി, മമ അസഹ്യം = എനിക്കു ദുസ്സഹമാണ്, അയ്യോ = കഷ്ടം.

ച.4: പ്രാണനായക = പ്രാണനാഥ, വീരവര = വീരശ്രേഷ്ഠ, ജഗൽ പ്രാണനന്ദന = വായുപുത്ര, പ്രാണശാലിവര = ബലശാലികളിൽ അഗ്രേസര, നീ ഇനി അവനെ ഹനിച്ചീടുവാൻ = അങ്ങ് ഇനി ആ കീചകനെ വധിക്കുവാൻ, കാണിയും വൈകിടൊല്ല = ഒട്ടും താമസിക്കരുതേ.

പദം 21. ഭീമസേനൻ പാഞ്ചാലിയെ സമാധാനിപ്പിക്കുന്നു—

പല്ലവി, അനുപല്ലവി —മതിമുഖി പരിതാപം മതി മതി = ചന്ദ്രമുഖി ദുഃഖിച്ചതു മതി മതി. നീ മതിയതിൽ അതിധൃതി ചേർക്ക = നീ ബുദ്ധിയിൽ അതിധൈര്യം വഹിച്ചുകൊള്ളുക. അവനുടെ ഹതി = അവൻെറ വധം, വിരവൊടു ചെയ്തീടുന്നേൻ = വേഗത്തിൽ ഞാൻ ചെയ്യുന്നതാണ്, ബത = കഷ്ടം.

ചരണങ്ങൾ

| | | |
|---|---|---|
| 1 | ഘോരജടാസുരനാദിയെ വെന്നൊരു<br>മാരുതസുതനിതിനെന്തൊരു വിഷമം | (മതി) |
| 2 | സാലനിപാതം ചെയ്യും പവനനു<br>തൂലനിരാകരണം ദുഷ്കരമോ. | (മതി) |
| 3 | എങ്കിലുമിന്നിഹ ധർമ്മജവചനം<br>ലംഘനമതു ചെയ്യരുതല്ലോ മേ | (മതി) |
| 4 | ഉണ്ടൊരുപായമതിന്നുരചെയ്യാം<br>വണ്ടാർകുഴലികളണിമൌക്തികമേ. | (മതി) |
| 5 | സങ്കേതം കില നൃത്തനികേതം<br>ശങ്കേതരമവനോടു വദ ദയിതേ! | (മതി) |

ച.1: ഘോരജടാസുരനാദിയെ = ഭയങ്കരനായ ജടാസുരൻ മുതലായവരെ, വെന്നൊരു മാരുതസുതന് = കൊന്ന ഭീമസേനന്, ഇതിന് എന്തൊരു വിഷമം = ഇതിന് എന്തു പ്രയാസമാണുള്ളത്.

ച.2: സാലനിപാതം ചെയ്യും പവനനു = മരങ്ങൾ പുഴക്കിവീഴ്ത്തുന്ന കാറ്റിന്, തൂലനിരാകരണം ദുഷ്കരമോ = പഞ്ഞി പറപ്പിക്കുക പ്രയാസമുള്ളതാണോ?

ച.3: എങ്കിലും ഇന്ന് ഇഹ = ഇപ്രകാരമാണെങ്കിലും ഇന്ന് ഇവിടെ, ധർമ്മജവചനം മേ ലംഘനമതു ചെയ്യരുതല്ലോ = ധർമ്മപുത്രരുടെ വാക്ക് എനിക്കു ലംഘിക്കാവുന്നതല്ലല്ലോ.

ച.4: വണ്ടാർകുഴലികളണിമൌക്തികമേ = വണ്ടുപോലെ തലമുടിയുള്ളവർക്കു ഭൂഷണമായിട്ടുള്ള നന്മുത്തേ, അതിന് ഒരു ഉപായം ഉണ്ട് = അതിന് ഒരു വഴി ഉണ്ട്, ഉരചെയ്യാം = (ഞാൻ) പറയാം.

ച. 5 : ദയിതേ = അല്ലയോ പ്രിയതമേ, നൃത്തനികേതം = നാട്യശാലയെ, സങ്കേതം = സമാഗമസ്ഥാനമെന്നു, ശങ്കേതരം അവനോടു വദ = ശങ്കകൂടാതെ ആ കീചകനോട് (നീ) പറയുക.

മഹാഭാരതത്തിൽ സൌഗന്ധികാഹരണത്തിന്നു ജടാസുരൻ എന്നൊരു അസുരൻ കപടബ്രാഹ്മണവേഷത്തിൽ യുധിഷ്ഠിരാദികളുടെ അടുക്കൽ വന്നു താമസമാക്കുകയും ഭീമസേനൻ നായാട്ടിനുപോയ ഒരവസരത്തിൽ യുധിഷ്ഠിരാദികളെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോവാൻ തുടങ്ങുകയും വഴിക്കു യദൃച്ഛയാ ഭീമസേനൻ കണ്ടു യുദ്ധം ചെയ്തു ജടാസുരനെ വധിക്കുകയും ചെയ്തഒരു കഥയുണ്ട്. കോട്ടയത്തുതമ്പുരാന്റെ കല്യാണസൌഗന്ധികം ആട്ടക്കഥയിൽ ജടാസുരവധം നിബന്ധിച്ചിട്ടുമുണ്ട്. ആ കഥയാണ് 'ഘോരജടാസുരനാദിയെ' എന്ന ചരണത്തിൽ ഇവിടെ സൂചിപ്പിച്ചിട്ടുള്ളത്.

## പന്ത്രണ്ടാം രംഗം

*(നൃത്തശാല)*

ശ്ലോകം 19. ഭൈരവി

ഇത്ഥം വാതാത്മജാതഃ സദയമനുനയ-
ന്നാത്മകാന്താം നിശാം താം
നീത്വാ പശ്ചാദ്ദിനാന്തേ തമസി തമഹിതം
പ്രത്യവേക്ഷ്യാദ്ധ്യവാത്സീൽ
നൃത്താഗാരം മൃഗാരിർദ്വിപമിവ നിഭൃതം,
സൂതസൂനുർന്നിദേശാൽ
കൃഷ്ണാകാമാന്തകാനാം തദനു തദുപഗ-
മ്യാത്തമോദം ജഗാദ.

പദം 22. ഭൈരവി - ചെമ്പട

*(കീചകൻ പാഞ്ചാലിയോട്)*



പല്ലവി

കണ്ടിവാർകുഴലി,യെന്നെ-
കണ്ടീലയോ ബാലേ!

അനുപല്ലവി

മിണ്ടിടാത്തതെന്തേ നിദ്ര
പൂണ്ടിടുകകൊണ്ടോ. (കണ്ടിവാർ)

ശ്ലോകം 19. ഇത്ഥം വാതാത്മജാതഃ ഇപ്രകാരം ഭീമസേനൻ, സദയം ആത്മകാന്താം = ദയയോടുകൂടി തന്റെ ഭാര്യയെ, അനുനയൻ = സമാധാനപ്പെടുത്തിക്കൊണ്ട്. താം നിശാം നീത്വാ = ആ രാത്രി കഴിച്ചുകൂട്ടിയിട്ട്, പശ്ചാൽ ദിനാന്തേ = പിന്നെ പകൽ കഴിഞ്ഞപ്പോൾ, തമസി = ഇരുട്ടത്ത്, തം അഹിതം = ആ ശത്രുവായ കീചകനെ, മൃഗാരിഃ ദ്വിപം ഇവ = സിംഹം ഗജത്തെയെന്നപോലെ, പ്രത്യവേക്ഷ്യ = പ്രതീക്ഷിച്ചുകൊണ്ട്, നിഭൃതം = അനങ്ങാതെ, നൃത്താഗാരം അദ്ധ്യവാത്സീൽ = നൃത്തശാലയിൽ വസിച്ചു. തദനു സൂതസൂനുഃ = അതിനുശേഷം കീചകൻ, കൃഷ്ണാകാമാന്തകാനാം നിദേശാ = പാഞ്ചാലിയുടെയും കാമന്റെയും കാലന്റെയും പ്രേരണയാൽ, തൽ ഉപഗമ്യ = ആ നൃത്തശാലയെ പ്രാപിച്ച്, ആത്തമോദം ജഗാദ = സന്തോഷത്തോടെ പറഞ്ഞു.

പദം 22. കീചകൻ പാഞ്ചാലിയോടു പറയുന്നു—

പല്ലവി, അനുപല്ലവി - കണ്ടിവാർകുഴലി ബാലേ = കരിഞ്ചണ്ടിപോലെ തലമുടിയോടുകൂടിയ ബാലേ, എന്നെ കണ്ടീലയോ = എന്നെ (നീ) കണ്ടില്ലേ? മിണ്ടിടാത്തത് എന്തേ = (എന്നോടു) മിണ്ടാത്തത് എന്തുകൊണ്ട്, നിദ്രപൂണ്ടിടുകകൊണ്ടോ = ഉറങ്ങിപ്പോയതുകൊണ്ടാണോ?

ചരണങ്ങൾ

1 പ്രേമകോപം കൊണ്ടു മയി
കാമിനി! വാഴുകയോ
കാമകേളി ചെയ്‌വതിന്നു
താമസിച്ചീടൊല്ല. (കണ്ടീവാർ)

2 വല്ലാതെ ഞാൻ ചെയ്ത പിഴ-
യെല്ലാം സഹിക്ക നീ
സല്ലാപം ചെയ്തീടുകെന്നോ-
ടുല്ലാസേന സുദതി! (കണ്ടീവാർ)

3 പല്ലവകോമളതനു-
തല്ലജമെന്തഹോ
കല്ലിനോടുതുല്യം നീതാ-
നല്ലല്ലീ മാലിനി. (കണ്ടീവാർ)



പദം 23 പന്തുവരാളി - ഏകതാളം

*(ഭീമൻ കീചകനോട്)*

പല്ലവി

വരിക വരിക വിരവിലരികെ
നീയെട മൂഢ! മൂഢ! (വരിക)

ച.1: കാമിനി = അല്ലയോ അനുരാഗവതി, മയി പ്രേമകോപം കൊണ്ടു വാഴുകയോ = എന്നിൽ പ്രണയകലഹം വഹിച്ചുകൊണ്ട് ഇരിക്കുകയാണോ? കാമകേളി ചെയ്‌വതിന്നു താമസിച്ചീടൊല്ല = കാമക്രീഡ ചെയ്യുവാൻ താമസിക്കരുതേ.

ച.2: ഞാൻ വല്ലാതെ ചെയ്ത പിഴ എല്ലാം നീ സഹിക്ക = ഞാൻ ശക്തിയായി ചെയ്ത തെറ്റ് ഒക്കെ നീ ക്ഷമിക്കണം. സുദതി = നല്ല പല്ലുകളോടുകൂടിയവളേ, എന്നോടു ഉല്ലാസേന = എന്നോടു സന്തോഷത്തോടുകൂടി, സല്ലാപം ചെയ്തീടുക = സംഭാഷണം ചെയ്താലും.

ച.3: മെല്ലെ തൊട്ടുനോക്കിയതിന്നു ശേഷം—

അഹോ = അത്ഭുതം, പല്ലവകോമളതനുതല്ലജം = തളിരുപോലെ മൃദുലമായ പ്രശസ്തശരീരം, എന്ത് കല്ലിനോടു തുല്യം = എന്താണ് കല്ലുപോലിരിക്കുന്നത്, നീ മാലിനിതാൻ അല്ലല്ലീ = നീ മാലിനിതന്നെ അല്ലയോ?

പദം 23. ഭീമൻ കീചകനോടു പറയുന്നു—

പല്ലവി —എട മൂഢാ = എട മൂർഖ, നീ വിരവിൽ അരികെ വരിക വരിക = നീ വേഗം അടുത്തു വരിക വരിക.

ചരണങ്ങൾ

1 തരുണിമാരൊടുരുസുഖേന
മരുവിടേണമെങ്കിൽ നിന്നെ
പരിചിനോടു സുരവധൂക്ക—
ളരുകിൽ ഞാനയച്ചീടാം. (വരിക)

2 രുഷ്ടനാകുമെന്നോടിന്നു
ധൃഷ്ടനെങ്കിലിങ്ങു സമര-
മൊട്ടുമേ മടിച്ചിടാതെ
പുഷ്ടകൗതുകേന ചെയ്ക. (വരിക)

3 നിഷ്ഠുരങ്ങളാകുമെന്റെ
മുഷ്ടിതാഡനങ്ങൾകൊണ്ട്
ദുഷ്ട! നിന്റെ ഗാത്രമാശു
പിഷ്ടമായ്‌വരും ദൃഢം. (വരിക)

*(കീചകൻ ഭീമനോട്)*

4 ആരെടാ ഭയം വെടിഞ്ഞു
വീരനാകുമെന്നോടിന്നു
പോരിനായി നിശയിൽ വന്നു
നേരിടുന്നതോർത്തിടാതെ. (വരിക)

ച.1: തരുണിമാരൊടു ഉരുസുഖേന മരുവിടേണമെങ്കിൽ = യുവതിമാരോടുകൂടി ഏറ്റവും സുഖമായി ജീവിക്കണമെന്നുണ്ടെങ്കിൽ, നിന്നെ പരിചിനോടു = നിന്നെ വേണ്ട പ്രകാരത്തിൽ, സുരവധൂക്കളരികിൽ = ദേവസ്ത്രീകളുടെ അടുക്കലേക്ക്, ഞാൻ അയച്ചീടാം = ഞാൻ അയയ്ക്കാം.

ച.2: ധൃഷ്ടനെങ്കിൽ = ധൈര്യമുണ്ടെങ്കിൽ, ഇന്ന് ഇങ്ങ് = ഇന്നിവിടെ, രുഷ്ടനാകുമെന്നോടു = കുപിതനായ എന്നോട്, ഒട്ടുമേ മടിച്ചിടാതെ = ഒട്ടുംതന്നെ മടിക്കാതെ, പുഷ്ടകൗതുകേന = വർദ്ധിച്ച കൗതുകത്തോടുകൂടി, സമരം ചെയ്ക = യുദ്ധം ചെയ്യുക.

ച.3: ദുഷ്ട = അല്ലയോ നീച, നിഷ്ഠുരങ്ങളാകും = കഠിനങ്ങളായ, എന്റെ മുഷ്ടിതാഡനങ്ങൾകൊണ്ട് = എന്റെ മുഷ്ടിപ്രഹരങ്ങൾ ഏറ്റ്, നിന്റെ ഗാത്രം ആശു പിഷ്ടമായ് വരും = നിന്റെ ദേഹം വേഗത്തിൽ പൊടിയായിത്തീരും, ദൃഢം = തീർച്ചയാണ്.

ച.4: കീചകൻ ഭീമസേനനോടു പറയുന്നു—

ആരെടാ ഭയം വെടിഞ്ഞു = ആരാണെടാ പേടികൂടാതെ, വീരനാകും എന്നോടു = പരാക്രമിയായ എന്നോട്, ഇന്നു നിശയിൽ = ഇന്നു രാത്രിയിൽ, ഓർത്തിടാതെ പോരിനായി വന്നു നേരിടുന്നത് = ആലോചന കൂടാതെ യുദ്ധത്തിനു വന്നു എതിർക്കുന്നത്.

5 ചോരനായ നിന്നെയിന്നു
ഘോരമാം മദീയബാഹു-
സാരപാവകന്റെ ജഠര-
പൂരണായ ചെയ്തീടും.

## പതിമൂന്നാം രംഗം

*(ഉപകീചകന്മാരുടെ വാസസ്ഥലം)*

ശ്ലോകം 20 ആഹരി

വ്യാതജാതമഥിതം നിരീക്ഷ്യ തം
സൂതജാതമഥ രംഗപാലകഃ
ജാതശോകഭയവിസ്മയാകുലോ
വ്യാജഹാര തരസോപകീചകാൻ.



പദം 24 ആഹരി - മുറിയടന്ത

*(നൃത്തശാലയുടെ കാവൽക്കാരൻ ഉപകീചകന്മാരോട്)*

പല്ലവി

കഷ്ടം ചിത്രമയ്യോ! ഇതെത്രയും കഷ്ടം

ച.5: ഭീമസേനൻ കീചകനോടു പറയുന്നു—

ചോരനായ നിന്നെ ഇന്ന് = (രാത്രിയിൽ) കക്കാൻ വന്ന നിന്നെ ഇപ്പോൾ, ഘോരമാം മദീയ ബാഹുസാരപാവകന്റെ = ഭയങ്കരനായ എന്റെ ബാഹുബലമാകുന്ന അഗ്നിയുടെ, ജഠരപൂരണായ ചെയ്തിടും = വയറു നിറയ്ക്കുവാൻ ആക്കി തീർക്കുന്നുണ്ട്.

നിന്നെ ഞാൻ ഞെക്കിക്കൊല്ലുമെന്നർത്ഥം. ഒടുവിൽ ഭീമസേനൻ കീചകനെ ഞെക്കിക്കൊല്ലുകയും ചെയ്യുന്നു.

ശ്ലോകം 20. അഥ = അനന്തരം, വാതജാതമഥിതം = ഭീമസേനനാൽ വധിക്കപ്പെട്ട, തം സൂതജാതം = ആ കീചകനെ, നിരീക്ഷ്യ = കണ്ടിട്ട്, രംഗപാലകഃ = നാട്യശാലയുടെ കാവല്ക്കാരൻ, ജാതശോകഭയവിസ്മയാകുലഃ = ദുഃഖവും ഭയവും ആശ്ചര്യവും പൂണ്ടു പരിഭ്രാന്തനായിട്ട്, തരസാ ഉപകീചകാൻ = വേഗത്തിൽ (ഓടിച്ചെന്നു) ഉപകീചകന്മാരോട്, വ്യാജഹാര = പറഞ്ഞു.

പദം 24. രംഗപാലകൻ ഉപകീചകന്മാരോടു പറയുന്നു—

പല്ലവി — കഷ്ടം = മഹാ കഷ്ടം തന്നെ, ഇത് എത്രയും ചിത്രം = ഇത് ഏറ്റവും അത്ഭുതമായിരിക്കുന്നു.

ചരണങ്ങൾ

1 വിഷ്ടപവിശ്രുതനാകിയ വീരന്റെ
കഷ്ടദശകളെ ഏതുമറിയാതെ
പുഷ്ടഗർവ്വം വസിച്ചീടുന്ന നിങ്ങളും
മട്ടോലുംവാണികളും ഭേദമില്ലഹോ! (കഷ്ടം)

2 മത്തേഭഗാമിനിമാരോടുമൊന്നിച്ചു
മത്തന്മാരായ് നിങ്ങളെന്തിനിരിക്കുന്നു?
നൃത്തരംഗത്തിലീ രാത്രിയിലുണ്ടായ
വൃത്താന്തമേതുമറിഞ്ഞീലയോ ഹാ. (കഷ്ടം)

3 ചണ്ഡപരാക്രമനാകിയ കീചകൻ
പിണ്ഡിതഗാത്രനായ്ത്തീർന്നു വീരന്മാരേ!
അർണ്ണോജലോചന മാലിനി നർത്തന-
മണ്ഡപംതന്നിലിരുന്നു കേഴുന്നു ഹാ. (കഷ്ടം)

4 ഭീതി വെടിഞ്ഞിതു ചെയ്തതു സമ്പ്രതി
ഭൂതമോ ഗന്ധർവ്വനോ മറ്റാരാനുമോ
ഏതുമറിഞ്ഞീല ഞാനോ പരമാർത്ഥം
സാദരമിക്കഥ ചൊല്ലുവാൻ വന്നു ഹാ. (കഷ്ടം)

ച.1: വിഷ്ടപവിശ്രുതനാകിയ വീരന്റെ = ലോകപ്രസിദ്ധനായ വീരൻ കീചകന്റെ, കഷ്ടദശകളെ ഏതും അറിയാതെ = കഷ്ടാവസ്ഥകളെ ഒട്ടും മനസ്സിലാക്കാതെ, പുഷ്ടഗർവ്വം വസിച്ചീടുന്ന നിങ്ങളും = വർദ്ധിച്ച ഗർവ്വോടെ വസിക്കുന്ന നിങ്ങളും, മട്ടോലുംവാണികളും = സ്ത്രീകളും, തമ്മിൽ ഭേദമില്ല = തമ്മിൽ വ്യത്യാസമില്ല. ഹാ = കഷ്ടം.

ച. 2: മത്തേഭഗാമിനിമാരോടും ഒന്നിച്ചു = യുവതികളോടു കൂടിച്ചേർന്നു, മത്തന്മാരായ് = മദിച്ചുകൊണ്ട്, നിങ്ങൾ എന്തിന് ഇരിക്കുന്നു = നിങ്ങൾ എന്തിനാണ് ജീവിച്ചിരിക്കുന്നത്. നൃത്തരംഗത്തിൽ ഈ രാത്രിയിൽ ഉണ്ടായ = നൃത്തശാലയിൽ ഈ രാത്രിയിൽ സംഭവിച്ച വൃത്താന്തം ഏതും അറിഞ്ഞീലയോ = വർത്തമാനമൊന്നും (നിങ്ങൾ) അറിഞ്ഞില്ലേ? ഹാ = കഷ്ടം.

ച.3: വീരന്മാരേ = അല്ലയോ വീര്യശാലികളേ, ചണ്ഡപരാക്രമനാകിയ കീചകൻ = വർദ്ധിച്ച പരാക്രമത്തോടുകൂടിയ കീചകൻ, പിണ്ഡിതഗാത്രനായ്ത്തീർന്നു = ഉരുളയാക്കപ്പെട്ട ശരീരത്തോടുകൂടിയവനായി ഭവിച്ചിരിക്കുന്നു, അർണ്ണോജലോചന മാലിനി = താമരപ്പൂപോലെ കണ്ണുകളോടുകൂടിയ മാലിനി, നർത്തനമണ്ഡപം തന്നിൽ ഇരുന്നു കേഴുന്നു = നൃത്തമണ്ഡപത്തിൽ ഇരുന്നു കരയുന്നു. ഹാ കഷ്ടം.

ച. 4: സമ്പ്രതി = ഇപ്പോൾ, ഭീതി വെടിഞ്ഞ് ഇതു ചെയ്തത് = പേടികൂടാതെ ഇതു ചെയ്തത്. ഭൂതമോ ഗന്ധർവ്വനോ മറ്റാരാനുമോ = ഭൂതമാണോ ഗന്ധർവ്വനാണോ, മറ്റാരാനും ആണോ? പരമാർത്ഥമേതും ഞാനോ അറിഞ്ഞീല = യഥാർത്ഥസ്ഥിതി ഒന്നും എനിക്കു മനസ്സിലായില്ല. ഇക്കഥ സാദരം ചൊല്ലുവാൻ വന്നു = ഈ വർത്തമാനം സവിനയം (നിങ്ങളോടു) പറയുവാൻ വന്നതാണു (ഞാൻ), ഹാ = കഷ്ടം.

പദം 25 പന്തുവരാളി - അടന്ത

(ഉപകീചകന്മാർ കാവൽക്കാരനോട്)

പല്ലവി

സങ്കടമരുതരുതേ ബത കിങ്കര!
സങ്കടമരുതരുതേ.

അനുപല്ലവി

ശങ്ക വെടിഞ്ഞതിനുള്ളൊരു നിഷ്കൃതി
സമ്പ്രതി ചെയ്യുമഹോ. (സങ്കട)

ചരണങ്ങൾ

1 പത്തുസഹസ്രമുരത്തഗജത്തിനൊ-
ടൊത്തവനെക്കൊല ചെയ്‌വാനിഹ
ശക്തനൊരുത്തനുദിച്ചതു പാർത്താ-
ലെത്ര വിചിത്രമഹോ. (സങ്കട)

2 ഞങ്ങളൊരഞ്ചുമൊരമ്പതുമമ്പതു-
മിങ്ങു വസിച്ചീടുന്നേരം
തിങ്ങിന ഗർവ്വമൊടിങ്ങനെ ചെയ്തവ-
നെങ്ങു പറഞ്ഞിടുക. (സങ്കട)

3 ശക്രമുഖാമരചക്രമതെങ്കിലു-
മഗ്രജനുടെ ഹതി ചെയ്തിടുകിൽ
വിക്രമവഹ്നിയിലാഹുതനായ് വരു-
മക്രമകാരി ദൃഢം. (സങ്കട)

പദം 25. ഉപകീചകന്മാർ കാവൽക്കാരനോടു പറയുന്നു—

പല്ലവി, അനുപല്ലവി - കിങ്കര = അല്ലയോ ഭൃത്യ, സങ്കടം അരുതരുതേ = സങ്കടം വേണ്ട വേണ്ട. ബത = കഷ്ടം, ശങ്ക വെടിഞ്ഞ് =സംശയം കൂടാതെ, സമ്പ്രതി അതിനുള്ളൊരു നിഷ്കൃതി ചെയ്യും = ഇപ്പോൾ (ഞങ്ങൾ) അതിനു പകരം വീട്ടുന്നുണ്ട്, അഹോ = ആശ്ചര്യം.

ച. 1: പത്തു സഹസ്രം ഉരത്ത ഗജത്തിനോട് ഒത്തവനെ = പതിനായിരം ബലമേറിയ ആനകളോടു തുല്യബലനായ കീചകനെ, കൊല ചെയ്‌വാൻ ഇഹ ശക്തൻ ഒരുത്തൻ = കൊല്ലുവാൻ ഇവിടെ ശക്തനായി ഒരുവൻ, ഉദിച്ചതു പാർത്താൽ = ഉണ്ടായത് ആലോചിച്ചാൽ, എത്ര വിചിത്രം = എന്തൊരു അത്ഭുതമാണ്, അഹോ = ആശ്ചര്യം.

ച. 2: ഞങ്ങൾ ഒരു അഞ്ചും ഒരു അമ്പതും അമ്പതും ഇങ്ങു വസിച്ചീടുംനേരം = ഞങ്ങൾ ഒരു നൂറ്റഞ്ചുപേർ ഇവിടെ ഉള്ളപ്പോൾ, തിങ്ങിന ഗർവ്വമൊട് ഇങ്ങനെ ചെയ്തവൻ = ഗർവ്വ് വളർന്ന് ഇങ്ങനെ പ്രവർത്തിച്ചവൻ, എങ്ങു? പറഞ്ഞിടുക = എവിടെയാണ്, നീ പറയുക.

ച. 3: ശക്രമുഖാമരചക്രമത് എങ്കിലും = ഇന്ദ്രൻ തുടങ്ങിയ ദേവന്മാരുടെ സമൂഹമാണ് അത് എന്നു വന്നാലും, അഗ്രജനുടെ ഹതി ചെയ്തിടുകിൽ = ജ്യേഷ്ഠന്റെ വധം ചെയ്താൽ, അക്രമകാരി = ആ അക്രമം ചെയ്തവൻ, വിക്രമവഹ്നിയിൽ ആഹുതനായ് വരും ദൃഢം = പരാക്രമത്തീയിൽ ഹോമിക്കപ്പെടുകതന്നെ ചെയ്യും, തീർച്ചയാണ്.

## പതിനാലാം രംഗം

*(വിരാടനഗരി)*

ശ്ലോകം 21. പന്തുവരാളി

ഉക്ത്വൈവം ജഗദട്ടഹാസമുഖരം
 കൃത്വാ പ്രഘൂർണ്ണദൃശഃ
സ്പഷ്ടാരാളകരാളദംഷ്ട്രവദനാ-
 സ്തേ കീചകഭ്രാതരഃ
ദൃഷ്ട്വാ പിണ്ഡിതമഗ്രജം നിരവധി-
 ക്രോധാതിബാധാകുലാഃ
കൃഷ്ണാ ഹേതുരിഹേതി താം വിശസിതും
 ബദ്ധ്വാ സമാരേഭിരേ.

പദം 26 പന്തുവരാളി - ചെമ്പട

*(ഉപകീചകന്മാർ പാഞ്ചാലിയോട്)*

പല്ലവി

ഉഗ്രവീര്യനായീടുന്നൊ-
രഗ്രജൻതന്റെ നിശി
നിഗ്രഹകാരണം പാർത്താൽ
നീചേ! നീ തന്നെ.

ശ്ലോകം 21. ഏവം ഉക്ത്വാ = ഇപ്രകാരം പറഞ്ഞിട്ട്, ജഗൽ അട്ടഹാസമുഖരം കൃത്വാ = ലോകത്തെ അട്ടഹാസംകൊണ്ടു മുഴങ്ങുന്നതാക്കിച്ചെയ്തിട്ട്, പ്രഘൂർണ്ണദൃശഃ = കണ്ണുകൾ ചുഴറ്റുന്നവരും, സ്പഷ്ടാരാളകരാളദംഷ്ട്രവദനാഃ = വളഞ്ഞ ഭയങ്കര ദംഷ്ട്രകൾ വെളിപ്പെട്ട മുഖത്തോടുകൂടിയവരും ആയ, തേ കീചകഭ്രാതരഃ = ആ കീചകസഹോദരന്മാർ (ഉപകീചകന്മാർ), പിണ്ഡിതം = പിണ്ഡംപോലെ ആക്കപ്പെട്ട, അഗ്രജം ദൃഷ്ട്വാ = ജ്യേഷ്ഠനെ കണ്ടിട്ട്, നിരവധിക്രോധാതിബാധാകുലാഃ = അളവറ്റ ക്രോധാവേശം കൊണ്ടു ക്ഷോഭിച്ചവരായിട്ട്, ഇഹ ഹേതുഃ കൃഷ്ണാ ഇതി = ഇതിനു കാരണം പാഞ്ചാലിയാണ് എന്നു നിശ്ചയിച്ച്, താം ബദ്ധ്വാ = അവളെ പിടിച്ചു കെട്ടി, വിശസിതും സമാരേഭിരേ = വധിക്കുവാൻ ആരംഭിച്ചു.

പദം 26. ഉപകീചകന്മാർ പാഞ്ചാലിയോടു പറയുന്നു—

പല്ലവി - നീചേ = ദുഷ്ടേ, നിശി = രാത്രിയിൽ, ഉഗ്രവീര്യനായീടുന്നൊരു അഗ്രജൻ തന്റെ = മഹാപരാക്രമിയായ ജ്യേഷ്ഠൻ കീചകന്റെ, നിഗ്രഹകാരണം = വധത്തിന്നു കാരണം, പാർത്താൽ നീ തന്നെ = ആലോചിക്കുമ്പോൾ നീതന്നെയാണ്.

ചരണങ്ങൾ

1 കഷ്ടമതികഷ്ടമിതു
ദുഷ്ടേ! നിന്മനം അതി-
നിഷ്ഠുരം, ഇല്ല സംശയ-
മൊട്ടുമേ മൂഢേ! (ഉഗ്രവീര്യ)

2 ദക്ഷരായീടുന്ന ഞങ്ങൾ
രൂക്ഷയാം നിന്നെയാശു-
ശുക്ഷണിയിലിട്ടിടുന്നു-
ണ്ടിക്ഷണം തന്നെ. (ഉഗ്രവീര്യ)

3 മന്നിൽ നിന്നിലാശ പൂണ്ടി-
രുന്നോരഗ്രജൻ സുര-
മന്ദിരത്തിൽ നിന്നോടിന്നു
ചേർന്നു വാഴണം. (ഉഗ്രവീര്യ)



ശ്ലോകം 22. കേദാരഗൗഡം

നിതാന്തം രുദന്തീം പ്രിയാം താം തദാനീം
രുഷാന്ധഃ സ ഭീമോ വിമോച്യാശു ബന്ധാൽ
സമുദ്വൃത്തസംവർത്തവൈകർത്തനാഭഃ
സമുൽക്ഷിപ്തവൃക്ഷോ വിപക്ഷാൻ ചചക്ഷേ.

ച.1: ദുഷ്ടേ മൂഢേ = ദുഷ്ടയും മൂഢയുമായിട്ടുള്ളവളേ, ഇതു കഷ്ടം അതികഷ്ടം = ഇതു കഷ്ടമായി, മഹാകഷ്ടമായി. നിൻമനം അതിനിഷ്ഠുരം = നിന്റെ മനസ്സ് ഏറ്റവും കടുത്തതുതന്നെ. ഒട്ടുമേ സംശയം ഇല്ല = തീരെ സംശയമില്ല.

ച.2: ദക്ഷരായീടുന്ന ഞങ്ങൾ = സമർത്ഥന്മാരായ ഞങ്ങൾ, രൂക്ഷയാം നിന്നെ = കഠിനഹൃദയയായ നിന്നെ, ഇക്ഷണംതന്നെ = ഇപ്പോൾത്തന്നെ, ആശു ശുക്ഷണിയിൽ ഇട്ടിടുന്നുണ്ട് = തീയിൽ ഇടും.

ച.3: മന്നിൽ നിന്നിൽ ആശ പൂണ്ടിരുന്നോരു അഗ്രജൻ = ഭൂമിയിൽ നിന്നെ ആഗ്രഹിച്ചിരുന്ന ജ്യേഷ്ഠൻ, ഇന്നു സുരമന്ദിരത്തിൽ = ഇന്നു സ്വർഗ്ഗത്തിൽ, നിന്നോടു ചേർന്നു വാഴണം = നിന്നോടു കൂടിച്ചേർന്നു വസിക്കണം.

കീചകൻ മരിച്ച് ഇപ്പോൾ സ്വർഗ്ഗത്തിലെത്തിയിരിക്കും, പാഞ്ചാലിയെ തീയിൽ പിടിച്ചിടുന്നപക്ഷം പാഞ്ചാലിയും മരിച്ചു സ്വർഗ്ഗത്തിലെത്തും. അപ്പോൾ കീചകന്നു സ്വർഗ്ഗത്തിൽ വെച്ചു പാഞ്ചാലീസംഗമം സാധിക്കുമെന്നു താൽപര്യം.

ശ്ലോകം 22. തദാനീം = അപ്പോൾ, നിതാന്തം രുദന്തീം = വല്ലാതെ കരയുന്ന, പ്രിയാം താം = വല്ലഭയായ ആ പാഞ്ചാലിയെ, രുഷാ അന്ധഃ = കോപാന്ധനായ, സഃ ഭീമഃ = ആ ഭീമസേനൻ, ആശു ബന്ധാൽ = വേഗം ബന്ധനത്തിൽനിന്നു, വിമോച്യ = വേർപെടുത്തിട്ട്, സമുദ്വൃത്തസംവർത്തവൈകർത്തനാഭഃ = പ്രളയകാലസൂര്യനെപ്പോലെ വർദ്ധിച്ച തേജസ്സോടുകൂടിയവനായിട്ട്, സമുൽക്ഷിപ്തവൃക്ഷഃ = മരം പിഴുതെടുത്ത്

പദം 27. കേദാരഗൗഡം - ചെമ്പട

(ഭീമൻ ഉപകീചകന്മാരോട്)

പല്ലവി

ആടലകന്നു വിരാടമഹീപതി-
നാടതിലാരധുനാ ഹൃദി-
മുഴുത്തമദത്തോടകൃത്യകാരികൾ
കുമർത്ത്യരേ! വരുവിൻ.

ചരണങ്ങൾ

1 ഇക്കാമിനിയെ വധിക്കാമെന്നൊരു
ധിക്കാരം ഹൃദയേ— ഭുവി-
നിനയ്ക്കിലെവർക്കു ജനിക്കുമിതു —ബത
സഹിക്കയില്ലൊരുവൻ

ഓങ്ങിയിട്ട്. വിപക്ഷാൻ ചപലാൻ = ശത്രുക്കളായ ഉപകീചകന്മാരോടു പറഞ്ഞു.

നൃത്തശാലയിൽ വെച്ചു കീചകനെ വധിച്ച ഭീമസേനൻ പാഞ്ചാലിയെ വിളിച്ചുകൊണ്ടുവന്നു കാണിച്ചുകൊടുത്തു സ്വസ്ഥാനത്തേക്കു മടങ്ങി. പാഞ്ചാലി കാവൽക്കാരോട് ഒരു ഗന്ധർവ്വൻ കീചകനെ വധിച്ചുവെന്നു പറഞ്ഞു. ഉടനെ കാവൽക്കാർ കീചകന്റെ മരണവൃത്താന്തം ചെന്നറിയിച്ചപ്പോൾ ക്രോധമൂർച്ഛിതരായിത്തീർന്ന ഉപകീചകന്മാർ അവിടെ എത്തി പിണ്ഡമായി കിടക്കുന്ന കീചകന്റെ ശരീരം കണ്ടു. അവിടെ കരഞ്ഞുകൊണ്ടിരുന്ന പാഞ്ചാലിയെ കണ്ട ആ കീചകഭ്രാതാക്കൾ കീചകനു നേരിട്ട ദാരുണമരണത്തിനു കാരണം പാഞ്ചാലിയാണെന്നു പറഞ്ഞ് ആ സാധ്വിയെ കീചകന്റെ ചിതാഗ്നിയിൽത്തന്നെ ദഹിപ്പിക്കണമെന്നു നിശ്ചയിച്ചു. കീചകന്റെ മൃതശരീരത്തോടൊപ്പം പാഞ്ചാലിയെയും ബലാത്കാരമായി കെട്ടിയെടുത്ത് അവർ ശ്മശാനത്തിലേക്കു പുറപ്പെട്ടു. അപ്പോൾ പാഞ്ചാലി അത്യുച്ചസ്വരത്തിൽ 'ജയൻ, ജയേശൻ, വിജയൻ, ജയത്സേനൻ, ജയദ്ബലൻ എന്നിവർ എന്റെ വാക്കു കേൾക്കട്ടെ, ഇതാ ഉപകീചകന്മാർ എന്നെ വധിക്കുവാൻ കൊണ്ടുപോകുന്നു.' എന്നിങ്ങനെ വിളിച്ചു നിലവിളിച്ചു. അതു കേട്ടു ഭീമസേനൻ ഒരു വൃക്ഷം പറിച്ചെടുത്ത് ഓങ്ങിപ്പിടിച്ചുകൊണ്ട് അവിടെ പാഞ്ഞെത്തി പാഞ്ചാലിയെ ബന്ധനത്തിൽനിന്നു മോചിപ്പിച്ചു. എന്നിട്ട് അക്രമം ചെയ്യുവാൻ ഒരുങ്ങിയിരുന്ന ഉപകീചകന്മാരോടു പറഞ്ഞു.

ജയൻ ജയേശൻ മുതലായ അഞ്ചുപേരും സൈരന്ധ്രിയുടെ ഭർത്താക്കന്മാരായ ഗന്ധർവ്വന്മാരുടെ പേരെന്നാണ് സങ്കല്പം.

പദം 27. ഭീമസേനൻ ഉപകീചകന്മാരോടു പറയുന്നു—

പല്ലവി— വിരാടമഹീപതിനാടതിൽ = വിരാടരാജാവിന്റെ നാട്ടിൽ, അധുനാ ഹൃദി = ഇപ്പോൾ മനസ്സിൽ, മുഴുത്ത മദത്തോടു = വർദ്ധിച്ച ഗർവ്വോടുകൂടി, അകൃത്യകാരികൾ ആര് = അക്രമം ചെയ്യുന്നവർ ആരാണ്, കുമർത്ത്യരേ വരുവിൻ = ദുഷ്ടമനുഷ്യരേ വരുവിൻ.

ച.1: ഇക്കാമിനിയെ വധിക്കാം എന്നൊരു ധിക്കാരം = ഈ സുന്ദരിയെ കൊല്ലാം എന്നൊരു ദുഷ്ടവിചാരം, ഹൃദയേ = മനസ്സിൽ, നിനയ്ക്കിൽ = ആലോചിക്കുന്നതായാൽ, ഭുവി എവർക്കു ജനിക്കും = ഭൂമിയിൽ ആർക്കുണ്ടാവും, ബത = കഷ്ടം, ഇത് ഒരുവൻ സഹിക്കയില്ല = ഇത് ഒരാളും പൊറുക്കുകയില്ല.

*(ഉപകീചകന്മാർ ഭീമനോട്)*

2 നാരി നിമിത്തം പോരിനു വന്നവ-
നാരിഹ നീ സഹസാ —യുധി-
ധരിക്ക പൃഷൽക്കനിരയ്ക്കു ലാക്കായ്
ഭവിക്കുമിന്നു ദൃഢം

*(ഭീമൻ ഉപകീചകന്മാരോട്)*

3 ഇത്ഥമനേകവികത്ഥനമിന്നു നി-
രർത്ഥകമെന്നറിവിൻ —യദി-
പടുത്വമടുത്തു തടുത്തുകൊള്ളുക
കടുത്ത മൽപ്രഹരം.

## പതിനഞ്ചാം രംഗം

*(പാഞ്ചാലിയുടെ വാസസ്ഥലം)*

ശ്ലോകം 23. മലഹരി

സപദി സമിതി താൻ നിഹത്യ ശത്രൂൻ
ദ്വിരദസപത്നപരാക്രമോഥ ഭീമഃ
ദരദളദരവിന്ദസുന്ദരാക്ഷീം
ദ്രുപദനരാധിപ നന്ദിനീം ജഗാദ.



ച.2: ഉപകീചകന്മാർ ഭീമനോടു പറയുന്നു-

നാരിനിമിത്തം ഇഹ പോരിനു വന്നവൻ ആര് = സ്ത്രീ കാരണമായി ഇവിടെ യുദ്ധത്തിനു വന്നവൻ ആരാണ്?, നീ സഹസാ = നീ ഉടനെ, യുധി ഇന്ന് = യുദ്ധത്തിൽ ഇന്ന്. പൃഷൽക്കനിരയ്ക്കു = ശരസമൂഹത്തിന്, ലാക്കായ് ഭവിക്കും = ലക്ഷ്യമായിത്തീരും, ദൃഢം, ധരിക്ക = തീർച്ചയാണ്, മനസ്സിലാക്കുക.

ച.3: ഭീമൻ കീചകന്മാരോടു പറയുന്നു—

ഇന്ന് ഇത്ഥം അനേക വികത്ഥനം = ഇന്ന് ഇപ്രകാരം ഒട്ടേറെ ആത്മപ്രശംസാ വചനം, നിരർത്ഥകം എന്ന് അറിവിൻ = നിഷ്ഫലമാണെന്ന് മനസ്സിലാക്കുവിൻ. യദി പടുത്വം = സാമർത്ഥ്യമുണ്ടെങ്കിൽ , കടുത്ത മൽപ്രഹരം തടുത്തുകൊള്ളുക = ശക്തിയേറിയ എന്റെ അടി തടുക്കുക.

ഘോരമായ യുദ്ധത്തിൽ നൂറ്റഞ്ച് ഉപകീചകന്മാരെയും ഭീമസേനൻ വധിക്കുന്നു.

ശ്ലോകം 23. അഥ = അനന്തരം, ദ്വിരദസപത്നപരാക്രമഃ = സിംഹപരാക്രമനായ, ഭീമഃ = ഭീമസേനൻ, സപദി സമിതി = ഉടനെ യുദ്ധത്തിൽ, താൻ ശത്രൂൻ നിഹത്യ = ആ ശത്രുക്കളെ വധിച്ചിട്ട്, ദരദളദരവിന്ദ സുന്ദരാക്ഷീം = മെല്ലെ വിടരുന്ന താമരപ്പൂപോലെ സുന്ദരങ്ങളായ കണ്ണുകളോടുകൂടിയ, ദ്രുപദനരാധിപ നന്ദിനീം = പാഞ്ചാലിയോട്, ജഗാദ = പറഞ്ഞു.

പദം 28. മലഹരി - ചെമ്പട

*(ഭീമൻ പാഞ്ചാലിയോട്)*

പല്ലവി

വരികരികേ മമ വരതനുമൌലേ!
സുരുചിരകചഭരസുവിജിതജലദേ!

ചരണങ്ങൾ

1 ആകർണ്ണായതചാരുവിലോചനേ!
ആകർണ്ണയ മമ വചനം ദയിതേ!
മാ കരു ഭയമിനി വെറുതേ ഹൃദി തേ
പോകയി സുമുഖി! സുദേഷ്ണാസവിധേ. (വരിക)

2 താർത്തേൻമൊഴിയൊരു ഗന്ധർവ്വേന്ദ്രൻ
നേർത്തിഹ വിരവൊടു കീചകനിധനം
ചീർത്ത മദത്തൊടു ചെയ്താനെന്നൊരു
വാർത്ത പുലർത്തീടുക പുലർകാലേ.

*(പാഞ്ചാലി ഭീമസേനനോട്)*



3 പങ്കജലോചന! ജിഷ്ണുസഹോദര!
സങ്കടമെല്ലാം തീർപ്പതിനിനിയും
നിൻകരുണാ മമ ശരണം തവ പദ-
പങ്കജമിത വന്ദേ ശുഭമൂർത്തേ!

പദം 28 ഭീമൻ പാഞ്ചാലിയോടു പറയുന്നു—

പല്ലവി -സുരുചിരകചഭരസുവിജിതജലദേ = അത്യന്തം മനോഹരമായ കേശഭാരത്താൽ കാർമേഘത്തെ തോല്പിച്ച, വരതനുമൌലേ = സുന്ദരീശിരോഭൂഷണമേ, മമ അരികെ വരിക = എന്റെ അരികിൽ വന്നാലും.

ച.1: ആകർണ്ണായതചാരുവിലോചനേ = ചെവിവരെ നീണ്ട മനോഹര നയനങ്ങളോടുകൂടിയ പ്രിയേ. മമ വചനം ആകർണ്ണയ = എന്റെ വാക്കു കേട്ടാലും. അയി സുമുഖി = അല്ലയോ സുമുഖി, തേ ഹൃദി = നിന്റെ മനസ്സിൽ, ഇനി വെറുതേ ഭയം മാ കരു = ഇനി വെറുതെ ഭയം വേണ്ട, സുദേഷ്ണാസവിധേ പോക = സുദേഷ്ണയുടെ അടുക്കലേക്കു പോയാലും.

ച.2: താർത്തേൻമൊഴി = അല്ലയോ പൂന്തേൻവാണി, ഒരു ഗന്ധർവ്വേന്ദ്രൻ = ഒരു ഗന്ധർവ്വശ്രേഷ്ഠൻ, ഇഹ ചീർത്ത മദത്തൊടു = ഇവിടെ ഗർവ്വ് വർദ്ധിച്ച്, വിരവൊടു കീചകനിധനം ചെയ്താൻ = പെട്ടെന്നു കീചകവധം ചെയ്തു, എന്നൊരു വാർത്ത പുലർകാലേ പുലർത്തീടുക = എന്ന വർത്തമാനം രാവിലെ പറഞ്ഞു പരത്തുക.

ച.3: പാഞ്ചാലി ഭീമസേനനോടു പറയുന്നു—

പങ്കജലോചന = താമരപ്പൂപോലെ കണ്ണുകൾ ഉള്ള, ജിഷ്ണുസഹോദര = അർജ്ജുനജ്യേഷ്ഠാ, ഇനിയും സങ്കടം എല്ലാം തീർപ്പതിന് = ഇനി മേലിലും ദുഃഖങ്ങൾ എല്ലാം തീർക്കുവാൻ, നിൻ കരുണാ മമ ശരണം = അങ്ങയുടെ ദയതന്നെയാണ് എനിക്കു ശരണമായിട്ടുള്ളത്. ശുഭമൂർത്തേ = അല്ലയോ മംഗലശരീര, തവ പദപങ്കജം ഇത വന്ദേ = അങ്ങയുടെ പാദാരവിന്ദം ഇതാ ഞാൻ വന്ദിക്കുന്നു.

പല്ലവി

നാഥാ! കൃപാലയ! പരിപാലയ മാം.

ശ്ലോകം 24

ഭീമപ്രവേഷ്ടവിടപോത്ഥിതതേജസൈവ
ദഗ്ധേതു കീചകമഹാവിപിനേ ജവേന
നിഷ്കണ്ടകേ കില വിരാടപുരേ വിതേനു-
രജ്ഞാതവാസമഥ പാണ്ഡുസുതാഃ സുഖേന.

ശ്ലോകം 25 *(സമാപ്തി മംഗളം)*

ഗളസീമലസച്ചാരു-
തുളസീദാമഭൂഷണം
വ്രജസീമന്തിനീജാര-
മതസീമേചകം ഭജേ.

കീചകവധം സമാപ്തം.

പല്ലവി — കൃപാലയ നാഥ = ദയയുടെ ഇരുപ്പിടമായ ഭർത്താവേ, മാം പരിപാലയ = എന്നെ രക്ഷിക്കണേ.

ശ്ലോകം 24. ഭീമപ്രവേഷ്ടവിടപോത്ഥിതതേജസൈവ തു = ഭീമസേനന്റെ കൈകളാകുന്ന മരക്കൊമ്പുകൾ കൂട്ടിയുരഞ്ഞുണ്ടായ തീകൊണ്ടു തന്നെ, കീചകമഹാവിപിനേ ജവേന ദഗ്ധേ അഥ = കീചകക്കൊടുംകാടു വേഗത്തിൽ ദഹിച്ചതിന്നുശേഷം, നിഷ്കണ്ടകേ = ശത്രുരഹിതമായിത്തീർന്ന, വിരാടപുരേ = വിരാടപുരത്തിൽ, പാണ്ഡുസുതാഃ= പാണ്ഡവന്മാർ, സുഖേന അജ്ഞാതവാസം വിതേനുഃ കില = സുഖമായി അജ്ഞാതവാസം ചെയ്തുപോൽ.

ശ്ലോകം 25. കവി മംഗളാന്തമായി കീചകവധം കഥ അവസാനിപ്പിക്കുന്നു—

ഗളസീമലസച്ചാരു തുളസീദാമഭൂഷണം = കണ്ഠസ്ഥലത്തു ശോഭിക്കുന്ന മനോഹരമായ തുളസിമാലയാകുന്ന അലങ്കാരത്തോടുകൂടിയവനും, അതസീമേചകം = കായാമ്പൂപോലെ നീലവർണ്ണനും ആയ, വ്രജസീമന്തി നീജാരം ഭജേ = ഗോപസ്ത്രീകാമുകനെ ഞാൻ സേവിക്കുന്നു.

ശുഭം.

## പ്രാരംഭം

ശ്ലോകം 1

നിശമ്യ വാർത്താമഥ കീചകാനാം
നിശാമ്യ വാർത്താമപി മാലിനീം താം
ഗന്ധർവ്വശങ്കീ ദയിതാം പ്രിയോക്ത്യാ
സ സാന്ത്വയൻ മാത്സ്യനൃപോ ന്യവാത്സീൽ

## ഒന്നാം രംഗം

*(പൂന്തോട്ടം)*

ശ്ലോകം 2 ശങ്കരാഭരണം

സുരതരുചിതമുച്ചൈർന്നന്ദനം നിന്ദയന്തീം
സുരഭിലതരുവല്ലീമണ്ഡിതാം പുഷ്പവാടീം
സുരതരുചിതചിത്തഃ പ്രാപ്യ രാജാ കദാചിൽ
സുരുചിരതനുവല്ലീം പ്രേയസീമേവമൂചേ.

ശ്ലോകം 1. അടുത്തു മുമ്പു കഴിഞ്ഞ കീചകവധം കഥയെ കവി അനുസ്മരിക്കുന്നു—

അഥ സ മാത്സ്യനൃപഃ = കീചകവധാനന്തരം ആ വിരാടരാജാവ്, കീചകാനാം വാർത്താം നിശമ്യ = കീചകന്മാരുടെ മരണവൃത്താന്തം കേൾക്കുകയും, താം മാലിനീം വാർത്താം അപി നിശാമ്യ = ആ മാലിനിയെ കീചകബാധയിൽ നിന്നു രക്ഷപ്പെട്ടതായി കാണുകയും ചെയ്തിട്ട്, ഗന്ധർവ്വ ശങ്കീ = ഗന്ധർവ്വന്മാരെ ഭയപ്പെട്ടുകൊണ്ടും, ദയിതാം പ്രിയോക്ത്യാ സാന്ത്വയൻ = പ്രിയതമയായ സുദേഷ്ണയെ പ്രിയവചനംകൊണ്ടു സമാശ്വസിപ്പിച്ചുകൊണ്ടും, ന്യവാത്സീൽ = വാണു.

കീചകനെയും നൂറ്റഞ്ച് ഉപകീചകന്മാരെയും മാലിനിയുടെ ഭർത്താക്കന്മാരായ അഞ്ചു ഗന്ധർവ്വന്മാരിൽ ഒരാൾ വധിച്ചുവെന്നു വിരാടരാജാവ് കേട്ടു. മാലിനി കീചകബാധയിൽനിന്നു രക്ഷപ്പെട്ടതായി കാണുകയും ചെയ്തു. അതോടുകൂടി ആ ഗന്ധർവ്വന്മാരെക്കുറിച്ചു വിരാടരാജാവിനു വലിയ പേടി തോന്നി. സഹോദരന്മാരുടെ മരണം നിമിത്തം സുദേഷ്ണ ഏറ്റവും ദുഃഖിതയായിരിക്കയാണ്. വിരാടരാജാവ് ദുഃഖിതയായ ആ പ്രിയതമയെ പ്രിയവചനങ്ങൾ പറഞ്ഞു സമാധാനിപ്പിക്കുകയും ചെയ്തു.

നിശാമ്യ എന്നതിനു കണ്ടിട്ട് എന്നും രണ്ടാമത്തെ വാർത്താശബ്ദത്തിന് ആപത്തിൽനിന്നു രക്ഷപ്പെട്ടവൾ എന്നുമാണ് അർത്ഥം. വാർത്തോ നിരാമയഃ കല്യഃ എന്നമരം.

ശ്ലോകം 2: കദാചിൽ = ഒരിക്കൽ, രാജാ = വിരാടരാജാവ്, ഉച്ചൈഃ സുരതരുചിതം നന്ദനം = ഉയർന്ന കല്പവൃക്ഷങ്ങൾ നിറഞ്ഞ നന്ദനോദ്യാനത്തെ, നിന്ദയന്തീം = നിന്ദിക്കുന്നതും, സുരഭിലതരുവല്ലീമണ്ഡിതാം = സൗരഭ്യം പൂണ്ട വൃക്ഷങ്ങളാലും വള്ളികളാലും അലങ്കരിക്കപ്പെട്ടതുമായ, പുഷ്പവാടീം = പൂങ്കാവിനെ, പ്രാപ്യ = പ്രാപിച്ചിട്ട്, സുരത - രുചിത - ചിത്തഃ = കാമകേളിയിൽ അഭിലാഷം പൂണ്ട മനസ്സോടുകൂടിയവനായിട്ട്, സുരുചിര - തനുവല്ലീം പ്രേയസീം = അതിസുന്ദരശരീരത്തോടുകൂടിയവളായ പ്രിയതമയോട്, ഏവം ഊചേ = ഇപ്രകാരം പറഞ്ഞു.

പദം 1. ശങ്കരാഭരണം - ചെമ്പട

*(വിരാടരാജാവ് സുദേഷ്ണയോട്)*

പല്ലവി

സമയമതിമോഹനം മമ
സമീപമതിൽ വന്നീടുക നീ— നല്ല— (സമയം)

അനുപല്ലവി

രമണീയത കലരും മലർവാടിയിൽ
രതിനായകകളിയാടുവതിനു— നല്ല (സമയം)

ചരണങ്ങൾ

1 നന്മയൊടിന്ദ്രവരാശയതാകും
പെൺമണിതന്നുടെ മുഖമിദമധുനാ
വെൺമതി രാഗമിയന്നതിവേലം
ചുംബതി, കാൺക നിതംബിനിമൌലേ!
അംബുജമിഴി! ശശിബിംബമുഖി! വിജിതം-
ബിംബമധരമവിളംബം തരിക (സമയം)

2 കോകിലകാമിനി പാടീടുന്നു
കോകികൾ വിരഹാൽ വാടീടുന്നു
കോകനദാവലി മൂടീടുന്നു
കേകികളഴകിനൊടാടീടുന്നു
മാകന്ദവിശിഖനാകും നരപതി
തൂകുന്നനവധി താർകണനികരം (സമയം)

പദം1. വിരാടരാജാവ് സുദേഷ്ണയോടു പറയുന്നു—

പല്ലവി, അനുപല്ലവി —സമയം അതിമോഹനം = കാലം അതിമനോഹരമാണ്. നീ മമ സമീപമതിൽ വന്നീടുക = നീ എന്റെ അരികിൽ വന്നാലും, നല്ല സമയം = ഇതു നല്ല സമയമാണ്, രമണീയത കലരും മലർവാടിയിൽ = അഴകുള്ള പൂങ്കാവിൽ, രതിനായക കളി ആടുവതിനു = കാമകേളി ചെയ്യുവാൻ, നല്ല സമയം = ഇതു നല്ല സമയമാണ്.

ച.1: നിതംബിനിമൌലേ = സുന്ദരിമാരുടെ ശിരോഭൂഷണമായി വിളങ്ങുന്നവളേ, ഇന്ദ്രവരാശയതാകും പെൺമണിതന്നുടെ = കിഴക്കേ ദിക്കാകുന്ന സ്ത്രീരത്നത്തിന്റെ, മുഖം ഇദം അധുനാ = മുഖത്തെ ഇതാ ഇപ്പോൾ, വെൺമതി = ചന്ദ്രൻ, അതിവേലം രാഗം ഇയന്ന് = ഏറ്റവും അനുരാഗം പൂണ്ട്, നന്മയൊടു ചുംബതി = നന്നായി ചുംബിക്കുന്നു, കാൺക = കണ്ടാലും, അംബുജമിഴി = താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവളേ, ശശിബിംബ മുഖി = ചന്ദ്രബിംബംപോലുള്ള മുഖത്തോടുകൂടിയവളേ, വിജിതബിംബം അധരം = തൊണ്ടിപ്പഴത്തെ ജയിച്ച അധരത്തെ, അവിളംബം തരിക = താമസംകൂടാതെ നല്കുക.

ച.2: കോകിലകാമിനി പാടീടുന്നു = പെൺകുയിൽ പാടുന്നു, കോകികൾ വിരഹാൽ വാടീടുന്നു = ചക്രവാകപ്പിടകൾ ഭർത്തൃവിരഹത്താൽ തളരുന്നു, കോകനദാവലി മൂടീടുന്നു = ചെന്താമരപ്പൂനിര കൂമ്പുന്നു, കേകികൾ അഴകിനൊട് ആടീടുന്നു = മയിലുകൾ ഭംഗിയിൽ നൃത്തംവെക്കുന്നു, മാകന്ദ വിശിഖനാകും നരപതി = പൂവമ്പനാകുന്ന രാജാവ്, അനവധി താർകണനികരം തൂകുന്നു = വളരെ പൂവമ്പിൻനിര പൊഴിക്കുന്നു.

3 ഇണ്ടൽ തീർന്നു കുമുദങ്ങൾ വിരിഞ്ഞു
കണ്ടതു ബത താമരകൾ വെടിഞ്ഞു
വണ്ടുകൾ വിരവൊടു തമ്മിലിടഞ്ഞും-
കൊണ്ടു കുമുദനിരതന്നിലണഞ്ഞു
ഉണ്ടു മരന്ദമകുണ്ഠമദേന മു-
രണ്ടു വിരണ്ടീടുന്നതു കാൺക. (സമയം)

പദം 2. കാമോദരി - അടന്ത

*(സുദേഷ്ണ വിരാടരാജാവിനോട്)*

പല്ലവി

പ്രണയവാരിധേ! കേൾക്ക മേ വചനങ്ങൾ
പ്രാണനായക! സാമ്പ്രതം.

അനുപല്ലവി

കണവ! നീ മമ ശരണമയ്യോ!
വരിക സവിധേ.
കരുണയെന്നിയേ മലർശരൻ മയി
കണകൾ ബത ചൊരിയുന്നു നിരവധി (പ്രണയ)

ച.3: ഇണ്ടൽ തീർന്നു കുമുദങ്ങൾ വിരിഞ്ഞു = ദുഃഖം തീർന്ന് ആമ്പൽപ്പൂക്കൾ വിടർന്നു. വണ്ടുകൾ അതു കണ്ട് ബത = വണ്ടുകൾ ആമ്പൽപ്പൂക്കൾ വിരിഞ്ഞതു കണ്ടിട്ട്, കഷ്ടം, താമരകൾ വെടിഞ്ഞ് = താമരപ്പൂക്കൾ ഉപേക്ഷിച്ച്, വിരവൊടു തമ്മിലിടഞ്ഞുംകൊണ്ട് = വേഗത്തിൽ തമ്മിൽ തിക്കിത്തിരക്കിക്കൊണ്ട്, കുമുദനിരതന്നിൽ അണഞ്ഞ് = ആമ്പൽപ്പൂനിരയിൽ ചെന്ന്, മരന്ദം ഉണ്ട് = തേൻ കുടിച്ച്, അകുണ്ഠമദേന = വർദ്ധിച്ച മദത്തോടുകൂടി, മുരണ്ടുവിരണ്ടീടുന്നതു കാൺക = മുരണ്ടു പാറിപ്പിറക്കുന്നതു കണ്ടാലും.

ഈ ചന്ദ്രോദയവർണ്ണനത്തിൽ കിഴക്കെ ദിക്കിനെ നായികയായും ചന്ദ്രനെ നായകനായും കല്പിച്ചിരിക്കുന്നു. സന്ധ്യയ്ക്കു താമര കൂമ്പും ആമ്പൽ വിരിയും ചക്രവാകപ്പക്ഷികൾ ഇണകളോടു വേർപിരിയും എന്നും മററുമുള്ള സങ്കേതങ്ങളും കവി അംഗീകരിച്ചിരിക്കുന്നു. വണ്ടുകളിൽ കള്ളുകുടിയന്മാരായ വിടന്മാരുടെ പ്രതീതിയും ജനിപ്പിച്ചിട്ടുണ്ട്. ശൃംഗാരോദ്ദീപകമായ നല്ലൊരു വർണ്ണനം.

പദം 2 സുദേഷ്ണ വിരാടരാജാവിനോടു പറയുന്നു—

പല്ലവി, അനുപല്ലവി — പ്രണയവാരിധേ പ്രാണനായക = പ്രേമസമുദ്രമായ പ്രാണനാഥ, സാമ്പ്രതം മേ വചനങ്ങൾ കേൾക്ക = ഇപ്പോൾ എന്റെ വാക്കുകൾ കേട്ടാലും. കണവ നീ മമ ശരണം = ഭർത്താവേ അങ്ങാണു എനിക്കു രക്ഷിതാവായിട്ടുള്ളത്. അയ്യോ സവിധേ വരിക = അയ്യോ അടുത്തു വന്നാലും, കരുണ എന്നിയേ മലർശരൻ = ദയയില്ലാതെ പൂവമ്പൻ, മയി കണകൾ നിരവധി ചൊരിയുന്നു, ബത = എന്നിൽ അമ്പുകൾ വളരെ വർഷിക്കുന്നു, കഷ്ടം.

ചരണങ്ങൾ

1 ജാതിമുമ്പാം ലതാജാതിയിതാ - സുമ-
ചയകിസലയപരിശോഭിതാ
ചൂതമുഖതരുസംഗതാ — വില-
സുന്നു ഭൂരിഫലനതാ —സം-
ജാതസുഖമൊടു മമ തു കുചകല-
ശാംകപാളികൾ ചെയ്ക വിരവൊടു (പ്രണയ)

2 മന്ദപവനനിത വീശീടുന്നു—അതി-
മധുരം കോകിലനാദം കേൾക്കുന്നു
ഇന്ദുസമമുഖ! സുമധുരം ദ്രുത-
മിന്നു തരിക തവാധരം — അര-
വിന്ദസുന്ദരനയന! നരവര-
വൃന്ദവന്ദിതചരണ! പരിചൊടു. (പ്രണയ)

## രണ്ടാം രംഗം

*(ദുര്യോധനന്റെ ഉദ്യാനം)*

**ശ്ലോകം 3. കല്യാണി**

ഉദ്യല്ലോൽപത്രവല്ലീം പൃഥുലകുചഭരാം
രാജമാനദ്വിജാളിം
സാന്ദ്രച്ഛായാഭിരാമാം സ്ഫുടരസകുസുമേ-
ഷ്വാത്തഗന്ധാം നിതാന്തം
ആരാദാരാമലക്ഷ്മീമപി നിജദയിതാം
വീക്ഷ്യ വിഭ്രാജമാനാം
കാലേ തസ്മിൻ കുരൂണാം പതിരിതി മുദിതഃ
പ്രാഹ ദുര്യോധനാഖ്യഃ.

ച.1: ജാതിമുമ്പാം ലതാജാതി = പിച്ചകം മുതലായ വള്ളികളുടെ നിര, സുമചയകിസലയ പരിശോഭിതാ = പുഷ്പരാശികളാലും തളിരുകളാലും വളരെ ശോഭയുള്ളവാക്കപ്പെട്ടും, ചൂതമുഖതരുസംഗതാ = മാവ് തുടങ്ങിയ വൃക്ഷങ്ങളോടു ചേർന്നും, ഭൂരിഫലനതാ = ധാരാളം ഫലങ്ങളാൽ കുനിഞ്ഞും, ഇതാ വിലസുന്നു = ഇതാ ശോഭിക്കുന്നു, സഞ്ജാതസുഖമൊടു = വളർന്ന സുഖത്തോടുകൂടുംവണ്ണം, മമ കുചകലശാങ്കപാളികൾ തു = എന്റെ കുചകുംഭാലിംഗനങ്ങളാകട്ടെ, വിരവൊടു ചെയ്ക = വേഗത്തിൽ ചെയ്താലും.

ച.2: മന്ദപവനൻ ഇത വീശീടുന്നു = ഇളംകാറ്റ് ഇതാ വീശുന്നു. അതിമധുരം കോകിലനാദം കേൾക്കുന്നു = ഏറ്റവും മധുരമായ കുയിലിന്റെ ശബ്ദം കേൾക്കുന്നു. ഇന്ദുസമമുഖ = ചന്ദ്രസദൃശമുഖ, അരവിന്ദസുന്ദരനയന = താമരപോലെ അഴകാർന്ന കണ്ണുകളോടുകൂടിയവനേ, നരവരവൃന്ദവന്ദിതചരണ = രാജസമൂഹത്താൽ വന്ദിക്കപ്പെട്ട കാലുകളോടുകൂടിയവനേ, സുമധുരം തവ അധരം = ഏറ്റവും മധുരമായ അങ്ങയുടെ അധരത്തെ, ദ്രുതം ഇന്നു പരിചൊടു തരിക = വേഗത്തിൽ ഇന്നു വേണ്ടുംവണ്ണം തന്നാലും.

ശ്ലോകം 3. തസ്മിൻ കാലേ = ആ കാലത്ത്, ദുര്യോധനാഖ്യഃ = ദുര്യോധനൻ എന്നു പേരായ, കുരൂണാം പതിഃ = കൗരവരാജാവ്, ഉദ്യല്ലോൽ-പത്ര-വല്ലീം = വളർന്നു

പദം 3. കല്യാണി - അടന്ത

*(ദുര്യോധനൻ ഭാനുമതിയോട്)*

പല്ലവി

കല്യാണി! കാൺക മമ വല്ലഭേ! മാമകം
നല്ലൊരുദ്യാനമിദം.

അനുപല്ലവി

മല്ലീസായകകേളി ചെയ്‌വതിനതിവേലം
ഉല്ലാസമകതാരിൽ വളരുന്നു സാമ്പ്രതം (കല്യാണി)

പടർന്ന ഇലകളോടും ലതകളോടും കൂടിയതും, പൃഥു - ലകുചഭരാം = വലിയ അയനിവൃക്ഷങ്ങളുടെ സമൃദ്ധിയുള്ളതും, രാജമാന ദ്വിജാളിം = ശോഭയേറിയ പക്ഷിസമൂഹങ്ങളോടുകൂടിയതും, സാന്ദ്രച്ഛായാഭിരാമാം = ഇടതിങ്ങിയ നിഴൽകൊണ്ട് മനോഹരമായിട്ടുള്ളതും, സ്ഫുടരസകുസുമേഷു ആത്തഗന്ധാം = തേൻ നിറഞ്ഞ പൂക്കളിൽ പ്രകടമാകുന്ന ഗന്ധത്തോടു കൂടിയതും ആയി, വിഭ്രാജമാനാം = ശോഭിക്കുന്ന, ആരാമലക്ഷ്മീം = ഉദ്യാനസമൃദ്ധിയേയും, ഉന്മീലൽ-പത്രവല്ലീം = തെളിഞ്ഞ പത്തിക്കീറ്റോടുകൂടിയവളും, പൃഥുല കുച-ഭരാം = പുഷ്ടിയേറിയ സ്തനഭാരത്തോടുകൂടിയവളും, രാജമാനദ്വിജാളിം = ശോഭിക്കുന്ന ദന്തപംക്തിയോടുകൂടിയവളും, സാന്ദ്രച്ഛായാഭിരാമാം = വർദ്ധിച്ച ശരീരകാന്തികൊണ്ടു മനോഹാരിണിയും, സ്ഫുടരസ കുസുമേഷു ആത്തഗന്ധാം = വ്യക്തമായ അഭിലാഷത്തോടുകൂടിയ പൂവമ്പനാൽ ആക്രമിക്കപ്പെട്ടവളും ആയി, വിഭ്രാജമാനാം = ശോഭിക്കുന്ന, നിജദയിതാം അപി = തന്റെ പ്രിയതമയേയും, ആരാൽ വീക്ഷ്യ = സമീപത്തുചെന്നു നോക്കിക്കണ്ടിട്ട്, നിതാന്തം മുദിതഃ = ഏറ്റവും സന്തോഷം പൂണ്ടു, ഇതി പ്രാഹ = ഇപ്രകാരം പറഞ്ഞു.

ഭീമസേനൻ കീചകനെയും ഉപകീചകന്മാരെയും വധിച്ചു. അജ്ഞാതവാസത്തിന്റെ അവസാനഘട്ടത്തിൽ ധർമ്മപുത്രർ തുടങ്ങിയ പാണ്ഡവന്മാരും പാഞ്ചാലിയും വിരാടരാജാവിന്റെ മന്ദിരത്തിൽ വസിക്കുകയാണ്. അക്കാലത്ത് കൗരവാധിപനായ ദുര്യോധനൻ അതിരമണീയമായ ഉദ്യാനത്തിൽ പ്രവേശിക്കുന്നു. സമീപത്തുതന്നെ വർത്തിക്കുന്ന പ്രിയതമയെക്കണ്ട് ദുര്യോധനൻ താഴെ പറയുംപ്രകാരം സല്ലാപം തുടങ്ങുന്നു. ഈ പദ്യത്തിൽ ഉദ്യാനലക്ഷ്മിയുടെയും ദയിതയുടെയും വിശേഷണങ്ങളിലുള്ള ശ്ലേഷംവഴിക്ക് ഉദ്യാനലക്ഷ്മിക്കും ദയിതയ്ക്കും ഒരേവിധം കാമോദ്ദീപകത്വമുണ്ടെന്നു കാണിച്ചിരിക്കുന്നു.

പദം 3. ദുര്യോധനൻ ഭാനുമതിയോടു പറയുന്നു—

പല്ലവി, അനുപല്ലവി— കല്യാണി = മംഗളശീലേ, മമ വല്ലഭേ = എന്റെ പ്രിയതമേ, മാമകം ഇദം നല്ലൊരു ഉദ്യാനം = എന്റെ ഈ നല്ല പൂന്തോട്ടം, കാൺക = കണ്ടാലും! മല്ലീസായക കേളിചെയ്‌വതിന്നു = കാമലീല ചെയ്യുവാൻ, അതിവേലം ഉല്ലാസം = ഏറ്റവും ഉത്സാഹം, സാമ്പ്രതം = ഇപ്പോൾ, അകതാരിൽ വളരുന്നു = മനസ്സിൽ വർദ്ധിക്കുന്നു.

ചരണങ്ങൾ

1 ചൊല്ലാർന്ന തരുജാലമെല്ലാം പുഷ്പിതമായി
ഉല്ലസിച്ചീടുന്നു വല്ലികളും
മെല്ലെ മാരുതലോലപല്ലവാംഗുലികളാൽ
കല്ലോലചില്ലി! നമ്മേ വിളിക്കുന്നു കാൺക നീ
(കല്യാണി)

2 വിഭ്രമമേറും നിന്റെ കുചവിജിതകുംഭമാം-
ഭ്രവാരണഖേദം കാൺകയാൽ
അഭ്രവാഹനൻ നിന്റെ സന്തോഷം ലഭിപ്പാനായ്
സുഭ്രൂ രത്നമേ! തന്ന നന്ദനവനംതാനോ? (കല്യാണി)

3 കോകി നിന്മുഖം കണ്ടു ചന്ദ്രനെന്നു ചിന്തിച്ചു
ഏകാന്തം വിരഹത്തെ ശങ്കിച്ചിതാ
ഏകലോചനംകൊണ്ടു കോപമോടു നിന്നെയും
ശോകമോടപരേണ നോക്കുന്നു പതിയേയും (കല്യാണി)

ച.1: കല്ലോലചില്ലി = തിരമാലകൾപോലെയുള്ള പുരികക്കൊടികളോടു കൂടിയവളേ, ചൊല്ലാർന്ന തരുജാലം എല്ലാം = കേളികേട്ട വൃക്ഷസമൂഹം എല്ലാം, പുഷ്പിതമായി ഉല്ലസിച്ചീടുന്നു = പൂത്തു ശോഭിക്കുന്നു, വല്ലികളും = വള്ളികളും (പൂത്തു ശോഭിക്കുന്നു), (അവ) മെല്ലെ മാരുതലോല പല്ലവാംഗുലികളാൽ = (അവ) മെല്ലെ കാറ്റത്ത് ഇളകുന്ന തളിരുകളാകുന്ന വിരലുകൾകൊണ്ട്, നമ്മെ വിളിക്കുന്നു = നമ്മളെ മാടി വിളിക്കുന്നു. നീ കാൺക = നീ നോക്കു.

ച.2: സുഭ്രൂ രത്നമേ വിഭ്രമമേറും നിന്റെ = സുന്ദരീരത്നമേ വിലാസം നിറഞ്ഞ നിന്റെ, കുചവിജിതകുംഭമാം അഭ്രവാരണഖേദം = സ്തനങ്ങളാൽ തോല്പിക്കപ്പെട്ട മസ്തകങ്ങളോടുകൂടിയ ഐരാവതത്തിന്റെ ദുഃഖം, കാൺകയാൽ = കാണുക നിമിത്തം, അഭ്രവാഹനൻ നിന്റെ സന്തോഷം ലഭിപ്പാനായ് = ദേവേന്ദ്രൻ നിന്റെ സന്തോഷം ലഭിക്കാൻവേണ്ടി, തന്ന നന്ദനവനം താനോ = തന്നിട്ടുള്ള നന്ദനോദ്യാനം തന്നെയോ (ഇത്).

ച.3: കോകി = ചക്രവാകപ്പിട, നിന്മുഖം കണ്ടു = നിന്റെ മുഖം കണ്ട്, ചന്ദ്രൻ എന്നു ചിന്തിച്ച് = ചന്ദ്രനാണെന്നു വിചാരിച്ച്, ഏകാന്തം വിരഹത്തെ ശങ്കിച്ച് = കടുത്ത ഭർതൃവിരഹം അടുത്തുവെന്നു സംശയിച്ചിട്ട്, ഏകലോചനം കൊണ്ട് = ഒരു കണ്ണുകൊണ്ടു, കോപമോടു നിന്നെയും = കോപത്തോടുകൂടി നിന്നെയും, അപരേണ = മറ്റേക്കണ്ണുകൊണ്ട്, ശോകമോടു പതിയെയും ഇതാ നോക്കുന്നു = സങ്കടത്തോടുകൂടി ഭർത്താവിനെയും ഇതാ നോക്കുന്നു.

ഈ ചരണം അഭിനയിച്ചു ഫലിപ്പിക്കുവാൻ കഥകളിനടന് അസാധാരണമായ പാടവം വേണം. ഒരു കണ്ണ് കോപം സ്ഫുരിക്കുമാറ് ഒരിടത്തും മറ്റേക്കണ്ണ് ശോകം വെളിപ്പെടുമാറ് മറ്റൊരിടത്തും പതിപ്പിക്കണം. ചിന്തയും വിരഹശങ്കയും തെളിയിക്കുകയും വേണം.

ചക്രവാകപ്പിടകൾക്ക് രാത്രി ഭർതൃവിരഹം അനുഭവിച്ചേ കഴിയൂ എന്നാണ് കവിസങ്കേതം. ചന്ദ്രൻ രാത്രിയിലാണല്ലോ ശോഭിക്കുക.

4 കേകികളിതാ നിന്റെ കേശഭംഗിയെക്കണ്ടു
കാർകൊണ്ടലിതി മോദാലാടീടുന്നു
മാകന്ദാങ്കുരജാലമാസ്വാദിച്ചതിമോദം
കോകിലങ്ങളുമനുകൂലമായ് പാടീടുന്നു. (കല്യാണി)

പദം 4. എരിക്കിലക്കാമോദരി - ചെമ്പട

*(ഭാനുമതി ദുര്യോധനനോട്)*

പല്ലവി

സുന്ദര! ശൃണു കാന്ത! മാമകവാചം
നിന്ദിതരതികാന്ത!

അനുപല്ലവി

മന്ദപവനനാകും സ്യന്ദനമതിലേറി
കുന്ദവിശിഖനുമമന്ദമരികിലിതാ
വന്നു കണകൾ ചൊരിയുന്നു മുതിർന്നു. (സുന്ദര)

ഭാനുമതിയുടെ മുഖം കണ്ടപ്പോൾ ചക്രവാകപ്പിടയ്ക്കു തോന്നി, അതു ചന്ദ്രനാണെന്ന്. ഈ ചന്ദ്രൻ രാത്രിയെ വരുത്തുവാൻ ഭാവിക്കുന്നല്ലോ. ദുഷ്ടൻ! എന്ന് ചന്ദ്രന്റെ നേരെ കോപം. നമുക്കു ഇപ്പോഴേ പിരിയേണ്ടിവരുമല്ലോ എന്നു കരുതി ആൺചക്രവാകത്തിന്റെ നേരെ ശോകവും. ഈ രണ്ടു ഭാവവും ഇടവും വലവും തെരുതെരെ മാറിമാറി അഭിനയിച്ചു ഫലിപ്പിപ്പാൻ ജന്മസിദ്ധമായ വാസനയും ദീർഘകാലത്തെ അഭ്യാസവും കൂടിയേ കഴിയൂ.

ച.4: കേകികൾ ഇതാ = മയിലുകൾ ഇതാ, നിന്റെ കേശഭംഗിയെ കണ്ട് = നിന്റെ തലമുടിയുടെ ഭംഗി കണ്ടിട്ട്, കാർകൊണ്ടൽ ഇതി = കാർമേഘമെന്നു വിചാരിച്ച്, മോദാൽ ആടീടുന്നു = സന്തോഷിച്ചു നൃത്തം ചെയ്യുന്നു. മാകന്ദാങ്കുരജാലം = മാവിൻതളിർനിര, ആസ്വാദിച്ച് = സ്വാദോടെ ഭക്ഷിച്ച്, അതിമോദം = ഏറ്റവും സന്തോഷത്തോടെ, കോകിലങ്ങളും അനുകൂലമായ് പാടീടുന്നു = കുയിലുകളും ആനന്ദം ജനിക്കുമാറു പാട്ടു പാടുന്നു.

'കല്യാണി' എന്ന പല്ലവിയുടെ തുടക്കം, ഈ പാട്ടിലെ രാഗം കല്യാണിയാണെന്നു മുദ്രാലങ്കാരരീത്യാ സൂചിപ്പിച്ചിരിക്കുന്നു.

പദം 4. ഭാനുമതി ദുര്യോധനനോട് പറയുന്നു—

പല്ലവി, അനുപല്ലവി - നിന്ദിതരതികാന്ത = കാമദേവനെ അധഃകരിച്ച, സുന്ദരകാന്ത = സുന്ദരനായ ഭർത്താവേ, മമ വാചം ശൃണു = എന്റെ വാക്കു കേട്ടാലും, മന്ദപവനനാകും = ഇളങ്കാറ്റാകുന്ന, സ്യന്ദനമതിൽ ഏറി = തേരിൽ കയറി, കുന്ദവിശിഖനും = കാമദേവനും, അരികിൽ വന്നു = അടുത്തു വന്നിട്ട്, മുതിർന്ന് = തുനിഞ്ഞ്, ഇതാ അമന്ദം = ഇതാ ശക്തിയോടു കൂടി, കണകൾ ചൊരിയുന്നു = അമ്പുകൾ വർഷിക്കുന്നു.

ചരണങ്ങൾ

1 നിർജ്ജനമീ വിപിനം, നിനക്കധീന-
മിജ്ജനമെന്നു നൂനം
നിർജ്ജിതരിപുബല! നിർജ്ജരവരസമ!
സജ്യശരാസി ജഗജ്ജയി മന്മഥ-
നുജ്ജ്വലയതി മമ സംജ്വരമധികം. (സുന്ദര)

2 നത്പരിമളസഹിതം ദരദളിത -
പുഷ്പനികരഭരിതം
കല്പതരുശിഖരം കെല്പൊടു കാണുന്നേരം
സാല്പമപി മധു കുടിപ്പതിനിഹ വദ
ഷൾപ്പദമാല മടിപ്പതുമുണ്ടോ? (സുന്ദര)

3 പരിചിനൊടതിരുചിരം വൈകാതെ തവ
തരിക മധുരമധരം
കുരുകുലനായക! കുരു പരിരംഭണം
സ്മരനുടെ കളികളിലുരുസുഖമൊടു തവ
പരവശതകൾ കാൺമാൻ കൊതി പെരുകുന്നു. (സുന്ദര)

ച.1: ഈ വിപിനം = ഈ ഉദ്യാനം, നിർജ്ജനം = ജനരഹിതമായിരിക്കുന്നു. ഇജ്ജനം = ഈ ഞാൻ. നിനക്കു അധീനം എന്നു നൂനം = അങ്ങേക്ക് അധീനയാണ് എന്നത് നിശ്ചയം. നിർജ്ജിതരിപുബല = ശത്രുസൈന്യത്തെ ജയിച്ചു കീഴടക്കിയവനേ, നിർജ്ജരവരസമ = ദേവേന്ദ്രതുല്യ, സജ്യശരാസി = വില്ലിൽ ഞാണേറ്റിയവനും, ജഗജ്ജയി = ലോകത്തെ ജയിക്കുന്നവനും ആയ, മന്മഥൻ = കാമൻ, മമ സംജ്വരം = എന്റെ സന്താപത്തെ, അധികം ഉജ്ജ്വലയതി = ഏറ്റവും വർദ്ധിപ്പിക്കുന്നു.

ച.2: നത് പരിമളസഹിതം = നല്ല സുഗന്ധത്തോടുകൂടിയതും, ദരദളിതപുഷ്പനികരഭരിതം = അല്പം വിടർന്ന പുഷ്പസമൂഹത്താൽ പൂർണ്ണവും ആയ, കല്പതരുശിഖരം = കല്പവൃക്ഷത്തിന്റെ അഗ്രഭാഗം, കെല്പൊടു കാണുന്നേരം = നന്നായി കണ്ടാൽ, ഇഹ മധു കുടിപ്പതിന് = ഇതിലെ പൂന്തേൻ കുടിക്കാൻ, ഷൾപദമാല = വണ്ടിയിൽ ചാർത്ത്, സാല്പമപി മടിപ്പതുമുണ്ടോ = അല്പമെങ്കിലും മടിക്കാറുണ്ടോ? വദ = പറയൂ.

ച.3: കുരുകുലനായക = കുരുവംശനാഥ, അതിരുചിരം = ഏറ്റവും രമ്യവും, മധുരം = ആസ്വാദ്യവുമായ, തവ അധരം = അങ്ങയുടെ അധരത്തെ, വൈകാതെ = താമസം കൂടാതെ, പരിചിനൊടു തരിക = വേണ്ടുംവണ്ണം തന്നാലും, പരിരംഭണം കുരു = ആലിംഗനം ചെയ്താലും, ഉരുസുഖമൊടു = വർദ്ധിച്ച സുഖത്തോടുകൂടി. സ്മരനുടെ കളികളിൽ = കാമലീലകളിൽ, തവ പരവശതകൾ കാൺമാൻ = അങ്ങയുടെ പാരവശ്യങ്ങൾ കാണുവാൻ, കൊതി പെരുകുന്നു = ആഗ്രഹം വർദ്ധിക്കുന്നു.

## മൂന്നാം രംഗം

*(ദുര്യോധനന്റെ ആസ്ഥാനസഭ)*

ശ്ലോകം 4. കാമോദരി

ഗാന്ധാരകർണ്ണസുരസിന്ധുജസിന്ധുരാജ-
ശല്യാദികല്യതരബന്ധുജനൈഃ പരീതം
അദ്ധാ കദാചന സുയോധനമഭ്യുപേത്യ
ബദ്ധാഞ്ജലിഃ സദസി കോപി ജഗാദ ദൂതഃ.

പദം 5. കാമോദരി - ചെമ്പട
*(ദൂതൻ ദുര്യോധനനോട്)*

പല്ലവി

ജയ ജയ! നാഗകേതന! ജഗതീപതേ!
ജയ ജയ! നാഗകേതന!

അനുപല്ലവി

നയവിനയജലധേ!
നമാമി നിൻപദസരോരുഹം. (ജയ ജയ)



ചരണങ്ങൾ

1 സാദരം നിന്നുടെ നിദേശം കൈക്കൊണ്ടെല്ലാരും
മേദിനിതന്നിലോരോരോ ദേശംതോറുമധികം
മോദേന വാണീടുന്നനിശം ഉള്ളിലാർക്കുമേ
ഖേദമില്ലൊരു ലവലേശം അത്രയുമല്ല,
കുരുപ്രവരനിഹ സുയോധനൻ
രിപുപ്രകരമദവിനാശനൻ
ഹരിപ്രതിമനതിയശോധനൻ
ഇതി പ്രശംസതി മഹാജനം. (ജയ ജയ)

ശ്ലോകം 4. കോപി ദൂതഃ = ഒരു ദൂതൻ, കദാചന = ഒരിക്കൽ, സദസി = സഭയിൽ, ഗാന്ധാരകർണ്ണ സുരസിന്ധുജസിന്ധുരാജശല്യാദികല്യതരബന്ധു ജനൈഃ പരീതം = ശകുനി, കർണ്ണൻ, ഭീഷ്മർ, ജയദ്രഥൻ, ശല്യർ തുടങ്ങിയ അതിബലശാലികളായ ബന്ധുജനങ്ങളാൽ ചുറ്റപ്പെട്ട, സുയോധനം = ദുര്യോധനനെ, അഭ്യുപേത്യ = സമീപിച്ചിട്ട്, ബദ്ധാഞ്ജലിഃ കൈകൂപ്പിത്തൊഴുതുകൊണ്ട്, അദ്ധാ ജഗാദ = സത്യമായി പറഞ്ഞു.

പദം 5. ദൂതൻ ദുര്യോധനനോട് പറയുന്നു—

പല്ലവി, അനുപല്ലവി — നാഗകേതന ജഗതീപതേ = ദുര്യോധനമഹാരാജാവേ, ജയ ജയ = ജയിച്ചാലും ജയിച്ചാലും. നയവിനയജലധേ = നയം വിനയം എന്നിവയുടെ ഇരിപ്പിടമേ, നിൻപദസരോരുഹം നമാമി = അവിടുത്തെ പാദാരവിന്ദത്തെ ഞാൻ വണങ്ങുന്നു.

ച.1: സാദരം = ആദരവോടെ, നിന്നുടെ നിദേശം കൈക്കൊണ്ട് എല്ലാരും = അവിടുത്തെ കല്പന സ്വീകരിച്ച് എല്ലാവരും, മേദിനി തന്നിൽ = ഭൂമിയിൽ, ഓരോ ദേശംതോറും = എല്ലാ ദിക്കിലും, അനിശം = എല്ലായ്പ്പോഴും, അധികം മോദേന = വളരെ സന്തോഷത്തോടുകൂടി, വാണീടുന്നു = വസിക്കുന്നു, ഉള്ളിൽ ആർക്കുമേ = മനസ്സിൽ

2 പാർത്ഥിവേന്ദ്ര! ഞാനിവിടെനിന്നു തിരിച്ചു വേഗം
പാർത്തലം തന്നിൽ സൈ്വരമിരുന്നു ഗൂഢമായിട്ടു
പാർത്ഥന്മാരെങ്ങു മരുവുന്നു എന്നുള്ള പര-
മാർത്ഥമറിഞ്ഞീടുവതിന്നു, അവരെ നന്നായ്
വിരഞ്ഞു മുരരിപുപുരത്തിലും
ചിരം ജലനിധികൾ തടത്തിലും
തിരഞ്ഞു ബഹുജനപദത്തിലും
തിരിഞ്ഞതില്ലൊരു വിധത്തിലും. (ജയ ജയ)

3. പിന്നെയുമവരെയന്വേഷിച്ചു വിരാടഭൂപൻ—
തന്നുടെ രാജ്യത്തിൽ ഗമിച്ചു, അവിടെയൊരു
കന്നൽമിഴിതന്നെക്കുറിച്ചു കീചകവീരൻ-
തന്നുള്ളിലാഗ്രഹമുദിച്ചു, ഗന്ധർവ്വന്മാരിൽ
ഒരുത്തനവനെയും ഹനിച്ചുപോൽ.
തരത്തിലനുജരും ധരിച്ചുപോൽ
പെരുത്ത രണമതു ഭവിച്ചുപോൽ
കരുത്തനവരെയും വധിച്ചുപോൽ. (ജയ ജയ)

രൊൾക്കും, ലവലേശം ഖേദമില്ല = അല്പംപോലും ദുഃഖമില്ല, അത്രയുമല്ല = അത്രമാത്രവുമല്ല, ഇഹ = ഈ ഭൂമിയിലുള്ള, മഹാജനം = സകല ജനങ്ങളും, കുരുപ്രവരൻ സുയോധനൻ = കൗരവശ്രേഷ്ഠനായ ദുര്യോധന മഹാരാജാവ്, രിപുപ്രകരമദവിനാശനൻ = ശത്രുസമൂഹത്തിന്റെ ഗർവ്വിനെ നശിപ്പിക്കുന്നവനും, ഹരിപ്രതിമൻ = ഇന്ദ്രതുല്യനും, അതിയശോധനൻ = വളർന്ന കീർത്തിയാകുന്ന ധനത്തോടുകൂടിയവനും ആണ്, ഇതി പ്രശംസതി = എന്നിങ്ങനെ പ്രശംസിക്കുന്നു.

പ. 2: പാർത്ഥിവേന്ദ്ര = രാജശ്രേഷ്ഠാ, ഞാൻ ഇവിടെനിന്നു വേഗം തിരിച്ച് = ഞാൻ ഇവിടെനിന്നു വേഗം യാത്രചെയ്ത്, പാർത്തലം തന്നിൽ സൈ്വരം ഇരുന്ന് = ഭൂമിയിൽ സുഖമായി പാർത്ത്, പാർത്ഥന്മാർ ഗൂഢമായിട്ട് എങ്ങു മരുവുന്നു = പാണ്ഡവന്മാർ, ആരും അറിയാത്ത മട്ടിൽ എവിടെ താമസിക്കുന്നു, എന്നുള്ള പരമാർത്ഥം അറിഞ്ഞീടുവതിന്നു = എന്ന വാസ്തവം അറിയുവാൻ, അവരെ വിരഞ്ഞു = അവരെ വേഗത്തിൽ, മുരരിപുപുരത്തിലും = ദ്വാരകയിലും, ജലനിധികൾ തടത്തിലും = സമുദ്രതീരങ്ങളിലും, ബഹുജനപദത്തിലും = പല രാജ്യങ്ങളിലും, ചിരം നന്നായ് തിരഞ്ഞു = വളരെക്കാലം നല്ലപോലെ അന്വേഷിച്ചു. ഒരു വിധത്തിലും തിരിഞ്ഞതില്ല = ഒരു പ്രകാരത്തിലും വിവരം ലഭിച്ചില്ല.

പ.3: പിന്നെയും അവരെ അന്വേഷിച്ച് = വീണ്ടും പാണ്ഡവരെ അന്വേഷിച്ച്, വിരാടഭൂപൻതന്നുടെ രാജ്യത്തിൽ ഗമിച്ചു = വിരാടരാജാവിന്റെ രാജ്യത്തിൽ ചെന്നു. അവിടെ ഒരു കന്നൽമിഴിതന്നെക്കുറിച്ച് = അവിടെ ഏതോ ഒരു സുന്ദരിയെക്കുറിച്ച്, കീചകവീരൻ തന്നുള്ളിൽ ആഗ്രഹം ഉദിച്ചു = വീരനായ കീചകന്റെ മനസ്സിൽ ആഗ്രഹമുദിക്കുകയും, ഗന്ധർവ്വന്മാരിലൊരുത്തൻ അവനെയും ഹനിച്ചുപോൽ = ഒരു ഗന്ധർവ്വൻ അവനെ കൊല്ലുകയും ഉണ്ടായത്രേ. തരത്തിൽ അനുജരും ധരിച്ചുപോൽ = എങ്ങനെയോ അനുജന്മാരും അതറിഞ്ഞുവത്രേ. പെരുത്ത രണമതുഭവിച്ചുപോൽ = വലിയ യുദ്ധം നടന്നുവത്രേ. കരുത്തനവരെയും വധിച്ചുപോൽ = കരുത്തേറിയ ആ ഗന്ധർവ്വൻ ആ അനുജന്മാരെയും കൊന്നുവത്രേ.

പദം. 6 ഘണ്ടാരം - അടന്ത

*(ദുര്യോധനൻ രാജാക്കന്മാരോട്)*

**പല്ലവി**

മേദിനീപാലവീരന്മാരേ! കേൾപ്പിൻ
സാദരമെന്നുടെ ഭാഷിതം.

**അനുപല്ലവി**

സൂതസൂതൻതന്റെ വൃത്താന്തം ഇന്നു
ദൂതൻ പറഞ്ഞതു കേട്ടില്ലേ?

**ചരണങ്ങൾ**

1 വൃദ്ധവിരാടപുരം തന്നിൽ ഗൂഢം
മുഗ്ദ്ധന്മാരാകിയ പാർത്ഥന്മാർ
ബദ്ധമോദം നിവസിച്ചീടുന്നെന്നു
ബുദ്ധിയിൽ സംശയമുണ്ടു മേ (മേദിനീ)

*(ദുര്യോധനൻ ഭീഷ്മരോട്)*

2 സിന്ധുരവൈരിപരാക്രമ! സുര-
സിന്ധുതനൂജ! മഹാമതേ!
ബന്ധുക്കളാകിയ നിങ്ങളുമിതു
ചിന്തിച്ചു വൈകാതെ ചൊല്ലുവിൻ. (മേദിനീ)

പദം 6. ദുര്യോധനൻ രാജാക്കന്മാരോടു പറയുന്നു—

പല്ലവി, അനുപല്ലവി — മേദിനീപാലവീരന്മാരേ = അല്ലയോ വീരന്മാരായ രാജാക്കന്മാരേ, സാദരം എന്നുടെ ഭാഷിതം കേൾപ്പിൻ = ആദരത്തോടുകൂടി എന്റെ വാക്കു കേൾക്കുവിൻ. സൂതസൂതൻ തന്റെ വൃത്താന്തം = കീചകന്റെ വർത്തമാനം, ഇന്നു ദൂതൻ പറഞ്ഞതു കേട്ടില്ലേ? = ഇപ്പോൾ ദൂതൻ പറഞ്ഞതു നിങ്ങൾ കേട്ടില്ലേ?

ച.1: വൃദ്ധവിരാടപുരം തന്നിൽ = വൃദ്ധനായ വിരാടന്റെ രാജധാനിയിൽ, മുഗ്ദ്ധന്മാരാകിയ പാർത്ഥന്മാർ = ബുദ്ധിഹീനന്മാരായ പാണ്ഡവന്മാർ, ഗൂഢം ബദ്ധമോദം നിവസിച്ചീടുന്നു = ആരുമറിയാതെ സന്തോഷത്തോടെ പാർക്കുന്നുണ്ടോ, എന്നു മേ ബുദ്ധിയിൽ സംശയമുണ്ട് = എന്ന് എനിക്കു മനസ്സിൽ ഒരു സംശയമുണ്ട്.

ച.2: ദുര്യോധനൻ ഭീഷ്മരോടു ചോദിക്കുന്നു—

സിന്ധുരവൈരിപരാക്രമ മഹാമതേ = സിംഹപരാക്രമനും മഹാബുദ്ധിമാനും ആയ ഭീഷ്മപിതാമഹ, ബന്ധുക്കളാകിയ നിങ്ങളും = ബന്ധുക്കളായ നിങ്ങളും, ഇതു ചിന്തിച്ചു = ഇക്കാര്യം ആലോചിച്ചു, വൈകാതെ ചൊല്ലുവിൻ = വേഗം പറയുവിൻ.

പദം 7. കാനക്കുറിഞ്ഞി - ചെമ്പട

*(ഭീഷ്മർ ദുര്യോധനനോട്)*

പല്ലവി

സാരവേദിയായ നിന്റെ വാക്കു പാർത്തുകാൺകിലിന്നു
ചേരുമിങ്ങതിന്നു തെല്ലുമില്ല സംശയം.

ചരണങ്ങൾ

1 ഭീമബാഹുവീര്യനായ കീചകനെക്കൊൽവതിന്നു
ഭീമസേനനെന്നിയേ മറ്റാരു ഭൂതലേ?

2 മത്തവാരണേന്ദ്രകുംഭകൃന്തനം നിനയ്ക്കിലിന്നു
ശക്തനായ ഹരിവരനൊഴിഞ്ഞുകൂടുമോ?

3 നാരിമൌലിയായിടുന്ന യാജ്ഞസേനിതന്നെയതിനു
കാരണം, ധരിച്ചുകൊൾക നിപുണതരമതേ! (സാരവേദി)

പദം 6. (തുടർച്ച)

*(ദുര്യോധനൻ രാജാക്കന്മാരോട്)*

എന്നാൽ വിരാടന്റെ ഗോധനം ഇന്നു
ഒന്നൊഴിയാതെ ഹരിക്കേണം.
സന്നദ്ധരായവർ വന്നീടുന്നാകിൽ
ഇന്നിയും കാട്ടിലയച്ചീടാം. (മേദിനീ)

പദം 7. ഭീഷ്മർ ദുര്യോധനനോടു പറയുന്നു—

പല്ലവി - സാരവേദിയായ നിന്റെ = കാര്യത്തിന്റെ കാതൽ അറിയുന്ന അങ്ങയുടെ, വാക്കു പാർത്തു കാൺകിൽ = വാക്ക് ആലോചിച്ചു നോക്കുമ്പോൾ, ഇന്നു ചേരും = ഇപ്പോൾ യുക്തംതന്നെ, അതിനു തെല്ലും സംശയമില്ല = അതിനൊട്ടും സംശയമില്ല.

ച.1: ഭീമബാഹുവീര്യനായ = ഭയങ്കര ബാഹുപരാക്രമശാലിയായ, കീചകനെ കൊൽവതിന്നു - കീചകനെ കൊല്ലുവാൻ, ഭീമസേനനെന്നിയേ = ഭീമസേനനല്ലാതെ, ഭൂതലേ മറ്റാര് = ഭൂമിയിൽ വേറെ ആരുണ്ട്.

ച.2: ഇന്നു നിനയ്ക്കിൽ = ഇപ്പോൾ ആലോചിച്ചു നോക്കുന്നതായാൽ, മത്തവാരണേന്ദ്രകുംഭകൃന്തനം = മദിച്ച ഗജശ്രേഷ്ഠന്റെ മസ്തകം പിളർക്കാൻ, ശക്തനാം ഹരിവരന് ഒഴിഞ്ഞ് കൂടുമോ = ശക്തനായ സിംഹശ്രേഷ്ഠനല്ലാതെ സാധിക്കുമോ?

ച.3: നിപുണതരമതേ = ഏറ്റവും സമർത്ഥമായ ബുദ്ധിയോടുകൂടിയവനേ, നാരിമൌലിയായിടുന്ന = സ്ത്രീകളുടെ ശിരോഭൂഷണമായ, യാജ്ഞസേനിതന്നെ = പാഞ്ചാലി തന്നെയാണ്, അതിനു കാരണം = ആ കീചകവധത്തിനു കാരണം, ധരിച്ചുകൊൾക = നീ അറിഞ്ഞുകൊള്ളുക.

പദം 6. (തുടർച്ച) ദുര്യോധനൻ രാജാക്കന്മാരോടു പറയുന്നു—

ച.3: എന്നാൽ = അങ്ങനെയാണെങ്കിൽ, വിരാടന്റെ ഗോധനം = വിരാടരാജാവിന്റെ പശുക്കളുടെ സമൂഹത്തെ, ഇന്ന് ഒന്നൊഴിയാതെ ഹരിക്കേണം = ഇന്നുതന്നെ മുഴുവനും അപഹരിക്കണം., അവർ സന്നദ്ധരായി

## നാലാം രംഗം

*(ദുര്യോധനന്റെ ആസ്ഥാനസഭ)*

ശ്ലോകം 5. സാരംഗം

നിശ്ചിത്യൈവം സുഹൃത്ഭിഃ സഹ കുരുവൃഷഭഃ
സോഥ സപ്താർണ്ണവാന്തർ-
ഗ്ഗോത്രപാലോപി ഗോത്രാഹരണകൃതമനാ
യാവദാരബ്ധ ഗന്തും
തത്രോദൃത്തസ്ത്രിഗർത്തപ്രഭുരമിതബലൈഃ
സാകമഭ്യർണ്ണമേത്യ
സ്പഷ്ടം വ്യാചഷ്ട ദുര്യോധനകലിതധന-
പ്രാപ്തശർമ്മാ സുശർമ്മാ.

**വന്നീടുന്നാകിൽ** = പാണ്ഡവന്മാർ യുദ്ധത്തിനു തയ്യാറായി വന്നുവെങ്കിൽ, ഇനിയും **കാട്ടിൽ അയച്ചിടാം** = ഇനിയും കാട്ടിലേക്കുതന്നെ അയയ്ക്കാം.

അജ്ഞാതവാസകാലത്ത് അവരുടെ വിവരം മറ്റുള്ളവർ അറിഞ്ഞുപോയാൽ വീണ്ടും വനവാസം ചെയ്യണമെന്നാണല്ലോ ആദ്യത്തെ വ്യവസ്ഥ. വിരാടന്റെ പശുക്കളെ നമ്മുടെ ഭടന്മാർ അപഹരിക്കുന്നപക്ഷം ആ പശുക്കളെ രക്ഷിക്കാൻ വേണ്ടി, അവിടെ വേഷം മാറി താമസിക്കുന്ന പാണ്ഡവന്മാർ യുദ്ധരംഗത്തു വരാതിരിക്കുകയില്ല. അപ്പോൾ അവരെ കണ്ടുപിടിക്കുവാൻ നമുക്കു സാധിക്കും. അപ്പോൾ ആദ്യത്തെ വ്യവസ്ഥയനുസരിച്ചു പാണ്ഡവന്മാരെ വീണ്ടും കാട്ടിലേക്കുതന്നെ അയയ്ക്കാൻ സാധിക്കുകയും ചെയ്യും എന്നാണ് ദുര്യോധനവാക്യത്തിന്റെ താൽപര്യം.

**ശ്ലോകം 5. സഃ കുരുവൃഷഭഃ** = ആ ദുര്യോധനൻ, സുഹൃത്ഭിഃ സഹ = സുഹൃത്തുക്കളോടുകൂടി, ഏവം നിശ്ചിത്യ = ഇപ്രകാരം ആലോചിച്ചുറച്ചിട്ട്, അഥ = അനന്തരം, സപ്താർണ്ണവാന്തർഗ്ഗോത്രാപാലഃ അപി = ഏഴു സമുദ്രങ്ങളാൽ ചുഴപ്പെട്ട ഗോത്രയുടെ - ഭൂമിയുടെ - നാഥനാണെങ്കിലും, ഗോത്രാഹരണകൃതമനാഃ = ഗോത്രായെ - പശുസമൂഹത്തെ - അപഹരിക്കുവാൻ ആഗ്രഹമുള്ളവനായിട്ട്, ഗന്തും യാവത് = പോവാൻ എപ്പോൾ, ആരബ്ധ = ആരംഭിച്ചുവോ, (താവൽ) = അപ്പോൾ, ദുര്യോധനകലിതധനപ്രാപ്തശർമ്മാ = ദുര്യോധനൻ കൊടുത്ത ധനത്താൽ സുഖം പ്രാപിച്ചിട്ടുള്ളവനും, ഉദ്ദൃത്തഃ = അഹങ്കാരിയും, ത്രിഗർത്തപ്രഭുഃ = ത്രിഗർത്തരാജ്യത്തിന്റെ അധിപതിയും ആയ, സുശർമ്മാ = സുശർമ്മാവ്, അമിതബലൈഃ സാകം = അളവറ്റ സൈന്യങ്ങളോടുകൂടി, തത്ര അഭ്യർണ്ണം = അവിടെ സമീപത്തിൽ, ഏത്യ = വന്നിട്ട്, സ്പഷ്ടം വ്യാചഷ്ട = സ്പഷ്ടമായി പറഞ്ഞു.

വിസ്തൃതമായ ഗോത്രയുടെ അധിപതിയായിട്ടും ഗോത്രയെ അപഹരിക്കാൻ ആഗ്രഹിക്കുന്നു എന്നു കേൾക്കുമ്പോൾ ആദ്യം വിരോധം തോന്നും. ആദ്യത്തെ ഗോത്രാശബ്ദത്തിനു ഭൂമിയെന്നും പിന്നത്തേതിനു പശുസമൂഹമെന്നുമാണ് അർത്ഥമെന്നു മനസ്സിലാകുമ്പോൾ വിരോധം തീരുകയും ചെയ്യും.

### പദം 8. സാരംഗം - അടന്ത

*(ത്രിഗർത്തൻ ദുര്യോധനനോട്)*

പല്ലവി

കൗരവേന്ദ്ര! നമോസ്തു തേ നൃപതേ!
കരവാമ കിം വദ
കൈരവപ്രിയകുലമണേ! സുമതേ!

ചരണങ്ങൾ

1 വൈരിവാരമതീവ തവ ഭുജ-
ഗൌരവാൽ ഭയമോടു ഗിരിതട-
ഭൈരവാടവിയതിലുമധുനാ
സൈ്വരവാസം ചെയ്‌വതില്ലിഹ. (കൗരവേന്ദ്ര)

*(ദുര്യോധനൻ ത്രിഗർത്തനോട്)*

2 മത്സരം കലരുന്ന പാണ്ഡവർ
മത്സപത്നരൊളിച്ചു സമ്പ്രതി
മത്സ്യരാജപുരേ ത്രയോദശ-
വത്സരത്തെ നയിച്ചിടുന്നിതു

പല്ലവി

കേൾക്ക മേ വചനം ത്രിഗർത്തപതേ!
പോക മത്സ്യശര-
ഗോക്കളെക്കൊണ്ടാശു വരിക ഭവാൻ.

പദം 8 ത്രിഗർത്തൻ ദുര്യോധനനോടു പറയുന്നു—

പല്ലവി— കൈരവപ്രിയകുലമണേ = ചന്ദ്രവംശത്തിനമേ, സുമതേ = നല്ല ബുദ്ധിമാനും, കൗരവേന്ദ്ര = കൗരവാധിപതിയുമായ, നൃപതേ = രാജാവേ, തേ നമോസ്തു = അവിടുത്തേക്കു നമസ്കാരം., കിം കരവാമ = നാമെന്താണ് ചെയ്യേണ്ടത് ? വദ = ആജ്ഞാപിക്കുക.

ച. 1: വൈരിവാരം = ശത്രുസമൂഹം, തവ ഭുജഗൌരവാൽ = അങ്ങയുടെ ബാഹുപരാക്രമത്തിൽനിന്ന്, അതീവ ഭയമോടു = ഏറ്റവും ഭയത്തോടുകൂടി, ഗിരിതടഭൈരവാടവിയതിലും = പർവ്വതതടങ്ങളിലുള്ള ഭയങ്കരവനത്തിൽപ്പോലും, അധുനാ ഇഹ = ഇപ്പോൾ ഇവിടെ, സൈ്വരവാസം ചെയ്‌വതില്ല = സമാധാനമായി പാർക്കുന്നില്ല.

ച. 2: ദുര്യോധനൻ ത്രിഗർത്തനോടു പറയുന്നു—

മത്സരം കലരുന്ന = വിരോധമുള്ള, മത്സപത്നർ പാണ്ഡവർ = എന്റെ ശത്രുക്കളായ പാണ്ഡവർ, സമ്പ്രതി ഒളിച്ചു = ഇപ്പോൾ ഗൂഢമായി, മത്സ്യരാജപുരേ = വിരാടനഗരത്തിൽ, ത്രയോദശവത്സരത്തെ = പതിമൂന്നാം വർഷത്തെ, നയിച്ചിടുന്നിതു = കഴിച്ചുകൂട്ടുകയാണ്.

പല്ലവി — ത്രിഗർത്തപതേ = ത്രിഗർത്തരാജാവേ, മേ വചനം കേൾക്ക = എന്റെ വാക്കു കേൾക്കുക. ഭവാൻ പോക = അങ്ങു പോവുക. മത്സ്യശരഗോക്കളെ = വിരാടരാജാവിന്റെ പശുക്കളെ, ആശു കൊണ്ടുവരിക = വേഗം അപഹരിച്ചു കൊണ്ടുവരിക.

3 തൽക്ഷണം പ്രതിപക്ഷരവർ നൃപ-
പക്ഷപാതമിയന്നു ഗോധന
രക്ഷണത്തിനു വരികിലിഹ വിപി-
നക്ഷിതൌ പോകേണമിനിയും (കേൾക്ക)

4 ആന തേർ തുരഗാദിമേദുര-
സേനയോടു സമേതനായഥ
ഞാനുമൊരു വഴി വന്നു ഗോക്കളെ-
യാനയിച്ചീടുവൻ വിരവൊടു. (കേൾക്ക)

*(ത്രിഗർത്തൻ ദുര്യോധനനോട്)*

5 പോർക്കളത്തിൽ മദിച്ചു നമ്മൊടു
നേർക്കുമരികളെയാകവേ ശിത-
ഗോക്കളെയ്തു ജയിച്ചു വിരവൊടു
ഗോക്കളെക്കൊണ്ടുവന്നീടുവൻ. (കൌരവേന്ദ്ര)



## അഞ്ചാം രംഗം

*(മാർഗ്ഗമദ്ധ്യം.)*

**ശ്ലോകം 6. ശങ്കരാഭരണം**

സുയോധനനിയോഗതോ നിശി
സുയോധനാഥോ യദാ
വിരാടനൃപഗോധനം കില
മഹാധനം നീതവാൻ

പ.3: തൽക്ഷണം = ആ സമയത്ത്, പ്രതിപക്ഷർ അവർ = ശത്രുക്കളായ ആ പാണ്ഡവർ, നൃപപക്ഷപാതമിയന്നു = വിരാടരാജാവിന്റെ ഭാഗത്തു ചേർന്ന്, ഇഹ ഗോധനരക്ഷണത്തിനു വരികിൽ = ഇവിടെ പശുവൃന്ദത്തെ രക്ഷിക്കാൻ വരുന്നതായാൽ, ഇനിയും = വീണ്ടും, വിപിനക്ഷിതൌ = കാട്ടിലേക്ക്, പോകണം = പോകേണ്ടിവരും.

പ.4: അഥ ഞാനും = അനന്തരം ഞാനും, ആന തേർ തുരഗാദി മേദുരസേനയോട് = ആന, തേർ, കുതിര മുതലായ, വലിയ സൈന്യത്തോടു, സമേതനായ് = കൂടിയവനായിട്ട്, ഒരുവഴി വന്നു = ഒരു വഴിക്കു വന്നു, വിരവൊടു ഗോക്കളെ = വേഗത്തിൽ പശുക്കളെ, ആനയിച്ചീടുവൻ = കൊണ്ടുപോരുന്നതാണ്.

പ.5: ത്രിഗർത്തൻ ദുര്യോധനനോടു പറയുന്നു—

പോർക്കളത്തിൽ = യുദ്ധഭൂമിയിൽ, മദിച്ചു നമ്മൊടു = അഹങ്കരിച്ചു നമ്മോടു, നേർക്കും അരികളെ = എതിർക്കുന്ന ശത്രുക്കളെ, ആകവേ = മുഴുവൻ, ശിതഗോക്കൾ = കൂർത്ത ശരങ്ങൾ, എയ്തു ജയിച്ച് = പ്രയോഗിച്ച് ജയിച്ച്, വിരവൊടു = വേഗത്തിൽ, ഗോക്കളെ = പശുക്കളെ, കൊണ്ടുവന്നിടുവൻ = ഞാൻ കൊണ്ടുവരുന്നുണ്ട്.

ശ്ലോകം 6. സുയോധനനിയോഗഃ = ദുര്യോധനന്റെ നിയോഗത്താൽ, സുയോധനാഥഃ = സമർത്ഥനായ സേനാനായകൻ — ത്രിഗർത്തൻ,

തദാകലിതസാധനോ ഭട-
ജനൈഃ സഹായോധനേ
രുരോധ സ മഹീപതിഃ പഥി
വിരോധിനം സായകൈഃ

പദം 9. ശങ്കരാഭരണം - അടന്ത

*(വിരാടരാജാവ് ത്രിഗർത്തനോട്)*

പല്ലവി

കല്യനെങ്കിൽ നില്ലെടാ! - ഗോകുലചോര!
കല്യനെങ്കിൽ നില്ലെടാ!

അനുപല്ലവി

തെല്ലുമിഹ മമ മനസി ശൃണു ഭയ-
മില്ല തവ ചതികൾകൊണ്ടയി ജള! (കല്യ)

ചരണങ്ങൾ

1 മണ്ഡലാഗ്രം കൊണ്ടു ഞാൻ —നിന്റെ ഗള-
ഖണ്ഡനം ചെയ്തധുനാ
ദണ്ഡപാണിപുരം തന്നിലാക്കീടുവെൻ.
ചണ്ഡരിപുമദഖണ്ഡനേ ഭുജ-
ദണ്ഡമിതു ശൌണ്ഡതരമറിക നീ. (കല്യ)

നിശി യദാ കില = രാത്രിയിൽ എപ്പോഴാണോ, വിരാടനൃപഗോധനം = വിരാടരാജാവിന്റെ പശുസമൂഹമാകുന്ന, മഹാധനം നീതവാൻ = വലിയ സമ്പത്തിനെ അപഹരിച്ചത്, തദാ സ മഹീപതിഃ = അപ്പോൾ ആ വിരാടരാജാവ്, കലിതസാധനഃ = യുദ്ധസാമഗ്രികളോടുകൂടിയവനായി, ഭടജനൈഃ സഹ = ഭടജനങ്ങളോടുകൂടെ, ആയോധനേ = യുദ്ധത്തിൽ, സായകൈഃ = അമ്പുകളെക്കൊണ്ടു വിരോധിനം = ശത്രുവിനെ, രുരോധ = തടഞ്ഞു.

പദം 9. വിരാടരാജാവു ത്രിഗർത്തനോടു പറയുന്നു—

പല്ലവി, അനുപല്ലവി— എടാ ഗോകുലചോര = എടാ പശുസമൂഹത്തെ മോഷണം ചെയ്യുന്ന മോഷ്ടാവേ, കല്യൻ എങ്കിൽ = (യുദ്ധത്തിനു) തയ്യാറുള്ളവനാണെങ്കിൽ, നില്ല് = അവിടെ നില്ല്. അയി ജള = അല്ലയോ മൂഢ, തവ ചതികൾകൊണ്ട് = നിന്റെ വഞ്ചനകൾകൊണ്ട്, ഇഹ മമ മനസി = ഇവിടെ എന്റെ മനസ്സിൽ, തെല്ലും ഭയം ഇല്ല = ഒട്ടും പേടിയില്ല. ശൃണു = നീ കേട്ടുകൊള്ളുക.

ച.1: മണ്ഡലാഗ്രംകൊണ്ട് = വാളുകൊണ്ട്, ഞാൻ നിന്റെ ഗളഖണ്ഡനം ചെയ്ത് = ഞാൻ നിന്റെ കഴുത്തു ഖണ്ഡിച്ച്, അധുനാ = ഇപ്പോൾ, ദണ്ഡപാണിപുരംതന്നിൽ ആക്കീടുവേൻ = യമപുരിയിൽ അയയ്ക്കുന്നതാണ്, ചണ്ഡരിപുമദഖണ്ഡനേ = അതികോപികളായ ശത്രുക്കളുടെ ഗർവ്വിന് അറുതിവരുത്തുന്ന കാര്യത്തിൽ, ഭുജദണ്ഡം ഇതു = ഈ നീണ്ട കയ്യ്, ശൌണ്ഡതരം = ഏറ്റവും സമർത്ഥമാണ്. നീ അറിക = നീ മനസ്സിലാക്കുക.

*(ത്രിഗർത്തൻ വിരാടരാജാവിനോട്)*

2 ഭീഷണികൾ കേൾക്കുമ്പോൾ — ഭയമുള്ള
ഭോഷനല്ല ഞാനെടോ!
ഭാഷണത്തിലുള്ള ശക്തി പോരിൽ വേണം
ഈഷലെന്നിയെ നിന്നെ യുധി സുര—
യോഷമാരുടെ പതിയതാക്കുവൻ.

പല്ലവി

വാടാ! ഭൂപതികീടക - വീരനെങ്കിൽ
വാടാ! ഭൂപതികീടക!

*(വിരാടരാജാവ് ത്രിഗർത്തനോട്)*

3 ജീവിതത്തിലാഗ്രഹ - മുണ്ടാകിലോ
കേവലമിതു കേളെടാ!
സാവധാനം വന്നു ഗോധനങ്ങൾ തന്നു
ചേവടിത്താരിണകൾ തൊഴുതഥ
സേവകോ ഭവ ഝടിതി മമ യുധി. (കല്യ)

ച. 2: ത്രിഗർത്തൻ വിരാടരാജാവിനോടു പറയുന്നു—

എടാ ഞാൻ = എടാ ദുഷ്ടാ ഞാൻ, ഭീഷണികൾ കേൾക്കുമ്പോൾ = പേടിപ്പെടുത്തുന്ന വാക്കുകൾ കേട്ടാൽ, ഭയമുള്ള ഭോഷനല്ല = പേടിക്കുന്ന നിസ്സാരനല്ല. ഭാഷണത്തിലുള്ള ശക്തി പോരിൽ വേണം = വാക്കിലുള്ള സാമർത്ഥ്യം യുദ്ധത്തിലാണ് വേണ്ടത്. ഈഷൽ എന്നിയേ = സംശയം കൂടാതെ, നിന്നെ യുധി = നിന്നെ യുദ്ധത്തിൽ (വധിച്ചു), സുരയോഷമാരുടെ = ദേവസ്ത്രീകളുടെ, പതിയതാക്കുവൻ = ഭർത്താവാക്കിത്തീർക്കുന്നുണ്ട്.

പല്ലവി - ഭൂപതികീടക = കൃമിയെപ്പോലുള്ള രാജാവേ, വീരനെങ്കിൽ = നീ വീര്യമുള്ളവനാണെങ്കിൽ, വാടാ = യുദ്ധത്തിനു വരിക. എടാ.

ച. 3: വിരാടരാജാവു ത്രിഗർത്തനോടു പറയുന്നു—

എടാ ജീവിതത്തിൽ ആഗ്രഹം ഉണ്ടാകിലോ കേവലം ഇതു കേൾ = എടാ ജീവിക്കുവാൻ മോഹമുണ്ടെങ്കിൽമാത്രം ഈ പറയുന്നതു കേൾക്കുക. സാവധാനം വന്നു = ശ്രദ്ധാപൂർവ്വം വന്നു, ഗോധനങ്ങൾ തന്ന് = പശുസമൂഹത്തെ എനിക്കു തന്ന്, ചേവടിത്താരിണകൾ = എന്റെ രണ്ടു കാൽത്താരും, തൊഴുത് അഥ = വന്ദിച്ച് അനന്തരം, യുധി ഝടിതി = യുദ്ധത്തിൽ വേഗം, മമ സേവകഃ ഭവ = എന്റെ സേവകനായി ഭവിക്കുക.

ശ്ലോകം 7. കേദാരഗൌഡം (ഇടശ്ലോകം)

മദ്ധ്യേ യുദ്ധമഥ ത്രിഗർത്തപതിനാ
ക്രുദ്ധേന ബദ്ധേ നൃപേ
ബന്ധും തം വിമതം ച മോക്തുമചിരാൽ
ബന്ധും ച സഞ്ചിന്തയൻ
സന്ധാവൻ പരിപന്ഥിസിന്ധുരഹരിർ-
ദ്രാഗ്ഗന്ധവാഹാത്മജഃ
സ്കന്ധാവാരധുരന്ധരഃ പഥി രിപും
രുന്ധൻ ബഭാഷേ രുഷാ.

പദം 10. കേദാരഗൌഡം - ചെമ്പട

*(ഭീമൻ ത്രിഗർത്തനോട്)*

പല്ലവി

മൂഢമതേ! രണനാടകമാടുക
പാടച്ചരകീട!



അനുപല്ലവി

കൂടകർമ്മങ്ങൾ ഫലിച്ചീടുമെന്നോർത്തിടാതെ
പാടവമുണ്ടെങ്കിൽ വന്നടുത്തീടുക. (മൂഢ)

ശ്ലോകം 7. അഥ മദ്ധ്യേ യുദ്ധം = അനന്തരം യുദ്ധമദ്ധ്യത്തിൽ ക്രുദ്ധേന ത്രിഗർത്തപതിനാ = ക്രുദ്ധനായ ത്രിഗർത്തരാജാവിനാൽ, നൃപേ ബദ്ധേ = വിരാടരാജാവു ബന്ധിക്കപ്പെട്ടപ്പോൾ, തം ബന്ധും = ആ ബന്ധുവിനെ, അചിരാൽ മോക്തും = വേഗത്തിൽ മോചിപ്പിക്കുവാനും, വിമതം ബന്ധും ച = ശത്രുവിനെ ബന്ധിക്കുവാനും, സഞ്ചിന്തയൻ = വിചാരിക്കുന്നവനായിട്ട്, പരിപന്ഥിസിന്ധുരഹരിഃ = ശത്രുക്കളാകുന്ന ഗജങ്ങൾക്കു സിംഹമായിട്ടുള്ളവനും, സ്കന്ധാവാരധുരന്ധരഃ = സൈന്യത്തിൻെറ ചുമതല വഹിക്കുന്നവനും ആയ, ഗന്ധവാഹാത്മജഃ = ഭീമസേനൻ, ദ്രാക്സന്ധാവൻ = പെട്ടെന്ന് ഓടിച്ചെന്ന്, പഥി = വഴിയിൽവെച്ച്, രുഷാ രിപും രുന്ധൻ = കോപത്തോടുകൂടി ശത്രുവിനെ തടുത്തുകൊണ്ടു, ബഭാഷേ = പറഞ്ഞു.

പദം 10. ഭീമസേനൻ ത്രിഗർത്തനോടു പറയുന്നു—

പല്ലവി, അനുപല്ലവി — മൂഢമതേ = അല്പബുദ്ധിയായ, പാടച്ചരകീടാ = കൃമിയെപ്പോലുള്ള കള്ള, രണനാടകം ആടുക = യുദ്ധമാകുന്ന നാടകം കളിക്കുക. കൂടകർമ്മങ്ങൾ = കപടപ്രവൃത്തികൾ, ഫലിച്ചീടും എന്ന് = ഫലിക്കും എന്ന്, ഓർത്തിടാതെ = ആലോചിക്കാതെ, പാടവം ഉണ്ടെങ്കിൽ = സാമർത്ഥ്യമുണ്ടെങ്കിൽ, വന്നടുത്തിടുക = വന്നു നേരിടുക.

ചരണങ്ങൾ

1 ഒളിച്ചു വന്നു ഗോക്കളെത്തെളിച്ചുകൊണ്ടുപോകാതെ
വെളിച്ചത്തു വാടാ! പോവാനയച്ചീടുമോ?
കളിച്ചീടേണമൊന്നടർക്കളത്തിൽ നമുക്കതിനു
വിളിച്ചീടുന്നിതാ നിന്നെ വലലനഹം. (മൂഢ)

*(ത്രിഗർത്തൻ ഭീമനോട്)*

2 ത്രിഗർത്തനാഥന്റെ ഭുജമഹത്വമറിഞ്ഞിടാതെ
തിമിർത്ത മദത്തൊടു വന്നെതിർത്ത നിന്നെ
വികർത്തനാത്മജൻതന്റെ പുരത്തിലയച്ചീടുവൻ
കിമർത്ഥം വികത്ഥനങ്ങൾ നിരർത്ഥമഹോ!

പല്ലവി

കുടിലമതേ! പടപൊരുവതിനുടമയൊ-
ടടർനിലമതിൽ വാടാ!

*(ഭീമൻ ത്രിഗർത്തനോട്)*

3 കരികളും കിരികളും ഹരിണങ്ങൾ ജംബുകങ്ങൾ
ഗിരികളിൽ നിരവധി തുരുതുരനേ
പൊരുവതിനൊരുമിച്ചു വരികിലുമൊരു ഭയം
ഹരിവരനുദിക്കുമോ കരുതുക നീ (മൂഢ)

ച.1:ഒളിച്ചുവന്നു = ആരും കാണാതെ വന്ന്, ഗോക്കളെ തെളിച്ചുകൊണ്ടു പോകാതെ = പശുക്കളെ തെളിച്ചുകൊണ്ടുപോകാതെ, വെളിച്ചത്തു വാടാ = വെളിവിൽ വാടാ, പോവാൻ അയച്ചീടുമോ = പോവാൻ നിന്നെ ഞാൻ അയയ്ക്കുകയില്ല. നമുക്ക് = നമുക്കു രണ്ടാൾക്കും, അടർക്കളത്തിൽ = പോർക്കളത്തിൽ, ഒന്നു കളിച്ചീടേണം = ഒന്നു കളിക്കണം, അതിന് = ആ കളിക്ക്, വലലൻ അഹം = വലലനായ ഞാൻ, നിന്നെ ഇതാ വിളിച്ചീടുന്നു = നിന്നെ ഇതാ വിളിക്കുന്നു.

ച. 2: ത്രിഗർത്തൻ ഭീമസേനനോടു പറയുന്നു—

ത്രിഗർത്തനാഥന്റെ = ത്രിഗർത്തദേശാധിപതിയായ എന്റെ, ഭുജമഹത്വം = ബാഹുപരാക്രമം, അറിഞ്ഞിടാതെ = മനസ്സിലാക്കാതെ, തിമിർത്ത മദത്തൊടു = വർദ്ധിച്ച ഗർവ്വോടുകൂടി, വന്നെതിർത്ത നിന്നെ = വന്നു യുദ്ധത്തിനു നേരിട്ട നിന്നെ, വികർത്തനാത്മജൻ തന്റെ പുരത്തിന്നയച്ചീടുവൻ = യമന്റെ ഗൃഹത്തിലേക്കു ഞാൻ അയയ്ക്കുന്നുണ്ട്. നിരർത്ഥം വികത്ഥനങ്ങൾ = അർത്ഥമില്ലാത്ത ഈ വീമ്പുപറച്ചിൽ, കിമർത്ഥം അഹോ = എന്തിനാണ്, കഷ്ടം.

പല്ലവി— കുടിലമതേ = കപടബുദ്ധിയായിട്ടുള്ളവനേ! ഉടമയോട് = അധികാരത്തോടുകൂടി, പടപൊരുവതിന് = യുദ്ധം ചെയ്യുവാൻ, അടർനിലമതിൽ = പോർക്കളത്തിൽ, വാടാ = വരിക. എടാ.

ച. 3: ഭീമസേനൻ ത്രിഗർത്തനോടു പറയുന്നു—

ഗിരികളിൽ നിരവധി = പർവ്വതങ്ങളിൽ വളരെ, കരികളും കിരികളും ഹരിണങ്ങൾ ജംബുകങ്ങൾ തുരുതുരനേ = ആനകളും പന്നികളും മാനുകളും കുറുക്കന്മാരും കൂട്ടംകൂട്ടമായി, പൊരുതുവതിന് = യുദ്ധം ചെയ്യുവാൻ , ഒരുമിച്ചു വരികിലും = ഒന്നിച്ചു വന്നാലും, ഹരിവരന് = സിംഹത്തലവന്. ഒരു ഭയം ഉദിക്കുമോ = ഒരു പേടിയുണ്ടാവുമോ, നീ കരുതുക = നീ ആലോചിച്ചു നോക്കുക.

*(ത്രിഗർത്തൻ ഭീമനോട്)*

4 മദിച്ചു വെട്ടുവാൻ വന്ന മഹിഷത്തിനൊടു സാമം
വദിച്ചാലതുകൊണ്ടേതും ഫലിച്ചിടുമോ?
ഉദിച്ച ഗർവ്വമൊടേവം കഥിച്ച നിന്നുടെ ദേഹം
പതിച്ചിടും ശരങ്ങൾകൊണ്ടവനിതലേ. (കുടില)

ശ്ലോകം 8. കേദാരഗൗഡം

ഭീമപ്രഭാവേന വിരാടഭൂപഃ
സ മുക്തബന്ധഃ പ്രഥമം ബഭൂവ
ബദ്ധഃ സുശർമ്മാഥ യുധിഷ്ഠിരോക്ത്യാ
മുക്തോ യയൌ ഹന്ത! യഥാർത്ഥനാമാ.

## ആറാം രംഗം

*(അന്തഃപുരം)*

ശ്ലോകം 9. നവരസം

അത്രാന്തരേ കില വിരാടപതേസ്തനൂജഃ
ശുദ്ധാന്തയൌവതവൃതഃ സുഖമുത്തരാഖ്യഃ
നാളീകസായകശരാളിവിധേയചേതാഃ
കേളീരസേന വനിതാജനമേവമൂചേ.

പ. 4: ത്രിഗർത്തൻ ഭീമസേനനോടു പറയുന്നു—

മദിച്ചുവെട്ടുവാൻ വന്ന മഹിഷത്തിനൊടു = അഹങ്കരിച്ചു വെട്ടുന്നതിനു വന്ന പോത്തിനോട്, സാമം വദിച്ചാൽ = നല്ല വാക്കു പറഞ്ഞാൽ, അതുകൊണ്ട് ഏതും = അതുകൊണ്ട് എന്തെങ്കിലും, ഫലിച്ചിടുമോ = ഫലം ഉണ്ടാവുമോ? ഉദിച്ച ഗർവ്വമൊട് = വർദ്ധിച്ച ഗർവ്വോടുകൂടി, ഏവം കഥിച്ച = ഇപ്രകാരം പറഞ്ഞ, നിന്നുടെ ദേഹം = നിന്റെ ശരീരം, ശരങ്ങൾകൊണ്ട് = അമ്പുകൾ ഏറ്റിട്ട്, അവനിതലേ = ഭൂമിയിൽ, പതിച്ചിടും = വീഴും.

ശ്ലോകം 8. പ്രഥമം = ആദ്യമായി, സഃ വിരാടഭൂപഃ = ആ വിരാടരാജാവ്, ഭീമപ്രഭാവേന = ഭീമസേനന്റെ പരാക്രമത്താൽ, മുക്തബന്ധഃ ബഭൂവ = ബന്ധനത്തിൽനിന്നു വേർപെട്ടവനായി ഭവിച്ചു, അഥ ബദ്ധഃ = അനന്തരം ബന്ധിക്കപ്പെട്ട, സുശർമ്മാ = സുശർമ്മാവ്—ത്രിഗർത്തൻ, യുധിഷ്ഠിരോക്ത്യാ = ധർമ്മപുത്രന്റെ വാക്കിനാൽ, മുക്തഃ = ബന്ധനത്തിൽനിന്നു മോചിക്കപ്പെട്ടവനായിട്ട്, യഥാർത്ഥനാമാ = ശരിയായ പേരോടുകൂടിയവനായിട്ട്— സുശർമ്മാവ് - നല്ല സുഖത്തോടുകൂടിയവൻ— ആയിട്ട്, യയൌ = പോയി.

ശ്ലോകം 9. അത്രാന്തരേ കില = ഈ സമയത്താകട്ടെ, ഉത്തരാഖ്യഃ = ഉത്തരൻ എന്നു പേരുള്ള, വിരാടപതേഃ തനൂജഃ = വിരാടരാജാവിന്റെ പുത്രൻ. സുഖം = സുഖമായി, ശുദ്ധാന്തയൌവതവൃതഃ = അന്തഃപുരത്തിലെ യുവതീജനങ്ങളോടുകൂടിയവനും, നാളീകസായകശരാളിവിധേയചേതാഃ = കാമന്റെ ശരസമൂഹത്തിന് അടിമപ്പെട്ട മനസ്സോടുകൂടിയവനും ആയിട്ട്, കേളീരസേന = കേളിയിൽ ആസക്തിയോടുകൂടി, വനിതാജനം = സ്ത്രീജനങ്ങളോട്, ഏവം ഊചേ = ഇപ്രകാരം പറഞ്ഞു.

പദം 11. നവരസം - അടന്ത

*(ഉത്തരൻ അന്തഃപുരസുന്ദരിമാരോട്)*

പല്ലവി

അരവിന്ദമിഴിമാരേ! ഗിരമിന്നു കേൾക്ക മേ
ശരദിന്ദുമുഖിമാരേ! സാദരം.

അനുപല്ലവി

കുരുവിന്ദദതിമാരേ! പരിചിൽ ക്രീഡകൾ ചെയ്തു
പെരുകുന്ന സുഖമേ നാം മരുവിടേണമിന്നേരം.(അരവിന്ദ)

ചരണങ്ങൾ

1 കടുത്ത ഭാവേന വില്ലുമെടുത്തു ബാണങ്ങളെല്ലാം
തൊടുത്തു ചൊരിഞ്ഞു മാരനടുത്തിടുന്നു.
തടുത്തുകൊള്ളുവാനേതും പടുത്വമില്ല മേ കൊങ്ക-
ത്തടത്താണേ, പൊളിയല്ല മടുത്തുകുംഭമൊഴിമാരേ!
(അരവിന്ദ)

2 എണ്ണാങ്കനിളങ്കാറ്റും വീണാവേണുനാദവും
ചേർന്ന കുസുമാദിയിതുകളെല്ലാം
പ്രാണവല്ലഭമാരേ! കാണിനേരം നിങ്ങളെ
കാണാഞ്ഞാൽ പരിതാപം വളർക്കുന്നു, സുഖമിപ്പോൾ
(അരവിന്ദ)

പദം 11. ഉത്തരൻ അന്തഃപുരസുന്ദരിമാരോടു പറയുന്നു—

പല്ലവി. അനുപല്ലവി—അരവിന്ദമിഴിമാരേ = താമരപോലുള്ള കണ്ണോടുകൂടിയവരേ, ശരദിന്ദുമുഖിമാരേ = ശരൽക്കാലത്തെ ചന്ദ്രനെപ്പോലുള്ള മുഖത്തോടുകൂടിയവരേ, സാദരം ഇന്നു മേ = ആദരവോടുകൂടി ഇപ്പോൾ എന്റെ, ഗിരം കേൾക്ക = വാക്കു കേൾക്കുവിൻ, കുരുവിന്ദദതിമാരേ = കുരുക്കുത്തിമുല്ലപ്പൂപോലുള്ള പല്ലുകളോടുകൂടിയവരേ, നാം ഇന്നേരം = നമ്മൾ ഇപ്പോൾ, പരിചിൽ ക്രീഡകൾ ചെയ്തു = നല്ലപോലെ കേളിയാടി, പെരുകുന്ന സുഖമേ = വർദ്ധിക്കുന്ന സുഖത്തോടുകൂടി, മരുവിടേണം = കഴിഞ്ഞുകൂടണം.

ച. 1: മടുത്തുകുംഭമൊഴിമാരേ = തേൻ തുവുന്ന വാക്കോടുകൂടിയവരേ, മാരൻ = കാമദേവൻ, കടുത്ത ഭാവേന = ക്രൂരതയോടുകൂടി, വില്ലും എടുത്തു ബാണങ്ങൾ എല്ലാം തൊടുത്തു ചൊരിഞ്ഞു = വില്ലുമെടുത്തു ശരങ്ങൾ എല്ലാം തൊടുത്തു വർഷിച്ചുകൊണ്ട്, അടുത്തിടുന്നു = അടുത്തടുത്തു വരുന്നു, മേ തടുത്തുകൊള്ളുവാൻ = എനിക്കു തടുക്കുവാൻ, ഏതും പടുത്വമില്ല = ഒട്ടും ശക്തിയില്ല. കൊങ്കത്തടത്താണേ = ഞാൻ നിങ്ങളുടെ കുളുർമുലത്തടങ്ങൾ തൊട്ടാണയിടുന്നു, പൊളിയല്ല = (ഇതു) സത്യമാണ്.

ച. 2: പ്രാണവല്ലഭമാരേ = അല്ലയോ പ്രാണപ്രിയമാരേ, എണ്ണാങ്കൻ = ചന്ദ്രനും, ഇളങ്കാറ്റും = മന്ദമാരുതനും, വീണാവേണുനാദവും = വീണ, വേണു എന്നിവയുടെ നാദവും, ചേർന്ന കുസുമാദി = ഭംഗിയുള്ള പുഷ്പം മുതലായവയും, ഇതുകളെല്ലാം = എന്നിവയൊക്കെയും, കാണിനേരം = ക്ഷണനേരംപോലും, നിങ്ങളെ കാണാഞ്ഞാൽ = നിങ്ങളെ കാണാതിരുന്നാൽ, പരിതാപം വളർക്കുന്നു = സന്താപം വർദ്ധിപ്പിക്കുന്നു. ഇപ്പോൾ = നിങ്ങളോടുകൂടെയിരിക്കുന്ന ഈ സമയത്ത് (ആകട്ടെ). സുഖം = സുഖം, (വർദ്ധിപ്പിക്കുന്നു.)

### പദം 12. കുമ്മി

*(അന്തഃപുരസുന്ദരിമാർ ഉത്തരനോട്)*

ഖണ്ഡങ്ങൾ

1 വീര! വിരാടകുമാര! വിഭോ!
ചാരുതരഗുണസാഗര ഭോ!!
മാരലാവണ്യ!— നാരീമനോ-
ഹാരിതാരുണ്യ! — ജയ ജയ-
ഭൂരികാരുണ്യ!— വന്നീടുക
ചാരത്തിഹ, പാരിൽത്തവ
നേരൊത്തവരാരുത്തര!
സാരസ്യസാരമറിവതിനും —നല്ല-
മാരസ്യ ലീലകൾ ചെയ്‌വതിന്നും.

*(അന്തഃപുരസുന്ദരിമാർ തമ്മിൽത്തമ്മിൽ)*

2 നാളീകലോചനമാരേ! നാം
വ്രീള കളഞ്ഞു വിവിധമോരോ
കേളികളാടി —മുദാ രാഗ-
മാലകൾ പാടി — കരം കൊട്ടി-
ച്ചാലവേ പാടി - ത്തിരുമുമ്പിൽ
താളത്തോടു മേളത്തോടു
മേളിച്ചനുകൂലത്തോടു-
മാളികളേ! നടനം ചെയ്യേണം —നല്ല -
കേളി ജഗത്തിൽ വളർത്തിടേണം.

പദം 12. അന്തഃപുരസുന്ദരിമാർ ഉത്തരനോടു പറയുന്നു—

ഖണ്ഡം 1. വീര വിരാടകുമാര = വീരനായ വിരാടരാജപുത്ര, ഭോ വിഭോ = അല്ലയോ നാഥ. ചാരുതരഗുണസാഗര = മനോഹരഗുണങ്ങൾക്കു സമുദ്രമായിട്ടുള്ളവനേ, മാരലാവണ്യ = കാമസുന്ദര, നാരീമനോഹാരിതാരുണ്യ = സ്ത്രീകളുടെ മനസ്സിനെ വശീകരിക്കുന്ന യൗവനത്തോടുകൂടിയവനേ. ഭൂരികാരുണ്യ = ഏറ്റവും ദയയോടു കൂടിയവനേ, ജയ ജയ = ജയിച്ചാലും ജയിച്ചാലും, ഉത്തര = അല്ലയോ ഉത്തര, ഇഹ ചാരത്തു വന്നീടുക = ഇവിടെ അടുത്തു വന്നാലും. സാരസ്യസാരം അറിവതിനും = സരസതയുടെ സത്ത് അറിവാനും, നല്ല മാരസ്യലീലകൾ ചെയ്‌വതിനും = നല്ല കാമന്റെ കേളികൾ നടത്തുവാനും, പാരിൽ തവ നേർ ഒത്തവർ = ഭൂമിയിൽ നിങ്ങൾക്കു സാമ്യമുള്ളവർ, ആർ = ആരാണുള്ളത്.

ഖണ്ഡം 2. അന്തഃപുരസുന്ദരിമാർ തമ്മിൽത്തമ്മിൽ പറയുന്നു......

നാളീകലോചനമാരേ ആളികളേ = താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയ സഖിമാരേ, നാം വ്രീള കളഞ്ഞ് = നമ്മൾ നാണം വെടിഞ്ഞ്, വിവിധം ഓരോ കേളികൾ ആടി = പലതരം ഓരോ കളികൾ കളിച്ച്, മുദാ രാഗമാലകൾ പാടി = സന്തോഷത്തോടെ പല രാഗങ്ങളും പാടി, കരംകൊട്ടി ചാലവേ പാടി = കൈകൊട്ടി നന്നായി പാടി, തിരുമുമ്പിൽ = രാജകുമാരന്റെ മുമ്പിൽ, താളത്തോടു മേളത്തോടു മേളിച്ച് = താളത്തോടും മേളത്തോടുംകൂടി, അനുകൂലത്തോടും നടനം ചെയ്യേണം = സന്തോഷം വരുമാറ് കുമ്മിയടിക്കണം. നല്ല കേളി = നല്ല കീർത്തി, ജഗത്തിൽ വളർത്തിടേണം = ലോകത്തിൽ വർദ്ധിപ്പിക്കണം.

3 ഹൃദ്യതരമൊന്നു പാടീടുവാ-
നുദ്യോഗമേതും കുറയ്ക്കരുതേ.
വിദ്യുല്ലതാംഗി — ചൊല്ലീടുക
ഗദ്യങ്ങൾ ഭംഗി — കലർന്നു നീ
സദ്യോ മാതംഗി! ധണം തക
തധിമിത്തത്തെയ്യ
തതോം തതോമെന്നു
മദ്ദളം വാദയ ചന്ദ്രലേഖേ! — നല്ല-
പദ്യങ്ങൾ ചൊൽക നീ രത്നലേഖേ!

4 പാണിവളകൾ കിലുങ്ങീടവേ — പാരം
ചേണുറ്റ കൊങ്ക കുലുങ്ങീടവേ
വേണിയഴിഞ്ഞും നവസുമ-
ശ്രേണി പൊഴിഞ്ഞും —കളമൃദു-
വാണിമൊഴിഞ്ഞും — സഖി! ഹേ ക-
ല്യാണി! ഘനവേണി! ശുക-
വാണി! സുശ്രോണി! നാ-
മിണങ്ങിക്കുമ്മിയടിച്ചീടേണം - നന്നായ്
വണങ്ങിക്കുമ്മിയടിച്ചീടേണം.

ഖണ്ഡം 3. വിദ്യുല്ലതാംഗി = മിന്നൽക്കൊടിപോലെ അംഗങ്ങളോടുകൂടിയ വിദ്യുല്ലതാംഗി എന്നു പേരായ സഖി, ഹൃദ്യതരം ഒന്നു പാടീടുവാൻ = ഏറ്റവും മധുരമായി ഒന്നു പാടുവാൻ, ഉദ്യോഗം ഏതും കുറയ്ക്കരുതേ = ഉത്സാഹം ഒട്ടും കുറയ്ക്കരുതേ, മാതംഗി = അല്ലയോ മാതംഗി, നീ സദ്യഃ = നീ വേഗത്തിൽ, ഗദ്യങ്ങൾ ഭംഗികലർന്നു ചൊല്ലീടുക = ഗദ്യങ്ങൾ ഭംഗിയായി ചൊല്ലുക. ചന്ദ്രലേഖേ = അല്ലയോ ചന്ദ്രലേഖേ, ധണം തകതധിമിത്തത്തെയ്യതതോം തതോം എന്നു മദ്ദളം വാദയ = ധണം തകതധിമിത്തത്തെയ്യതതോം തതോം എന്നു മദ്ദളം വായിക്കൂ. രത്നലേഖേ നീ നല്ല പദ്യങ്ങൾ ചൊൽക = അല്ലയോ രത്നലേഖേ നീ നല്ല പദ്യങ്ങൾ ചൊല്ലുക.

ഖണ്ഡം 4. സഖി ഹേ കല്യാണി ഘനവേണി ശുകവാണി സുശ്രോണി നാം = അല്ലയോ കല്യാണി ഘനവേണി ശുകവാണി സുശ്രോണി എന്നു പേരുള്ള സഖികളേ നമ്മൾ, പാണിവളകൾ കിലുങ്ങീടവേ = കൈവളകൾ കിലുങ്ങുമാറും, പാരം ചേണുറ്റ കൊങ്ക കുലുങ്ങീടവേ = ഏറ്റവും അഴകുള്ള കൊങ്കകൾ കുലുങ്ങുമാറും, വേണി അഴിഞ്ഞും = തലമുടി കെട്ടഴിഞ്ഞും, നവസുമശ്രേണി പൊഴിഞ്ഞും = പുതുമലർനിര താഴെ കൊഴിഞ്ഞും, കളമൃദുവാണി മൊഴിഞ്ഞും = മധുരവും മൃദുവും ആയ വാക്ക് പറഞ്ഞും, ഇണങ്ങി കുമ്മി അടിച്ചീടേണം = ഇണക്കത്തോടുകൂടി കുമ്മിയടിക്കണം, നന്നായ് വണങ്ങി കുമ്മിയടിച്ചീടേണം = നല്ലപോലെ താണു കുമ്മിയടിക്കണം.

വിദ്യുല്ലതാംഗി, മാതംഗി, ചന്ദ്രലേഖ, രത്നലേഖ, കല്യാണി, ഘനവേണി, ശുകവേണി, സുശ്രോണി എന്നിവ എട്ടും അന്തഃപുര സുന്ദരിമാരുടെ പേരുകളാണ്. ഈ രംഗത്തിൽ എട്ടു സ്ത്രീവേഷങ്ങളും ഉത്തരനും വേണമെന്നാണ് കവിയുടെ അഭിപ്രായമെന്നു തോന്നുന്നു.

## ഏഴാം രംഗം

*(അന്തഃപുരം)*

ശ്ലോകം 10. നാഥനാമക്രിയ

ബാഹാബലേന പശുപാലകുലം വിജിത്യ
മാഹാകുലേ നിശി ഹൃതേ കുരുപുംഗവേന
ഹാഹേതി താവദമുമുത്തരമേത്യ നാരീ-
വ്യൂഹാന്തരസ്ഥിതമിതി സ്മ വദന്തി ഗോപാഃ.

പദം 13. നാഥനാമക്രിയ - അടന്ത

*(ഗോപന്മാർ ഉത്തരനോട്)*

ചരണങ്ങൾ

1 മാനവേന്ദ്രകുമാര! പാലയ
ദീനരാകിയ ഞങ്ങളെ
മാനനീയഗുണാംബുധേ! മണി-
സാനുധീര! നമോസ്തു തേ.

2 മുഷ്കരന്മാരായ കൗരവർ
തക്കമാശു ധരിച്ചുടൻ
തസ്കരാകൃതി പൂണ്ടു ഗോകുല-
മൊക്കെയും ബത! കൊണ്ടുപോയ്.

ശ്ലോകം 10. കുരുപുംഗവേന = ദുര്യോധനനാൽ, നിശി ബാഹാബലേന = രാത്രിയിൽ ബാഹുബലംകൊണ്ട്, പശുപാലകുലം = ഗോപസംഘത്തെ, വിജിത്യ = തോല്പിച്ച്, മാഹാകുലേ ഹൃതേ = പശുക്കൂട്ടം അപഹരിക്കപ്പെട്ടപ്പോൾ. ഗോപാഃ താവത് = ഗോപന്മാരാകട്ടെ, ഹാ ഹാ ഇതി = അയ്യയ്യോ എന്നു നിലവിളിച്ചുകൊണ്ട്, നാരീവ്യൂഹാന്തരസ്ഥിതം = സ്ത്രീസമൂഹത്തിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന, അമും ഉത്തരം ഏത്യ = ആ ഉത്തരന്റെ അടുക്കൽ വന്ന്, ഇതി വദന്തി സ്മ = ഇപ്രകാരം പറഞ്ഞു.

പദം 13. ഗോപന്മാർ ഉത്തരനോടു പറയുന്നു—

ച. 1: മാനവേന്ദ്രകുമാര = അല്ലയോ രാജകുമാര, ദീനരാകിയ ഞങ്ങളെ = ദുഃഖിതരായ ഞങ്ങളെ, പാലയ = രക്ഷിക്കണേ, മാനനീയഗുണാംബുധേ = ബഹുമാന്യഗുണങ്ങൾക്കു സമുദ്രമായിട്ടുള്ളവനേ, മണിസാനുധീര = മഹാമേരുവിനെപ്പോലെ, ധൈര്യശാലിയായിട്ടുള്ളവനേ, തേ നമഃ അസ്തു = അങ്ങയ്ക്കു നമസ്കാരം ഭവിക്കട്ടെ.

ച.2. മുഷ്കരന്മാരായ = ഗർവ്വിഷ്ഠന്മാരായ, കൗരവർ = ദുര്യോധനാദികൾ, ആശു തക്കം ധരിച്ച് ഉടൻ = വേഗത്തിൽ തക്കം കണ്ടറിഞ്ഞ് ഉടനെതന്നെ, തസ്കരാകൃതി പൂണ്ട് = കള്ളന്മാരുടെ രൂപം ധരിച്ച്, ഗോകുലം ഒക്കെയും = പശുസമൂഹത്തെ മുഴുവനും, കൊണ്ടുപോയ് ബത = കൊണ്ടുപോയി കഷ്ടം.

3 ക്രുദ്ധരായഥ ഞങ്ങളും ദ്രുത-
മർദ്ധരാത്രിയിലെത്രയും
യുദ്ധമേറ്റിഹ തോറ്റു പോന്നിതു
ബദ്ധഖേദമവേഹി ഭോഃ.

4 ജന്യസീമനി നീയുമരിവര-
സൈന്യമാശു ജയിച്ചുടൻ
ധന്യശീല! പശുക്കളെത്തവ
ചെന്നു വീണ്ടുവരേണമേ

പദം 14. (ഉത്തരൻ ഗോപന്മാരോട്)

ചരണങ്ങൾ

1 ഗോപാലകന്മാരേ! പരിതാപമുള്ളിലരുതേതും
ചാപപാണിവരനാകും ഞാൻ നിങ്ങൾക്കു വന്നോ-
രാപദമശേഷം പോക്കുവൻ.

2 കണ്ടുകൊൾക മമ വീര്യം രണ്ടുനാഴികയ്ക്കുള്ളിൽ ഞാൻ
കണ്ടകനിഗ്രഹം ചെയ്തുടൻ ഗോകുലം വീണ്ടു
കൊണ്ടുപോരുന്നുണ്ടു നിർണ്ണയം. (ഗോപാലക)

ച. 3: അഥ ഞങ്ങളും = അനന്തരം ഞങ്ങളും, ദ്രുതം അർദ്ധരാത്രിയിൽ = ഉടനെ പാതിരയ്ക്ക്, എത്രയും യുദ്ധമേറ്റ് = ഏറ്റവും യുദ്ധംചെയ്ത്, തോറ്റ് ബദ്ധഖേദം = തോറ്റ് ദുഃഖത്തോടുകൂടി, ഇഹ പോന്നിതു = ഇങ്ങോട്ടു പോന്നു. ഭോഃ = അല്ലയോ രാജകുമാര, അവേഹി = അറിഞ്ഞാലും.

ച. 4: ധന്യശീല = നല്ല സ്വഭാവത്തോടുകൂടിയ കുമാര, ജന്യസീമനി = യുദ്ധരംഗത്തിൽ , നീയും ചെന്നു = അവിടുന്നു ചെന്ന് , ആശു അരിവരസൈന്യം = വേഗത്തിൽ ശത്രുസൈന്യത്തെ, ജയിച്ച് ഉടൻ = തോല്പിച്ച് ഉടനെ, പശുക്കളെ വീണ്ടു വരേണമേ = പശുക്കളെ വീണ്ടെടുത്ത് കൊണ്ടുപോരേണമേ.

പദം 14. ഉത്തരൻ ഗോപന്മാരോടു പറയുന്നു—

ച. 1: ഗോപാലകന്മാരേ = അല്ലയോ ഗോപന്മാരേ, ഉള്ളിൽ പരിതാപം = മനസ്സിൽ ദുഃഖം, ഏതും അരുത് = ഒട്ടും വേണ്ട. ചാപപാണിവരനാകും ഞാൻ നിങ്ങൾക്കു = വില്ലാളിവീരനായ ഞാൻ നിങ്ങൾക്കു, വന്നോരു ആപദം = വന്നിട്ടുള്ള ആപത്തിനെ, അശേഷം പോക്കുവൻ = മുഴുവൻ ശമിപ്പിക്കുന്നുണ്ട്.

ച.2 : മമ വീര്യം കണ്ടുകൊൾക = എന്റെ പരാക്രമം നിങ്ങൾ കണ്ടുകൊള്ളുവിൻ. ഞാൻ രണ്ടു നാഴികയ്ക്കുള്ളിൽ = ഞാൻ രണ്ടു നാഴികയ്ക്കകത്ത്, കണ്ടകനിഗ്രഹം ചെയ്ത് = ശത്രുക്കളെ നിഗ്രഹിച്ച്, ഉടൻ ഗോകുലം = ഉടനെ പശുക്കൂട്ടത്തെ, വീണ്ടു കൊണ്ടുപോരുന്നുണ്ട് = വീണ്ടെടുത്തു കൊണ്ടുപോരും, നിർണ്ണയം = തീർച്ചയാണ്.

3 ശക്രനാദിയാകും ദേവചക്രമിങ്ങു വരികിലും
വിക്രമിയായീടുമെന്നോടു സംഗരഭുവി
നില്ക്കയില്ലെന്തു മറ്റുള്ളവർ. (ഗോപാലക)

4 ഭീരുതകൂടാതെ മമ തേരതു തെളിപ്പാനൊരു
സാരഥിയുണ്ടെങ്കിലിന്നു ഞാൻ വൈരിസഞ്ചയം
പാരാതെ ജയിച്ചുവരുവൻ. (ഗോപാലക)

5 കൃഷ്ണസാരഥിയായ് മുന്നം ജിഷ്ണു ഖാണ്ഡവദാഹത്തിൽ
ജിഷ്ണുതന്നെ വെന്നതുപോലെ സംഗരേ രിപു-
ജിഷ്ണു ഞാൻ ജയിച്ചു വരുവൻ.

## എട്ടാം രംഗം

*(അർജ്ജുനന്റെ വാസഗൃഹം)*

**ശ്ലോകം 11. ഉശാനി**

ഇതി ഭർത്തൃസമത്വകല്പനം
വചനം തസ്യ നിശമ്യ ദുർമ്മനാഃ
ദ്രുപദസ്യ സുതാ കിരീടിനം
പതിമാസാദ്യ ജഗാദ സാദരം.

ച. 3: ശക്രനാദിയാകും = ദേവേന്ദ്രൻ മുതലായ, ദേവചക്രം = ദേവസമൂഹം. ഇങ്ങു വരികിലും = ഇവിടെ വന്നാൽപോലും, സംഗരഭുവി വിക്രമിയായിടും എന്നോടു നില്ക്കയില്ല = യുദ്ധത്തിൽ പരാക്രമശാലിയായ എന്റെ നേരിട്ടു നില്ക്കുകയില്ല. മറ്റുള്ളവർ എന്ത് = മററുള്ളവർ എന്തു ചെയ്യാനാണ്?

ച. 4: ഭീരുത കൂടാതെ = പേടികൂടാതെ, മമ തേരതു തെളിപ്പാൻ ഒരു സാരഥി ഉണ്ടെങ്കിൽ = എന്റെ തേർ തെളിക്കുവാൻ ഒരു തേരാളി ഉണ്ടെങ്കിൽ, ഇന്നു ഞാൻ വൈരിസഞ്ചയം = ഇന്നു ഞാൻ ശത്രുസമൂഹത്തെ, പാരാതെ ജയിച്ചു വരുവൻ = താമസം കൂടാതെ തോല്പിച്ചുവരുന്നതാണ്.

ച. 5: മുന്നം ഖാണ്ഡവദാഹത്തിൽ = പണ്ടു ഖാണ്ഡവവനം ദഹിപ്പിച്ചപ്പോൾ, കൃഷ്ണസാരഥിയായ് = ശ്രീകൃഷ്ണനാകുന്ന സാരഥിയോടുകൂടി, ജിഷ്ണു = അർജ്ജുനൻ, ജിഷ്ണു തന്നെ വെന്നതുപോലെ = ദേവേന്ദ്രനെ ജയിച്ചതുപോലെ, രിപുജിഷ്ണു ഞാൻ = ശത്രുക്കളെ ജയിക്കുക എന്ന സ്വഭാവമുള്ള ഞാൻ, സംഗരേ ജയിച്ചുവരുവൻ = യുദ്ധത്തിൽ ജയിച്ചു വരുന്നതാണ്.

ശ്ലോകം 11. ഇതി ഭർത്തൃസമത്വകല്പനം = ഇപ്രകാരം ഭർത്താവായ അർജ്ജുനനോടു സമത്വം കല്പിച്ചുകൊണ്ടുള്ള, തസ്യ വചനം = ആ ഉത്തരന്റെ വാക്ക്, നിശമ്യ = കേട്ടിട്ട്, ദുർമ്മനാഃ = മനസ്സുഖമില്ലാതായിത്തീർന്ന, ദ്രുപദസ്യ സുതാ = പാഞ്ചാലി, പതിം കിരീടിനം = ഭർത്താവായ അർജ്ജുനനെ, ആസാദ്യ = സമീപിച്ചിട്ട്, സാദരം = ആദരവോടുകൂടി, ജഗാദ = പറഞ്ഞു.

### പദം 15. ഉശാനി - അടന്ത

*(പാഞ്ചാലി അർജ്ജുനനോട്)*

പല്ലവി

വല്ലഭ! ശൃണു വചനം വാസവസൂനോ!
മല്ലീസായകസുന്ദര!

അനുപല്ലവി

വില്ലാളിപ്രവരന്മാരെല്ലാവരും ചൂടും
നല്ല രത്നമേ! വീര! കല്യാണഗുണസിന്ധോ! (വല്ലഭ)

ചരണങ്ങൾ

1 മല്ലാരിയുടെ ബന്ധുക്കൾ പാണ്ഡവർ നിങ്ങൾ
വല്ലഭയാകുമെന്നോടും
അല്ലും പകലുമന്യൻ ചൊല്ലും വേലകൾ ചെയ്തു
അല്ലലോടു വാഴുവാനല്ലോ സംഗതി ഹാ ഹാ. (വല്ലഭ)

2 ധാർത്തരാഷ്ട്രനും സേനയും ഗോഗ്രഹം ചെയ്ത
വാർത്ത കേട്ടതികോപേന
ധൂർത്തനുത്തരൻ നാരീസാർത്ഥം കേൾക്കവേ ചൊന്ന-
തോർത്തു കോപവുമുള്ളിലാർത്തിയും വളരുന്നു. (വല്ലഭ)

പദം 15. പാഞ്ചാലി അർജ്ജുനനോടു പറയുന്നു—

പല്ലവി, അനുപല്ലവി - വാസവസൂനോ = ഇന്ദ്രപുത്രാ, മല്ലീസായക സുന്ദര = കാമസുന്ദര, വല്ലഭ = ഭർത്താവേ, വില്ലാളിപ്രവരന്മാർ എല്ലാവരും ചൂടും നല്ല രത്നമേ വീര = വില്ലാളിവീരന്മാർ എല്ലാവരും അണിയുന്ന വിശിഷ്ടരത്നമേ, വീര, കല്യാണഗുണസിന്ധോ = ശുഭഗുണങ്ങൾക്കു സമുദ്രമായിട്ടുള്ളവനേ, വചനം ശൃണു = വാക്കു കേട്ടാലും.

ച. 1: മല്ലാരിയുടെ ബന്ധുക്കൾ പാണ്ഡവർ നിങ്ങൾ = ശ്രീകൃഷ്ണന്റെ ബന്ധുക്കളായിട്ടുള്ള പാണ്ഡവരായ നിങ്ങൾ, വല്ലഭയാകും എന്നോടും = ഭാര്യയായ എന്നോടുകൂടി, അല്ലും പകലും = രാവും പകലും, അന്യൻ ചൊല്ലും വേലകൾ ചെയ്തു = മറ്റുള്ളവർ പറയുന്ന പ്രവൃത്തികൾ ചെയ്തുകൊണ്ട്, അല്ലലോടു വാഴുവാനല്ലോ = ദുഃഖത്തോടുകൂടി ജീവിക്കുവാനാണല്ലോ, സംഗതി = ഇടവന്നത്. ഹാഹാ = കഷ്ടം കഷ്ടം.

ച. 2 ധാർത്തരാഷ്ട്രനും = ദുര്യോധനനും, സേനയും = സൈന്യവും, ഗോഗ്രഹം ചെയ്ത വാർത്ത കേട്ട് = പശുക്കളെ അപഹരിച്ച വൃത്താന്തം കേട്ടിട്ട്, അതികോപേന = വലിയ കോപത്തോടുകൂടി, ധൂർത്തൻ ഉത്തരൻ = മൂർഖനായ ഉത്തരൻ, നാരീസാർത്ഥം കേൾക്കവേ = സ്ത്രീസമൂഹം കേൾക്കുമാറ്, ചൊന്നത് ഓർത്ത് = പറഞ്ഞ വാക്കു വിചാരിച്ചിട്ട്, ഉള്ളിൽ കോപവും ആർത്തിയും = മനസ്സിൽ കോപവും സങ്കടവും, വളരുന്നു = വർദ്ധിക്കുന്നു.

3 തേരതു തെളിച്ചീടുവാൻ ദക്ഷനായൊരു
സാരഥിയുണ്ടെന്നാകിൽ
വീര! നീയെന്നപോലെ വൈരിസഞ്ചയം തന്നെ
പോരിൽ വെല്ലുമെന്നോരോ വീരവാദങ്ങൾ ചൊന്നാൻ.
(വല്ലഭ)

*(അർജ്ജുനൻ പാഞ്ചാലിയോട്)*

4 താരിൽത്തേൻമൊഴിമാർമണേ! ഉത്തരൻ തന്റെ
ചാരത്തു ചെന്നു ചൊൽക നീ.
സാരഥ്യം ബൃഹന്നള പോരും ചെയ്‌വതിനെന്നു
ചാരുസ്തനി! നീ താപഭാരത്തെ ത്യജിച്ചാലും

പല്ലവി

പാർവ്വണശശിവദനേ! കേൾക്ക മേ വാചം
പാഞ്ചാലരാജകന്യേ.

## ഒമ്പതാം രംഗം

*(ഉത്തരന്റെ വാസസ്ഥലം)*

ശ്ലോകം 12. സുരുട്ടി

സാരഥ്യകർമ്മണി തവാസ്തി ബൃഹന്നളേതി
കൃഷ്ണാവചഃ ശ്രുതവതാ പുനരുത്തരേണ
ദ്രാഗുത്തരാ സമുദിതാഭിമതാർജ്ജുനേന
സാകം സമേത്യ ച ജഗാദ സഹോദരം തം.

പ. 3: തേരതു തെളിച്ചീടുവാൻ = തേർ തെളിക്കുവാൻ, ദക്ഷനായൊരു സാരഥി ഉണ്ടെന്നാകിൽ = സമർത്ഥനായ ഒരു സാരഥി ഉണ്ടെങ്കിൽ, വീര നീയെന്നപോലെ = അല്ലയോ വീര അങ്ങയെപ്പോലെ, വൈരിസഞ്ചയംതന്നെ = ശത്രുസമൂഹത്തെ, പോരിൽ വെല്ലും = യുദ്ധത്തിൽ ജയിക്കും, എന്നോരോ = എന്നിങ്ങനെ ഓരോ, വീരവാദങ്ങൾ ചൊന്നാൻ = വീരവാദങ്ങൾ പറഞ്ഞു.

പ. 4: അർജ്ജുനൻ പാഞ്ചാലിയോടു പറയുന്നു—

താരിൽത്തേൻമൊഴിമാർമണേ = പൂന്തേൻ വാണിമാരിൽ രത്നമായവളേ, നീ ഉത്തരൻതന്റെ ചാരത്തു ചെന്നു = നീ ഉത്തരന്റെ അടുത്തു ചെന്നിട്ട്, ബൃഹന്നള സാരഥ്യം ചെയ്‌വതിന്നു പോരും = ബൃഹന്നള തേർ തെളിക്കുവാൻ സമർത്ഥയാണ്, (അങ്ങയോടുകൂടി) പോരുകയും ചെയ്യും, എന്നു ചൊൽക = എന്നു പറയുക. ചാരുസ്തനി = സുന്ദരസ്തനങ്ങളോടുകൂടിയവളെ, നീ താപഭാരത്തെ ത്യജിച്ചലും = നീ അതിദുഃഖത്തെ ഉപേക്ഷിച്ചാലും.

പല്ലവി - പാർവ്വണശശിവദനേ = പൂർണ്ണചന്ദ്രമുഖി, പാഞ്ചാലരാജകന്യേ = പാഞ്ചാലി, മേ വാചം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ശ്ലോകം 12. തവ സാരഥ്യകർമ്മണി = അങ്ങേയ്ക്കു തേർ തെളിക്കുവാൻ, ബൃഹന്നളാ അസ്തി = ബൃഹന്നളയുണ്ട്, ഇതി കൃഷ്ണാ വചഃ = എന്ന പാഞ്ചാലിയുടെ വാക്ക്, ശ്രുതവതാ ഉത്തരേണ പുനഃ = കേട്ട ഉത്തരനാൽ ആകട്ടെ. ദ്രാക് സമുദിതാ അഭിമതാ ഉത്തരാ = വേഗത്തിൽ പറയപ്പെട്ട സമ്മതയായ ഉത്തര, അർജ്ജുനേന സാകം = അർജ്ജുനനോടുകൂടെ, സമേത്യ = ചെന്നിട്ട്, തം സഹോദരം ജഗാദ ച = ആ സഹോദരനോടു പറയുകയും ചെയ്തു.

### പദം 16. സുരുട്ടി - ചെമ്പട

*(അർജ്ജുനനോടുകൂടിച്ചെന്ന ഉത്തര ഉത്തരനോട്)*

പല്ലവി

വീര! സോദര! സുമതേ! കേൾക്ക മേ വാചം
വീര! സോദര! സുമതേ!

അനുപല്ലവി

സാരഥി ബൃഹന്നള സാദരമിത വന്നു. (വീര)

ചരണങ്ങൾ

1 തേരതിലേറിച്ചെന്നു വൈരികളേയും വെന്നു
പാരം കീർത്തി കൈക്കൊണ്ടു പാരാതെ വന്നീടുക. (വീര)

*(ഉത്തരൻ അർജ്ജുനനോട്)*

2 ചാതുര്യമോടു മമ സൂതകർമ്മം ചെയ്യാമോ?
ഭീതി വേണ്ടാ, സവിധേ ഹേതിമാൻ ഞാനുണ്ടല്ലോ.



പല്ലവി

കേൾക്ക മാമകവചനം ഹേ ബൃഹന്നളേ!
കേൾക്ക മാമകവചനം.

*(അർജ്ജുനൻ ഉത്തരനോട്)*

3 ആജി ശീലമില്ലേറ്റം വ്യാജമെന്നിയേ രഥ-
വാജി തെളിപ്പൻ, തേരിൽ നീ ജവേന കേറുക.

പദം 16. അർജ്ജുനനോടുകൂടി ചെന്ന ഉത്തര ഉത്തരനോടു പറയുന്നു—

പല്ലവി, അനുപല്ലവി— വീര സുമതേ സോദര = വീരനും ബുദ്ധിശാലിയുമായ ജ്യേഷ്ഠാ, മേ വാചം കേൾക്ക = എന്റെ വാക്കു കേൾക്കുക. സാരഥി ബൃഹന്നള = തേർ തെളിക്കാൻ തയ്യാറായിട്ട് ബൃഹന്നള, സാദരം ഇത വന്നു = ആദരത്തോടുകൂടി ഇതാ വന്നിരിക്കുന്നു.

ച. 1: തേരതിൽ ഏറിച്ചെന്ന് = തേരിൽ കയറിച്ചെന്ന്, വൈരികളേയും വെന്ന് = ശത്രുക്കളേയും ജയിച്ച്, പാരം കീർത്തി കൈക്കൊണ്ട് = ഏറ്റവും കീർത്തിനേടി, പാരാതെ വന്നീടുക = വേഗം വന്നാലും.

ച. 2: ഉത്തരൻ അർജ്ജുനനോടു പറയുന്നു—

ചാതുര്യമോടു മമ = സാമർത്ഥ്യത്തോടുകൂടി എനിക്ക്, സൂതകർമ്മം ചെയ്യാമോ = തേർ തെളിക്കാമോ ? ഭീതി വേണ്ടാ = പേടിവേണ്ടാ, സവിധേ = അടുക്കൽ, ഹേതിമാൻ ഞാൻ ഉണ്ടല്ലോ = ആയുധപാണിയായ ഞാൻ ഉണ്ടല്ലോ.

പല്ലവി — ഹേ ബൃഹന്നളേ = അല്ലയോ ബൃഹന്നളേ, മാമകവചനം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ച. 3: അർജ്ജുനൻ ഉത്തരനോടു പറയുന്നു—

ആജി ഏററം ശീലമില്ല = യുദ്ധം നല്ല ശീലമില്ല, വ്യാജം എന്നിയേ = വ്യാജം കൂടാതെ, രഥവാജി തെളിപ്പൻ = തേർക്കുതിരകളെ ഞാൻ തെളിക്കാം. തേരിൽ നീ ജവേന കേറുക = തേരിൽ അങ്ങു വേഗം കയറിയാലും,

പല്ലവി

രാജനന്ദന! സുമതേ! കേൾക്ക മേ വാചം
രാജനന്ദന! സുമതേ!

ശ്ലോകം 13. സുരുട്ടി (ഇടശ്ലോകം)

പ്രമദാകുലം കുരുവരാംബരാർത്ഥി തൽ
പ്രമദാകുലോഥ പരിരഭ്യ നിർഭരം
സഹസാരഥീ രണജിഗീഷയോത്തരഃ
സഹസാ രഥീ നിജപുരാൽ പ്രതസ്ഥിവാൻ.

## പത്താം രംഗം

*(യുദ്ധരംഗം)*

ശ്ലോകം 14. ആനന്ദഭൈരവി

ഉത്തരംഗജലരാശിഭീഷണാ-
മുത്തരഃ കുരുവരൂഥിനീം തദാ
സത്വരം സമവലോക്യ സാദ്ധ്വസാ-
ദസ്തധൈര്യമധികം രുരോദ സഃ

പല്ലവി - സുമതേ രാജനന്ദന = ബുദ്ധിമാനായ രാജകുമാര, മേ വാചം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ഈ അർജ്ജുനന്റെ വാക്കിൽ, ഉത്തരനു യുദ്ധം നല്ല ശീലമില്ല എന്നും അർത്ഥം വരാവുന്നതുകൊണ്ട് അസത്യം വന്നുചേർന്നിട്ടില്ലെന്നു കാണാം.

ശ്ലോകം 13. അഥ ഉത്തരഃ = അനന്തരം ഉത്തരൻ, പ്രമദാകുലഃ = സന്തോഷപരവശനായിട്ട്, കുരുവരാംബരാർത്ഥി = കൗരവരുടെ വസ്ത്രങ്ങളെ ആഗ്രഹിക്കുന്ന, തൽ പ്രമദാകുലം = ആ സുന്ദരീവൃന്ദത്തെ, നിർഭരം പരിരഭ്യ = ഗാഢമായി പുണർന്നിട്ട്, സഹസാരഥിഃ = സാരഥിയായ ബൃഹന്നളയോടുകൂടി, രഥീ = തേരിലേറി, രണജിഗീഷയാ = യുദ്ധത്തിൽ ജയിക്കുവാനുള്ള ആഗ്രഹത്തോടുകൂടി, സഹസാ നിജപുരാൽ = വേഗത്തിൽ തന്റെ പുരത്തിൽനിന്നു, പ്രതസ്ഥിവാൻ = പുറപ്പെട്ടു.

ഉത്തരൻ യുദ്ധത്തിനു പുറപ്പെട്ടപ്പോൾ അന്തഃപുരത്തിലെ സുന്ദരിമാർ ഉത്തരനോട്, ശത്രുക്കളെ ജയിച്ചു വരുമ്പോൾ അവരുടെ നല്ല വസ്ത്രങ്ങൾ കൊണ്ടുവരണമെന്നു പറഞ്ഞതായി മഹാഭാരതത്തിൽ പറഞ്ഞിട്ടുള്ളതിനെയാണ് 'കുരുവരാംബരാർത്ഥി' എന്ന പദംകൊണ്ടു കാണിച്ചിട്ടുള്ളത്.

ശ്ലോകം 14. തദാ = അപ്പോൾ, ഉത്തരംഗജലരാശിഭീഷണാം = പൊങ്ങിമറിയുന്ന തിരമാലകളോടുകൂടിയ സമുദ്രം പോലെ ഭയങ്കരമായ, കുരുവരൂഥിനീം = കൗരവസൈന്യത്തെ, സമവലോക്യ = കണ്ടിട്ട്, സത്വരം = പെട്ടെന്നു, സാദ്ധ്വസാൽ = ഭയത്താൽ, സഃ ഉത്തരഃ = ആ ഉത്തരൻ, അസ്തധൈര്യം = ധൈര്യമറ്റ്, അധികം രുരോദ = വല്ലാതെ കരഞ്ഞു.

പദം 17. ആനന്ദഭൈരവി - ചെമ്പട

*(ഉത്തരൻ അർജ്ജുനനോട്)*

പല്ലവി

പാഹി മാം വീര! പാഹി മാം.

അനുപല്ലവി

ഹാ ഹന്ത! ബാലനാകും ഞാ-
നാഹവധീരന്മാരായോ-
രരികളുടയ നിരകളോടെതിർത്തുട-
നൊരുവനിന്നു പൊരുതിടുന്നതെങ്ങനെ? (പാഹി മാം)

ചരണങ്ങൾ

1 ഓരാതെ ചെന്നു നേരാതെ
പാരാതെ കണ്ടിന്നു നീയും
തേരിതു തിരിച്ചീടുക.
ശരഗണങ്ങൾ വരുവതിന്നു മുന്നമേ
പരിചിനൊടു പുരവരേ ഗമിക്ക നാം. (പാഹി മാം)

2 ഗോകുലം കൊണ്ടുപോകിലും
ആകുലമില്ലിന്നു മമ
പോക നാമിനി വൈകാതെ
ഉരുധനങ്ങൾ തരുവനിന്നു ഞാൻ തവ
കരുണ ചെയ്ക ശരണമില്ലഹോ മമ. (പാഹി മാം)

പദം 17. ഉത്തരൻ അർജ്ജുനനോടു പറയുന്നു—

പല്ലവി, അനുപല്ലവി — വീര മാം പാഹി = അല്ലയോ വീര എന്നെ രക്ഷിച്ചാലും, ഹാ ഹന്ത = അയ്യോ കഷ്ടം, ബാലനാകും ഞാൻ ഒരുവൻ = കുട്ടിയായ ഞാൻ ഒറ്റയ്ക്ക്, ഉടൻ ഇന്ന് = ഉടനെ ഇപ്പോൾ, ആഹവധീരന്മാരായൊരു അരികളുടെ = യുദ്ധവീരന്മാരായ ശത്രുക്കളുടെ, നിരകളോട് = സമൂഹങ്ങളോട്, എതിർത്തു പൊരുതിടുന്നത് എങ്ങനെ = എതിർത്തു യുദ്ധം ചെയ്യുന്നത് എങ്ങനെയാണ്?

ച. 1: ഓരാതെ = ആലോചന കൂടാതെ, ചെന്നു നേരാതെ = ചെന്നെതിരിടാതെ, നീയും ഇന്നു = നീയും ഇപ്പോൾ, പാരാതെകണ്ട് = താമസിക്കാതെകണ്ട്, തേരിതു തിരിച്ചീടുക = ഈ തേർ പിന്തിരിക്കുക, ശരഗണങ്ങൾ = അമ്പിൻ ചാർത്തുകൾ, വരുവതിന്നു മുന്നമേ = വരുന്നതിന്നു മുമ്പേ, നാം പരിചിനൊടു = നാം വേഗത്തിൽ, പുരവരേ ഗമിക്ക = പുരത്തിലേക്കു പോവുക.

ച. 2: ഗോകുലം കൊണ്ടുപോകിലും = പശുക്കളെ കൊണ്ടുപോയാലും, ഇന്നു മമ = ഇപ്പോൾ എനിക്കു, ആകുലം ഇല്ല = സങ്കടമില്ല, നാം ഇനി വൈകാതെ പോക = നമുക്ക് ഇനി ഉടനെ മടങ്ങിപ്പോകുക, ഞാൻ ഇന്നു തവ = ഞാൻ ഇന്നു നിനക്ക്, ഉരുധനങ്ങൾ = വളരെ സ്വത്തുക്കൾ, തരുവൻ = തരാം, കരുണ ചെയ്ക = ദയ ചെയ്യുക, അഹോ = അയ്യോ, മമ ശരണം ഇല്ല = എനിക്കു രക്ഷയില്ല.

3 നന്മയോടെൻറയമ്മയെ
ചെമ്മേ കാൺമതിന്നു പാരം
മന്മനമുഴറീടുന്നു.
വിവശലോകമവനമാശു ചെയ്തിടു-
മവനു സുകൃതനിവഹമുണ്ടു വിരവൊടു ( പാഹി മാം)

പദം 18. കേദാരഗൌഡം - ചെമ്പട

*(അർജ്ജുനൻ ഉത്തരനോട്)*

പല്ലവി

ഭയമിതരുതരുതു തവ പാർത്ഥിവകുമാര! (ഭയ)

അനുപല്ലവി

നയ വിമതനികരമതിൽ
നലമൊടിദമധുനാ. (ഭയ)

ചരണങ്ങൾ

1 ധരണിപതികുലജാത-
പുരുഷനിഹ ബത ഭീതി
പരിഹാസകാരണം
പരമെന്നതറിക നീ (ഭയ)

2 നാരിമാരുടെ സദസി
വീരവാദം ചൊന്ന
വീര! വദ നിന്നുടയ
ധീരതയതെങ്ങു പോയ് (ഭയ)

ച.3: നന്മയോട് എൻെറ അമ്മയെ ചെമ്മേ കാൺമതിന്നു = ആപത്തൊന്നും കൂടാതെ എൻെറ അമ്മയെ നേരിട്ടു കാണാൻ, മന്മനം പാരം ഉഴറീടുന്നു = എൻെറ മനസ്സ് ഏറ്റവും കുതിക്കുന്നു. വിരവൊടും = വേണ്ടുംവണ്ണം, വിവശലോകം = ദുഃഖിതജനങ്ങളെ, ആശു = വേഗത്തിൽ, അവനം ചെയ്തിടുമവന് = രക്ഷിക്കുന്നവന്, സുകൃതനിവഹമുണ്ട് = വളരെ പുണ്യമുണ്ട്.

പദം 18. അർജ്ജുനൻ ഉത്തരനോടു പറയുന്നു—

പല്ലവി, അനുപല്ലവി —പാർത്ഥിവകുമാര = രാജകുമാര, തവ ഭയം ഇത് അരുത് അരുത് = അങ്ങയ്ക്ക് ഈ ഭയം പാടില്ല, പാടില്ല, ഇദം അധുനാ = ഈ പേടിയെ ഇപ്പോൾ, വിമതനികരമതിൽ = ശത്രുസമൂഹത്തിൽ, നലമൊടു നയ = നല്ലപോലെ ജനിപ്പിക്കുക.

ച. 1: ബത = കഷ്ടം, ധരണിപതികുലജാതപുരുഷന് = രാജവംശത്തിൽ ജനിച്ച പുരുഷന്, ഇഹ ഭീതി = ഇവിടെ പേടി, പരം പരിഹാസകാരണം = ഏറ്റവും പരിഹാസത്തിനു കാരണമാണ്, എന്നതു നീ അറിക = എന്നു നീ മനസ്സിലാക്കുക.

ച. 2: നാരിമാരുടെ സദസി = സ്ത്രീകളുടെ സഭയിൽ, വീരവാദം ചൊന്ന വീര = വീരവാദം പറഞ്ഞ വീര, നിന്നുടെ ധീരത അത് എങ്ങു പോയ് = നിൻെറ ആ ധൈര്യം എവിടെ പോയി, വദ = പറയു.

3 അരിനികരമാകവേ
വിരവൊടു ജയിച്ചു നീ
വരതരുണിമാർക്കു ബഹു-
വസനങ്ങൾ നൽകെടോ. (ജയ)

ശ്ലോകം 15. കേദാരഗൌഡം (ഇടശ്ലോകം)

ഇത്യാശ്വാസ്യോത്തരം തം ബഹുവിധവചനൈഃ
സൌത്യമസ്മിൻ വിതന്വൻ
ഗത്വാ ധൃത്വാ ശമീകോടരതടനിഹിതം
ശസ്ത്രജാലം കിരീടീ
വ്യാഹൃത്യാത്മീയതത്ത്വം രിപുജനവിജയേ-
നോത്സുകഃ സ്വാത്മകേതോഃ
സസ്മാരോദ്ദാമവേഗാകലിതജലനിധേ-
രഞ്ജനാനന്ദനസ്യ.

ച. 3: അരിനികരം ആകവേ = ശത്രുവർഗ്ഗത്തെ മുഴുവൻ, വിരവൊടു ജയിച്ചു = വേഗത്തിൽ ജയിച്ചിട്ട്, എടോ നീ വരതരുണിമാർക്ക് = എടോ നീ മാന്യയുവതികൾക്ക്, ബഹുവസനങ്ങൾ നൽക = വളരെ വസ്ത്രങ്ങൾ കൊടുക്കുക.

ശ്ലോകം 15. കിരീടീ ഇതി = അർജ്ജുനൻ ഇപ്രകാരം, ബഹുവിധ വചനൈഃ = പലതരം വാക്കുകൾകൊണ്ട്, തം ഉത്തരം = ആ ഉത്തരനെ, ആശ്വാസ്യ = സമാധാനപ്പെടുത്തിട്ട്, അസ്മിൻ സൌത്യം വിതന്വൻ = ആ ഉത്തരന് സാരഥ്യം ചെയ്തുകൊണ്ട്, ഗത്വാ = പോയിട്ട്, ശമീകോടരതടനിഹിതം = വഹ്നിവൃക്ഷത്തിന്റെ പൊത്തിൽ സൂക്ഷിച്ചുവെച്ചിരുന്ന, ശസ്ത്രജാലം ധൃത്വാ = ആയുധങ്ങൾ എടുത്തിട്ട്, ആത്മീയതത്ത്വം വ്യാഹൃത്യ = തന്റെയും യുധിഷ്ഠിരാദികളുടെയും വാസ്തവം തുറന്നു പറഞ്ഞിട്ട്, രിപുജനവിജയേന ഉത്സുകഃ = ശത്രുക്കളെ ജയിക്കാൻ ആഗ്രഹത്തോടുകൂടി, സ്വാത്മകേതോഃ = തന്റെ കൊടിയടയാളവും, ഉദ്ദാമവേഗാകലിതജലനിധേഃ = ശക്തിയേറിയ വേഗത്താൽ സമുദ്രലംഘനം ചെയ്തവനും ആയ, അഞ്ജനാ നന്ദനസ്യ = ശ്രീഹനുമാനെ, സസ്മാര = ധ്യാനിച്ചു.

## പതിനൊന്നാം രംഗം

*(കദളീവനം)*

ശ്ലോകം 16. ഘണ്ടാരം

ദൃപ്യദ്ദോർബ്ബലശാലികർബ്ബുരചമൂ-
സന്ത്രാസമന്ത്രായിത-
ക്ഷ്വേളാകേളിരദഭ്രകർബ്ബുരഘനേ
രംഭാവനേ പാവനേ
സീതാവല്ലഭപാദപല്ലവയുഗ-
ധ്യാനൈകതാനസ്തദാ
ചിന്താമന്തരുദാരധീർവ്യതനുത
ശ്രീമാൻ ഹനൂമാനിമാം.

പദം 19 ഘണ്ടാരം- പഞ്ചാരി

*(ഹനൂമാന്റെ വിചാരം)*

ചരണങ്ങൾ

1 കിം തു ചിത്രമിഹ സമാധിബന്ധമിന്നു മേ
ഹന്ത! ശിഥിലമായതിന്നു ബന്ധമെന്തഹോ.

പല്ലവി

രാമ! രാമ! ജയ ജയാഭിരാമ! രഘുപതേ!
ഭൂമിജാപതേ! നമോസ്തു ഭൂരിഗുണനിധേ!

ശ്ലോകം 16. ദൃപ്യദ്ദോർബ്ബലശാലികർബ്ബുരചമൂസന്ത്രാസമന്ത്രായിതക്ഷ്വേളാകേളിഃ = ഗർവ്വ് വർദ്ധിച്ചവരും ബാഹുബലശാലികളും ആയ രാക്ഷസസൈന്യത്തിനു ഭയം ജനിപ്പിക്കുന്ന മന്ത്രംപോലുള്ള അട്ടഹാസത്തോടുകൂടിയവനും, അദഭ്രകർബ്ബുരഘനേ = വിശാലവും വിചിത്രവും ഇടതിങ്ങിയതുമായിട്ടുള്ള, പാവനേ രംഭാവനേ = പരിപാവനമായ കദളീവനത്തിൽ, സീതാവല്ലഭപാദപല്ലവയുഗധ്യാനൈകതാനഃ =ശ്രീരാമന്റെ കാൽത്തളിരിണയുടെ ധ്യാനത്തിൽ തൽപരനും, ഉദാരധീഃ = മഹാബുദ്ധിമാനും, ശ്രീമാൻ ഹനൂമാൻ = ശ്രീമാനുമായ ഹനൂമാൻ, തദാ അന്തഃ = അപ്പോൾ മനസ്സിൽ, ഇമാം ചിന്താം = ഈ ചിന്തയെ, വ്യതനുത = ചെയ്തു.

പദം 19. ഹനൂമാന്റെ വിചാരം—

ച.1: കിം തു ചിത്രം = എന്തൊരാശ്ചര്യം, ഇന്ന് ഇഹ മേ = ഇന്നിവിടെ എന്റെ, സമാധിബന്ധം ശിഥിലമായതിന് = ധ്യാനനിഷ്ഠയ്ക്ക് ഇളക്കം തട്ടിയതിന്, ബന്ധമെന്ത് = കാരണം എന്താണ് ? അഹോ = അത്ഭുതം.

പല്ലവി - രാമ രാമ ജയ ജയ = രാമരാമ ജയിച്ചാലും ജയിച്ചാലും, അഭിരാമ രഘുപതേ = സുന്ദര രഘുനാഥ, ഭൂമിജാപതേ = സീതാപതേ, ഭൂരിഗുണനിധേ = അസംഖ്യം ഗുണങ്ങളുടെ ഇരിപ്പിടമേ, നമഃ അസ്തു = (അവിടുത്തേക്ക്) നമസ്കാരം ഭവിക്കട്ടെ.

2 ദേവദേവനായിടുന്ന രാവണാരിയെ
സേവചെയ്യുമളവിലേവമേവനാൽ കൃതം (രാമ)

3 പാകവൈരിശാസനേന നാകനാരിമാ-
രാകെ വന്നു നിയമഹാനി ചെയ്കയോ മമ? (രാമ)

4 വൃത്രവൈരിതനയനായ പാർത്ഥനിന്നു മാം
സത്വരം നിനച്ചിടുന്നു തത്ര പോകണം. (രാമ)

## പന്ത്രണ്ടാം രംഗം

*(യുദ്ധരംഗത്തിനു സമീപം)*

ശ്ലോകം 17. ശങ്കരാഭരണം.

തപനീയശൈലകമനീയവിഗ്രഹം
പുരതസ്സമീക്ഷ്യ മരുതഃ സുതം തതഃ
ചരണേ നിപീഡ്യ ച രണേ ജിഗീഷയാ
സ ജഗാദ ഭഗ്നഭുജഗാദരംഹസം.

ച.2: ദേവദേവനായിടുന്ന = ദേവന്മാരുടേയും ദേവനായ, രാവണാരിയെ = ശ്രീരാമനെ, സേവ ചെയ്യുമളവിൽ = ധ്യാനിക്കുന്ന സമയത്ത്, ഏവനാൽ ഏവം കൃതം = ഏതൊരുത്തനാണ് ഇങ്ങനെ ചെയ്തത്.

ച.3: പാകവൈരിശാസനേന = ദേവേന്ദ്രന്റെ നിയോഗത്താൽ, നാകനാരിമാർ ആകെ വന്നു = ദേവസ്ത്രീകൾ എല്ലാവരും വന്ന്, മമ നിയമഹാനി ചെയ്കയോ = എന്റെ ധ്യാനത്തിനു ഭംഗം വരുത്തിയതായിരിക്കുമോ?

ച.4: ധ്യാനദൃഷ്ടികൊണ്ട് കാര്യം മനസ്സിലാക്കിയതിനു ശേഷം വിചാരിക്കുന്നു—

വൃത്രവൈരിതനയനായ പാർത്ഥൻ = ഇന്ദ്രപുത്രനായ അർജ്ജുനൻ, ഇന്നു മാം സത്വരം നിനച്ചിടുന്നു = ഇപ്പോൾ എന്നെ പെട്ടെന്നു വിചാരിക്കുന്നു, തത്ര പോകണം = അവിടെ പോകണം.

ശ്ലോകം 17. തതഃ സഃ = അനന്തരം ആ അർജ്ജുനൻ, തപനീയശൈലകമനീയ വിഗ്രഹം = മഹാമേരുപർവ്വതംപോലെ കാന്തിയുള്ള ശരീരത്തോടുകൂടിയവനും, ഭഗ്നഭുജഗാദരംഹസം = ഗരുഡവേഗത്തെ ജയിക്കുന്നവനും ആയ, മരുതഃ സുതം = ശ്രീഹനുമാനെ, പുരതഃ സമീക്ഷ്യ = മുമ്പിൽ കണ്ടിട്ട്, ചരണെ നിപീഡ്യ ച = കാൽക്കൽ നമസ്കരിക്കുകയും ചെയ്തിട്ട്, രണേ ജിഗീഷയാ = യുദ്ധത്തിൽ ജയിക്കുവാനുള്ള ആഗ്രഹത്താൽ, ജഗാദ = പറഞ്ഞു.

പദം 20. ശങ്കരാഭരണം - അടന്ത

*(അർജ്ജുനൻ ഹനുമാനോട്)*

പല്ലവി

അഞ്ജനാതനയ! കേൾക്ക ഹേ രിപു-
ഭഞ്ജന! മദീയഭാഷിതം.

അനുപല്ലവി

അഞ്ജസാ ഭവാനെക്കാൺകയാൽ മോദ-
പുഞ്ജമിന്നു വളരുന്നു മേ. (അഞ്ജനാ)

ചരണങ്ങൾ

1 ഇന്നു മാത്സ്യനൃപൻ തന്നുടെ പശു-
വൃന്ദഹാരി കുരുമണ്ഡലം
വെന്നിടുവതിന്നു സംഗരേ കേതു-
തന്നിൽ നീ മമ വസിക്കണം (അഞ്ജനാ)

2 ഉന്നതന്മാരാം ജനങ്ങടെ നല്ല
സന്നിധാനംകൊണ്ടു കേവലം
വന്നുകൂടും ജയമെവനും നൂന-
മെന്നു പാരിലതിസമ്മതം. (അഞ്ജനാ)

പദം 20. അർജ്ജുനൻ ഹനുമാനോടു പറയുന്നു—

പല്ലവി, അനുപല്ലവി—ഹേ രിപുഭഞ്ജന = അല്ലയോ ശത്രുക്കളെ നശിപ്പിക്കുന്ന, അഞ്ജനാതനയ = ഹനുമാനേ, മദീയഭാഷിതം കേൾക്ക = എന്റെ വാക്കു കേൾക്കുക. അഞ്ജസാ ഭവാനെ കാൺകയാൽ = പെട്ടെന്ന് അവിടുത്തെ കണ്ടതുകൊണ്ട്, ഇന്നു മേ = ഇപ്പോൾ എനിക്ക്. മോദപുഞ്ജം വളരുന്നു = സന്തോഷസമൃദ്ധി വർദ്ധിക്കുന്നു.

ച.1: ഇന്നു മാത്സ്യനൃപൻ തന്നുടെ = ഇപ്പോൾ വിരാടരാജാവിന്റെ, പശുവൃന്ദഹാരി = പശുക്കളെ അപഹരിച്ച, കുരുമണ്ഡലം സംഗരേ വെന്നിടുവതിന്നു = കൗരവസംഘത്തെ യുദ്ധത്തിൽ ജയിക്കുവാൻ, നീ മമ കേതു തന്നിൽ = അവിടുന്ന് എന്റെ കൊടിമരത്തിന്മേൽ, വസിക്കണം = സ്ഥിതിചെയ്യണം.

ച.2: ഉന്നതന്മാരാം ജനങ്ങടെ = മഹാന്മാരായ ജനങ്ങളുടെ, നല്ല സന്നിധാനംകൊണ്ട് കേവലം = നല്ല സാന്നിദ്ധ്യംകൊണ്ടുതന്നെ, എവനും ജയം വന്നുകൂടും നൂനം = ഏതൊരാൾക്കും ജയം സിദ്ധിക്കും നിശ്ചയം, എന്നു പാരിൽ = എന്നു ലോകത്തിൽ, അതി സമ്മതം = ഏറ്റവും സമ്മതമായ കാര്യമാണ്.

### പദം 21. മദ്ധ്യമാവതി - ചെമ്പട

*(ഹനൂമാൻ അർജ്ജുനനോട്)*

**പല്ലവി**

അമരാധീശ്വരനന്ദന! കേൾക്ക നീ-
യധുനാ മമ വചനം.

**അനുപല്ലവി**

സമരാങ്കണമതിലരിവരനികരം
സപദി ജയ വിജയ! ഹൃതപശുനിചയം,

**ചരണങ്ങൾ**

1 ക്ഷത്രിയവംശവരന്മാർക്കിഹ നിജ-
മിത്രജനാവനമല്ലോ ധർമ്മം
മിത്രനഹോ ബത! വീര! ജഗതി ശത-
പത്രവികാസപരായണനല്ലോ. (അമരാ)

2 ശങ്കരശൈലം കുത്തിയെടുത്തൊരു
ലങ്കാധിപനാം രാക്ഷസവരനെ
ശങ്കവെടിഞ്ഞു വധിച്ചൊരു രഘുപതി-
തൻകഴലോർത്തു രണായ ഗമിക്ക നീ. (അമരാ)



പദം 21. ഹനൂമാൻ അർജ്ജുനനോടു പറയുന്നു—

പല്ലവി, അനുപല്ലവി — അമരാധീശ്വരനന്ദന = ഇന്ദ്രപുത്രനായ അർജ്ജുനാ, നീ അധുനാ = നീ ഇപ്പോൾ, മമ വചം കേൾക്ക = എന്റെ വാക്കു കേൾക്കുക. വിജയ = അല്ലയോ വിജയ, ഹൃതപശുനിചയം = പശുക്കളെ അപഹരിച്ച, അരിവരനികരം = പ്രബലശത്രുസമൂഹത്തെ, സമരാങ്കണമതിൽ = യുദ്ധരംഗത്തിൽ, സപദി ജയ = വേഗത്തിൽ നീ ജയിച്ചാലും.

ച.1: ക്ഷത്രിയവംശവരന്മാർക്ക് = ശ്രേഷ്ഠന്മാരായ ക്ഷത്രിയന്മാർക്ക്. ഇഹ നിജമിത്രജനാവനം അല്ലോ ധർമ്മം = ഈ ലോകത്തിൽ തന്റെ ബന്ധുജനങ്ങളുടെ സംരക്ഷണമാണല്ലോ ധർമ്മം. വീര = അല്ലയോ പരാക്രമശാലിൻ, ജഗതി മിത്രൻ = ലോകത്തിൽ സൂര്യൻ, ശതപത്രവികാസപരായണനല്ലോ = താമരപ്പൂക്കളെ വിടർത്തുന്നതിൽ തൽപരനാണല്ലോ. അഹോ ബത = ആശ്ചര്യം ആശ്ചര്യം.

ച.2: ശങ്കരശൈലം = കൈലാസപർവ്വതത്തെ, കുത്തിയെടുത്തൊരു = പറിച്ചെടുത്തു പൊക്കിയ, ലങ്കാധിപനാം രാക്ഷസവരനെ = ലങ്കാധിപതിയായ രാവണനെ, ശങ്ക വെടിഞ്ഞു വധിച്ചൊരു = സംശയം കൂടാതെ കൊന്ന, രഘുപതിതൻകഴൽ ഓർത്തു = ശ്രീരാമന്റെ പാദങ്ങളെ സ്മരിച്ച്, നീ രണായ ഗമിക്ക = നീ യുദ്ധത്തിനു പോവുക.

3 പണ്ടു പയോധിയെ ലംഘിച്ചഥ ദശ-
കണ്ഠപുരേ ഞാൻ ജാനകിദേവിയെ
കണ്ടു ശിരോമണി വാങ്ങി ജയം ബത
പുണ്ടിഹ പോന്നതും തൻകൃപയല്ലോ (അമരാ)

## പതിമൂന്നാം രംഗം

*(യുദ്ധരംഗം)*

ശ്ലോകം 18. ശങ്കരാഭരണം

താവൽ കല്പാന്തകാലോൽക്കടപവനലുഠൽ-
പുഷ്കലാവർത്തകാഭ്ര-
പ്രധ്വാനാഖർവ്വഗർവ്വത്രുടനപടുതര-
സ്ഫാരവിഷ്ഫാരനാദഃ
അദ്ധാ ലാലാടദേശപ്രവികടകുടില-
ഭ്രൂ കുടീദുർന്നിരീക്ഷ്യോ
ബദ്ധാടോപം കിരീടീ പ്രതിഭടപടലീ-
മാഹവായാജുഹാവ.

പ.3: പണ്ടു പയോധിയെ ലംഘിച്ച് = പണ്ടു സമുദ്രം ചാടികടന്ന്, അഥ ദശകണ്ഠപുരേ = അനന്തരം രാവണപുരത്തിൽ, ഞാൻ ജാനകിദേവിയെ കണ്ട് = ഞാൻ സീതാദേവിയെ കണ്ട്, ശിരോമണി വാങ്ങി ഇഹ പോന്നതും = ശിരോരത്നം വാങ്ങി ഇങ്ങു പോന്നതും, തൻ കൃപയല്ലോ = ആ ശ്രീരാമന്റെ ദയകൊണ്ടാണല്ലോ. ബത = ആശ്ചര്യം.

ഇക്കഴിഞ്ഞ ഹനുമാന്റെ രണ്ടു രംഗങ്ങളും മഹാഭാരതത്തിൽ ഇല്ല. കഥകളിയിൽ വെള്ളത്താടിയെ പ്രവേശിപ്പിക്കാൻവേണ്ടി കവി മനോധർമ്മമായി കല്പിച്ചിട്ടുള്ളവയാണ്.

ശ്ലോകം 18. താവൽ = അപ്പോൾ, കല്പാന്തകാലോൽക്കടപവനലുഠൽ പുഷ്കലാവർത്തകാഭ്രപ്രധ്വാനാഖർവ്വഗർവ്വത്രുടനപടുതരസ്ഫാരവിഷ്ഫാരനാദഃ = പ്രളയകാലത്തെ ശക്തിയേറിയ കാറ്റിനാൽ ഇളകിച്ചിതറുന്ന പുഷ്കലാവർത്തകങ്ങളെന്ന മേഘങ്ങളുടെ മുഴക്കങ്ങൾക്കുള്ള വർദ്ധിച്ച ഗർവ്വ് മുടിക്കുന്നതിൽ അതിസമർത്ഥങ്ങളായ വലിയ ഞാണൊലികളോടുകൂടിയവനും, ലാലാടദേശപ്രവികട കുടിലഭ്രൂ കുടീദുർന്നിരീക്ഷ്യഃ = നെറ്റിത്തടത്തിൽ പ്രസ്പഷ്ടമായ വളഞ്ഞ പുരികക്കൊടികൊണ്ട് (ആർക്കും) നോക്കാൻ വയ്യാത്തവനും ആയ, കിരീടീ = അർജ്ജുനൻ, അദ്ധാ ബദ്ധാടോപം = സത്യമായും അഹങ്കാരത്തോടുകൂടുംവണ്ണം, പ്രതിഭടപടലീം = ശത്രുസമൂഹത്തെ, ആഹവായ = യുദ്ധത്തിന്നു, ആജുഹാവ = വിളിച്ചു.

പദം 22. ശങ്കരാഭരണം - ചെമ്പട

*(അർജ്ജുനന്റെ പോരിനുവിളി)*

പല്ലവി

മാഹാത്മ്യചോരന്മാരാരഹോ!
വരിക പോരിനായ് (മാഹാ)

ചരണങ്ങൾ

1 സാഹസകർമ്മമതിങ്ങനെ ചെയ്തതി-
നാഹവസീമനി വിരവൊടു നിങ്ങടെ
ദേഹമശേഷം പത്രിഗണങ്ങൾ-
ക്കാഹാരമതാക്കീടുവനധുനാ (മാഹാ)

2 കരിരഥതുരഗപദാതികളാകവേ
ഖരതരമാമകകരബലദഹനേ
നിരവധി ശലഭദശാം പ്രാപിപ്പതു
വിരവൊടു കണ്ടീടുക രണഭൂമൌ (മാഹാ)

3 ശ്വാക്കളൊളിച്ചു കടന്നു ഹവിസ്സിനെ -
യാക്രമൊടിന്നു കവർന്നതുപോലെ
ഗോക്കളെ വന്നു കവർന്നൊരു ദക്ഷത
പോർക്കളമതിലറിയണമധുനാ മേ. (മാഹാ)

പദം 22. അർജ്ജുനൻ കള്ളന്മാരെ പോരിനു വിളിക്കുന്നു-

പല്ലവി— മാഹാത്മ്യചോരന്മാർ ആർ അഹോ = പശുക്കളെ മോഷ്ടിച്ചവർ ആരാണ്. കഷ്ടം. പോരിനായ് വരിക = യുദ്ധത്തിനു വരുവിൻ.

ച.1: ഇങ്ങനെ സാഹസകർമ്മമിത് ചെയ്തതിന് = ഇങ്ങനെ ഈ സാഹസപ്രവൃത്തി ചെയ്തതിന്, അധുനാ വിരവൊടു = ഇപ്പോൾ വേഗത്തിൽ, ആഹവസീമനി = യുദ്ധഭൂമിയിൽ, നിങ്ങടെ ദേഹം അശേഷം = നിങ്ങളുടെ ശരീരം മുഴുവൻ, പത്രിഗണങ്ങൾക്ക് = പക്ഷിസമൂഹങ്ങൾക്ക്, ആഹാരമത് ആക്കീടുവൻ = ഭക്ഷണമാക്കിത്തീർക്കുന്നതാണ് (ഞാൻ).

ച. 2: കരിരഥതുരഗപദാതികൾ ആകവേ = ആന, തേർ, കുതിര, കാലാൾ എന്നിവ മുഴുവൻ, രണഭൂമൌ ഖരതരമാമക കരബലദഹനേ = യുദ്ധഭൂമിയിൽ ഏറ്റവും കടുത്ത എന്റെ പരാക്രമത്തീയിൽ, നിരവധി = അതിരില്ലാതെ, ശലഭദശാം = ഈയാമ്പാറ്റയുടെ അവസ്ഥയെ, പ്രാപിപ്പത് = പ്രാപിക്കുന്നത്, വിരവൊടു കണ്ടീടുക = വേഗത്തിൽ കണ്ടുകൊള്ളുക.

ച.3: ശ്വാക്കൾ ഒളിച്ചുകടന്നു = നായ്ക്കൾ ആരും കാണാതെ കടന്നു വന്ന്, ഹവിസ്സിനെ ആക്രമൊടു കവർന്നതുപോലെ = ഹോമദ്രവ്യത്തെ സാമർത്ഥ്യത്തോടെ കട്ടതുപോലെ, ഇന്നു വന്നു ഗോക്കളെ കവർന്നൊരു ദക്ഷത = ഇന്നു വന്നു പശുക്കളെ കട്ടതിലുള്ള സാമർത്ഥ്യം, അധുനാ മേ പോർക്കളമതിൽവെച്ചു = ഇന്നെനിക്ക് പോർക്കളത്തിൽവെച്ച്, അറിയണം = മനസ്സിലാക്കണം.

## പതിന്നാലാം രംഗം

*(മാർഗ്ഗമദ്ധ്യം)*

ശ്ലോകം 19. സാരംഗം

പാണ്ഡവഭുജദണ്ഡാജ്ജ്വല-
ഗാണ്ഡീവകോദണ്ഡശിഞ്ജിനീഘോഷം
ആകർണ്ണ്യ കർണ്ണമൂചേ
വാചം ദുര്യോധനഃ സഭീഷ്മകൃപഃ

പദം 23. സാരംഗം - ചെമ്പട
*(ദുര്യോധനൻ കർണ്ണനോട്)*

പല്ലവി

കർണ്ണ! സുമതേ! മമ സഖേ! സാമ്പ്രതമാ-
കർണ്ണയ ഗുണൌഘവസതേ!

അനുപല്ലവി

കർണ്ണകഠിനം വിജയഗാണ്ഡീവനിനാദം
അർണ്ണവപരീതമഹിമണ്ഡലവുമിളകുന്നു (കർണ്ണ)

ചരണങ്ങൾ

1 കുന്തീസുതനിന്നു സമരേ വരുമിവിടെ-
യെന്തിഹ വിധേയമധുനാ
അന്തകപുരത്തിലോ ഹന്ത! വിപിനത്തിലോ
ചിന്തിച്ചു ചൊൽക, പരിപന്ഥികളെയാക്കേണ്ടു? (കർണ്ണ)

ശ്ലോകം 19. പാണ്ഡവഭുജദണ്ഡാജ്ജ്വലഗാണ്ഡീവകോദണ്ഡശിഞ്ജിനീഘോഷം = അർജ്ജുനന്റെ ബാഹുദണ്ഡത്തിൽ പ്രശോഭിക്കുന്ന ഗാണ്ഡീവമെന്ന വില്ലിന്റെ ചെറുഞാണൊലി, ആകർണ്ണ്യ = കേട്ടിട്ട്, സഭീഷ്മകൃപഃ = ഭീഷ്മരോടും കൃപരോടും കൂടിയ, ദുര്യോധനഃ = ദുര്യോധനൻ, കർണ്ണം = കർണ്ണനോടു, വാചം ഊചേ = വാക്കു പറഞ്ഞു.

പദം 23. ദുര്യോധനൻ കർണ്ണനോടു പറയുന്നു—

പല്ലവി, അനുപല്ലവി—

സുമതേ മമ സഖേ = ബുദ്ധിമാനായ എന്റെ സ്നേഹിത, ഗുണൌഘ വസതേ കർണ്ണ = ഗുണസമൂഹങ്ങളുടെ ഇരിപ്പിടമേ കർണ്ണ, സാമ്പ്രതം = ഇപ്പോൾ, ആകർണ്ണയ = ചെവി കൊടുത്തു കേൾക്കൂ. കർണ്ണകഠിനം വിജയ ഗാണ്ഡീവനിനാദം = ചെവികൾക്കു ദുസ്സഹമായ അർജ്ജുനന്റെ ഗാണ്ഡീവത്തിന്റെ ശബ്ദമാണ് (അത്). അർണ്ണവപരീതമഹിമണ്ഡലവും = സമുദ്രങ്ങളാൽ ചുറ്റപ്പെട്ട ഭൂമണ്ഡലം മുഴുവനും, ഇളകുന്നു = കുലുങ്ങുന്നു.

ച. 1: കുന്തീസുതൻ ഇന്ന് ഇവിടെ = അർജ്ജുനൻ ഇന്നിവിടെ, സമരേ വരും = യുദ്ധത്തിനു വരും. അധുനാ ഇഹ എന്തു വിധേയം = ഇപ്പോൾ ഇവിടെ എന്താണ് ചെയ്യേണ്ടത്? പരിപന്ഥികളെ = ശത്രുക്കളെ, അന്തകപുരത്തിലോ വിപിനത്തിലോ ആക്കേണ്ടു? = യമപുരത്തിലോ കാട്ടിലോ (എവിടെയാണ്) ആക്കേണ്ടത്. ചിന്തിച്ചു ചൊൽക = ആലോചിച്ചു പറയൂ. ഹന്ത = (എന്തായാലും) സന്തോഷംതന്നെ

*(കർണ്ണൻ ദുര്യോധനനോട്)*

2 നിന്നുടയ മന്നിലവരേ വാഴിപ്പ-
തിന്നുചിതമല്ല നിയതം.
നിന്ദ്യനാം ഫൽഗുനൻ മുന്നിൽ മമ വന്നാകിൽ
കൊന്നു വരുവൻ അതിനു സന്ദേഹമില്ല മേ.

പല്ലവി

നൃപതികുലവന്ദ്യചരണ! കുരുവീര!
നിശമയ മദീയവചനം

പദം 24. വൃന്ദാവനസാരംഗം - ചെമ്പട

*(കൃപൻ കർണ്ണനോട്)*

പല്ലവി

കർണ്ണ! പാർത്ഥസദൃശനാരിഹ
കാർമ്മുകപാണികളിൽ?

അനുപല്ലവി

നിർണ്ണയമിതു വാക്കിൽ മാത്രമല്ലോ
നിന്റെ വീര്യമെല്ലാം മഹാജള! (കർണ്ണ)

ച. 2: കർണ്ണൻ ദുര്യോധനനോടു മറുപടി പറയുന്നു—

നിന്നുടയ മന്നിൽ = അങ്ങയുടെ രാജ്യത്ത്, അവരെ = ആ പാണ്ഡവന്മാരെ, ഇന്നു വാഴിപ്പത് = ഇപ്പോൾ പാർപ്പിക്കുന്നത്, ഉചിതമല്ല = ശരിയല്ല, നിയതം = തീർച്ചതന്നെ. നിന്ദ്യനാം ഫല്ഗുനൻ = നീചനായ അർജ്ജുനൻ, മമ മുന്നിൽ വന്നാകിൽ = എന്റെ മുമ്പിൽ വരുന്നതായാൽ, കൊന്നു വരുവൻ = ഞാൻ കൊന്നുവരാം. അതിനു മേ സന്ദേഹം ഇല്ല = അക്കാര്യത്തിൽ എനിക്കു സംശയമില്ല.

പല്ലവി — നൃപതികുലവന്ദ്യചരണ = രാജസമൂഹത്താൽ വന്ദിക്കത്തക്ക കാലുകളോടുകൂടിയ, കുരുവീര = കൗരവശ്രേഷ്ഠ, മദീയ വചനം = എന്റെ വാക്ക്, നിശമയ = കേട്ടുകൊണ്ടാലും.

പദം 24. കൃപൻ കർണ്ണനെ ആക്ഷേപിക്കുന്നു—

പല്ലവി, അനുപല്ലവി —കർണ്ണ = അല്ലയോ കർണ്ണാ, കാർമ്മുകപാണികളിൽ = കൈയിൽ വില്ലെടുത്തവരിൽ, ഇഹ = ഈ ലോകത്തിൽ, പാർത്ഥസദൃശൻ ആർ = അർജ്ജുനനു തുല്യൻ ആരുണ്ട്. മഹാജള = മഹാ മൂഢ, നിന്റെ വീര്യമെല്ലാം = നിന്റെ പരാക്രമമൊക്കെ, വാക്കിൽ മാത്രമല്ലോ = വാക്കിൽ മാത്രമാണ്, ഇതു നിർണ്ണയം = ഇതു നിശ്ചയം.

ചരണങ്ങൾ

1 അന്യരാലശക്യദേയന്ത്ര-
മാശു മുറിച്ചില്ലേ? നൃപ-
കന്യകാം നിങ്ങൾ കണ്ടിരിക്കവേ
കയ്ക്കലാക്കിയില്ലേ?
ജന്യശൂരനുത്തരകുരുരാജ്യം
ജവമൊടു വെന്നില്ലേ, ശത-
മന്യുതന്നെ സമരഭുവി മടക്കിയ
വീരനല്ലേ കിരീടി? (കർണ്ണ)

2 അഷ്ടമൂർത്തി പാർത്ഥവിക്രമങ്ങളെ
അഴകൊടു കണ്ടല്ലേ, പരി-
ഹൃഷ്ടനായ് കൊടുത്തു പാശുപതമതു
ഹൃദി തവ നിനവില്ലേ?
വിഷ്ടപേഷു ഘോഷയാത്രയുടെ കഥ
വിശ്രുതതരയല്ലേ? ഹാ
കഷ്ടമിന്നിതൊക്കെയും മറന്നു വി-
കത്ഥനങ്ങളെല്ലാം വൃഥൈവ (കർണ്ണ)

ച.1: കിരീടി = അർജ്ജുനൻ, അന്യരാൽ അശക്യദേയന്ത്രം = മറ്റാർക്കും മുറിക്കാൻ കഴിയാത്ത യന്ത്രം. ആശു മുറിച്ചില്ലേ = വേഗത്തിൽ മുറിച്ചില്ലേ? നിങ്ങൾ കണ്ടിരിക്കവേ = നിങ്ങൾ നോക്കിയിരിക്കുമ്പോൾ, നൃപകന്യകാം കയ്ക്കലാക്കിയില്ലേ = രാജകന്യകയെ—പാഞ്ചാലിയെ—പാണിഗ്രഹണം ചെയ്തില്ലേ? ജന്യശൂരൻ = യുദ്ധവീരനായ ആ അർജ്ജുനൻ, ഉത്തരകുരുരാജ്യം ജവമൊടു വെന്നില്ലേ = ഉത്തരകുരുരാജ്യത്തെ വേഗത്തിൽ ജയിച്ചില്ലേ? സമരഭുവി = യുദ്ധഭൂമിയിൽവെച്ചു, ശതമന്യുതന്നെ = ദേവേന്ദ്രനെക്കൂടി, മടക്കിയ = (ഖാണ്ഡവദാഹത്തിൽ) പിൻമടക്കിയ, മാന്യവീര്യനല്ലേ= മഹാവീരനല്ലേ?

ച. 2: അഷ്ടമൂർത്തി = ശ്രീപരമേശ്വരൻ, പാർത്ഥവിക്രമങ്ങളെ = അർജ്ജുനപരാക്രമങ്ങളെ, അഴകൊടു കണ്ടല്ലേ = നല്ലപോലെ കണ്ടിട്ടല്ലേ, പരിഹൃഷ്ടനായ് = സന്തോഷിച്ച്, പാശുപതം കൊടുത്തു = പാശുപതാസ്ത്രം കൊടുത്തത്. അതു ഹൃദി തവ നിനവില്ലേ = അതു മനസ്സിൽ നിനക്ക് ഓർമ്മയില്ലേ? ഘോഷയാത്രയുടെ കഥ = ഘോഷയാത്രയിലുണ്ടായ കഥകൾ, വിഷ്ടപേഷു വിശ്രുതതരയല്ലേ = ലോകങ്ങളിൽ ഏറ്റവും പ്രസിദ്ധമല്ലേ? ഹാ കഷ്ടം = കഷ്ടം കഷ്ടം. ഇന്ന് ഇതൊക്കെയും മറന്ന് = ഇന്ന് ഇതെല്ലാം മറന്നിട്ട്, വികത്ഥനങ്ങൾ എല്ലാം = ആത്മപ്രശംസകൾ പറഞ്ഞതെല്ലാം, വൃഥാ ഏവ = വെറുതെതന്നെ.

3 വിജയനുടെ കീർത്തി പാരിലാകവേ
വിലസിടുന്നു, സതതം യുധി
ഭുജബലേന നമ്മെ വെന്നു വിരവൊടു
പോകുമവൻ നിയതം.
അജഗജങ്ങൾപോലെ നീയുമവനും
ഹന്ത! സർവ്വവിദിതം സ-
ന്ത്യജ നിജപ്രശംസകളറിവൻ
ത്യക്തലജ്ജ! ചരിതം ത്വദീയം (കർണ്ണ)

പദം 23 (തുടർച്ച) സാരംഗം ചെമ്പട

*(കർണ്ണൻ കൃപനോട്)*

3 ശത്രുജനപക്ഷപാതി നീയുമിഹ
ശത്രുതാനെന്നു നിയതം.
നിസ്ത്രപ! ദ്വിജഹതക! ശസ്ത്രമുപേക്ഷിച്ചു
കുത്രാപി പിതൃസദനഭുക്തിക്കു പോകെടോ.

പല്ലവി

കിം കിമുരചെയ്തു കൃപ! നീ നിന്നുടയ
ഹുംകൃതികൾ തീർപ്പനധുനാ

ച.3: വിജയനുടെ കീർത്തി = അർജ്ജുനന്റെ കീർത്തി, പാരിൽ ആകവേ = ലോകത്തിൽ മുഴുവനും, സതതം വിലസിടുന്നു = എപ്പോഴും ശോഭിക്കുന്നു. യുധി അവൻ ഭുജബലേന = യുദ്ധത്തിൽ ആ അർജ്ജുനൻ ബാഹുപരാക്രമംകൊണ്ട്, വിരവൊടു നമ്മെ വെന്നു = വേഗത്തിൽ നമ്മളെ ജയിച്ചു. പോകും നിയതം = പോവും. തീർച്ചയാണ്. നീയും അവനും = നീയും അവനും തമ്മിൽ, അജഗജങ്ങൾപോലെ = ആടും ആനയും തമ്മിലെന്നപോലെ വ്യത്യാസമുണ്ട്. ഹന്ത = കഷ്ടം. സർവ്വവിദിതം = എല്ലാവർക്കും അറിവുള്ളതാണിത്. നിജപ്രശംസകൾ = ആത്മപ്രശംസകൾ, സന്ത്യജ = നീ ഉപേക്ഷിക്കുക. ത്യക്തലജ്ജ = നാണമില്ലാത്തവനെ, ത്വദീയം ചരിതം = നിന്റെ കഥ മുഴുകെ, അറിവൻ = എനിക്ക് അറിയാം.

പദം 23 (തുടർച്ച) കർണ്ണൻ കൃപനോടു മറുപടി പറയുന്നു—

ച. 3: ശത്രുജനപക്ഷപാതി നീയും ഇഹ = ശത്രുക്കളുടെ ഭാഗം പറയുന്ന അങ്ങും ഇവിടെ, ശത്രുതാൻ എന്നു നിയതം = ശത്രുതന്നെയാണെന്ന് തീർച്ചയാണ്. എടോ നിസ്ത്രപ ദ്വിജഹതക = എടോ ലജ്ജയില്ലാത്ത ബ്രാഹ്മണാധമ, ശസ്ത്രവും ഉപേക്ഷിച്ച് = ആയുധവും വെടിഞ്ഞ്, കുത്രാപി = എവിടെയെങ്കിലും, പിതൃസദനഭുക്തിക്കു പോക = ചാത്തമുണ്ണുവാൻ പോയിക്കൊള്ളുക., കൃപ കിം = ഹേ കൃപ എന്ത്? നീ കിം ഉരചെയ്തു = നീ എന്തു പറഞ്ഞു. നിന്നുടയ ഹുംകൃതികൾ = നിന്റെ അഹങ്കാരങ്ങൾ, അധുനാ തീർപ്പൻ = ഇപ്പോൾ ഞാൻ തീർക്കുന്നുണ്ട്.

പദം 24 (തുടർച്ച) വൃന്ദാവനസാരംഗം

*(ഭീഷ്മർ കർണ്ണകൃപന്മാരോട്)*

4 വത്സ! രാധേയ! കർണ്ണ! ശൃണു കൃപ!
മാന്യശീല! സുമതേ! സം-
വത്സരം പതിമൂന്നു കഴിഞ്ഞിതു
വന്നു വൈരി സവിധേ.
മത്സരങ്ങൾ നിങ്ങൾ തമ്മിലിങ്ങനെ
മനസി പോലുമരുതേ ഹാ!
സത്സമാജനിന്ദ്യമിതു രണത്തിനു
സപദി പോക, വെറുതേ വിളംബം

പല്ലവി

ഭോ ഭോ നിങ്ങളുടയ ശൌര്യം
പോരിൽ വേണമഖിലം.

## പതിനഞ്ചാം രംഗം



*(യുദ്ധരംഗം)*

ശ്ലോകം 20. കേദാരഗൌഡം

പ്രത്യുദ്യൽപ്രധനോത്ഭടപ്രതിഭട-
പ്രാഗ്ഭാരഘോരാടവീ-
സദ്യോഘസ്മരഹേതിരുൽക്കടതര-
പ്രോദ്ദാമതേജോഭരഃ

പദം 24 (തുടർച്ച)ഭീഷ്മർ കർണ്ണകൃപന്മാരെ സമാധാനിപ്പിക്കുന്നു—

ച. 4: വത്സ, രാധേയ കർണ്ണ = ഉണ്ണീ രാധാപുത്ര കർണ്ണ, മാന്യശീലേ സുമതേ കൃപ = സുസ്വഭാവനും സൽബുദ്ധിയുമായ കൃപ, പതിമൂന്നു സംവത്സരം കഴിഞ്ഞിതു = പതിമൂന്നു കൊല്ലം കഴിഞ്ഞു, വൈരി സവിധേ വന്നു = ശത്രു അടുക്കൽ വന്നിരിക്കുന്നു. നിങ്ങൾ തമ്മിൽ ഇങ്ങനെ മത്സരങ്ങൾ = നിങ്ങൾ തമ്മിൽ ഇപ്രകാരം വിരോധങ്ങൾ, മനസി പോലും അരുതേ = മനസ്സിൽപോലും അരുതാത്തതാണ്. ഹാ = കഷ്ടം, ഇതു സത്സമാജനിന്ദ്യം= ഇതു സജ്ജനങ്ങൾ നിന്ദിക്കുന്ന കാര്യമാണ്. സപദി രണത്തിനു പോക = വേഗത്തിൽ യുദ്ധത്തിനു പോയാലും, വിളംബം വെറുതേ = താമസം വെറുതെയാണ്. ഭോ ഭോഃ = അല്ലയോ കർണ്ണകൃപന്മാരേ, നിങ്ങളുടെയ ശൗര്യം അഖിലം = നിങ്ങളുടെ പരാക്രമമെല്ലാം, പോരിൽ വേണം = യുദ്ധത്തിലാണ് വേണ്ടത്.

ശ്ലോകം 20. പ്രത്യുദ്യൽപ്രധനോത്ഭടപ്രതിഭടപ്രാഗ്ഭാരഘോരാടവീസദ്യോഘസ്മരഹേതിഃ = എതിർത്തുവരുന്നവരും യുദ്ധവിദഗ്ധന്മാരുമായ ശത്രുവൃന്ദമാകുന്ന

തത്രാസാദ്യ ധനഞ്ജയോപി ഘനവ-
ത്താൻ ധാർത്തരാഷ്ട്രാൻ ജവാൽ
കുർവ്വാണഃ ശരവൃഷ്ടിസങ്കുലധിയഃ
പ്രോചേ ച ദുര്യോധനം.

പദം 25. കേദാരഗൗഡം - ചെമ്പട

*(അർജ്ജുനൻ ദുര്യോധനനോട്)*

പല്ലവി

രേ! രേ! ഗോകുലചോര നേരേ നില്ലെടാ
രേ! രേ! ഗോകുലചോര!

കൊടുങ്കാടിനെ ഒന്നിച്ചു വിഴുങ്ങുന്ന, ഹേതി = ആയുധം ആകുന്ന, ഹേതിയോടു = ജ്വാലയോടുകൂടിയവനും, ഉൽക്കടതരപ്രോദ്ദാമതേജോഭരഃ = ഏറ്റവുമധികം വർദ്ധിച്ച തേജോഭരം - പരാക്രമാതിശയം ആകുന്ന തേജോഭരത്തോട് - പ്രകാശാതിശയത്തോടുകൂടിയവനും ആയ, ധനഞ്ജയഃ അപി = ധനഞ്ജയനാകുന്ന —അർജ്ജുനനാകുന്ന ധനഞ്ജയനും - അഗ്നിയും, തത്രാസാദ്യ = അവിടെ ചെന്നിട്ട്, താൻ ധാർത്തരാഷ്ട്രാൻ = ആ ധാർത്തരാഷ്ട്രന്മാരാകുന്ന —ആ കൗരവന്മാരുന്ന, ധാർത്തരാഷ്ട്രങ്ങളെ = അരയന്നങ്ങളെ, ഘനവൽ = മേഘമെന്നപോലെ, ജവാൽ = വേഗത്തിൽ, ശരവൃഷ്ടിസങ്കുല ധിയഃ കുർവ്വാണഃ = ശരവർഷമാകുന്ന മഴകൊണ്ടു വ്യാകുലിതമനസ്സുകളാക്കി ചെയ്യുന്നവനായിട്ട്, ദുര്യോധനം = ദുര്യോധനനോടു, പ്രോചേ ച = പറകയും ചെയ്തു.

വൻകാടുകളെ ഭക്ഷിക്കുന്ന കാട്ടുതീപോലെ ശത്രുക്കളെ നശിപ്പിക്കുവാൻ കരുത്തുറ്റവനാണ് അർജ്ജുനൻ. അർജ്ജുനന്റെ ആയുധം അഗ്നിജ്വാലപോലെയാണ്. മേഘം മഴകൊണ്ട് അരയന്നങ്ങളെ സങ്കടപ്പെടുത്തുന്നു. അതുപോലെ അർജ്ജുനൻ ശരവർഷം കൊണ്ട് കൗരവന്മാരെ സങ്കടപ്പെടുത്തുന്നു. അഗ്നിയെപ്പോലുള്ള അർജ്ജുനൻ മേഘത്തെപ്പോലെ പ്രവർത്തിക്കുന്നത് അത്ഭുതവുമാണല്ലോ. ശ്ലേഷം വിരോധാഭാസം രൂപകം ഉപമ എന്നീ അലങ്കാരങ്ങൾ കൊണ്ട് അത്യന്തമനോഹരമായ ഒരു പദ്യമാണ് ഇത്. ഹേതി ശബ്ദത്തിന് ആയുധം, ജ്വാല എന്നു രണ്ടർത്ഥം. തേജശ്ശബ്ദത്തിന്, പരാക്രമം, പ്രകാശം എന്നു രണ്ടർത്ഥം. ധനഞ്ജയ ശബ്ദത്തിന് അർജ്ജുനൻ, അഗ്നി എന്നു രണ്ടർത്ഥം. ധാർത്തരാഷ്ട്രശബ്ദത്തിന് കൗരവന്മാർ, അരയന്നങ്ങൾ എന്നും രണ്ടർത്ഥം. അവയിലാണ് ശ്ലേഷം. അഗ്നിപോലും മേഘത്തെപ്പോലെ പ്രവർത്തിച്ചു എന്നതിൽ വിരോധാഭാസം. ശത്രുക്കളെ കാടായും ആയുധത്തെ അഗ്നിജ്വാലയായും പരാക്രമത്തെ പ്രകാശമായും അർജ്ജുനനെ അഗ്നിയായും ശരപതനത്തെ മഴയായും കൗരവന്മാരെ അരയന്നങ്ങളായും കല്പിച്ചതിൽ രൂപകം. അർജ്ജുനനെ മേഘത്തോടു സാദൃശ്യപ്പെടുത്തിയതിൽ ഉപമയും.

പദം 25. അർജ്ജുനൻ ദുര്യോധനനോടു പറയുന്നു—

പല്ലവി - രേ രേ = എടാ എടാ. ഗോകുലചോര = പശുക്കളെ കട്ട കള്ളാ, എടാ നേരെ നില്ല് = എടാ നേരിട്ടു നിൽക്ക്.

1 പോരിൽ ഭീരുതകൊണ്ടോ ചോരകർമ്മം ചെയ്യുന്നു?
പൂരുവംശകലശാംബുരാശിവേ-
ഘോരകാളകൂട! നീയുമോടും
സേനയോടുമിന്നു വിരവൊടു. (രേ രേ)

*(ദുര്യോധനൻ അർജ്ജുനനോട്)*

2 കുന്തീനന്ദന! വേഗം പിന്തിരിഞ്ഞുപോക നീ
ഹന്ത! കിംഫലമഹന്തകൊണ്ടു പുനഃ-
രന്തകൻെറ നഗരേ യാഹി സമരേ
ബാണനികരമേറ്റു സമ്പ്രതി

പല്ലവി

പോടാരൂപ! ദൂരത്തു പോടാ നീ ദുർമ്മതേ!
പോടാരൂപ! ദൂരത്തു പോടാ.

*(അർജ്ജുനൻ ദുര്യോധനനോട്)*

3 പോരും പോരുമിന്നോരോ വീരവാദം ചൊന്നതു
പോരിൽ നിങ്ങടെ ശരീരചോരയുടെ
ധാരകൊണ്ടു വേണം വീരപാണം
മമ കൃപാണമിന്നു ചെയ്‌വതു. (രേ രേ)

ച. 1: പോരിൽ ഭീരുതകൊണ്ടോ ചോരകർമ്മം ചെയ്യുന്നു = യുദ്ധത്തിനുള്ള പേടികൊണ്ടാണോ കക്കാൻ വരുന്നത്, പൂരുവംശകലശാംബുരാശിവേഘോരകാളകൂടം = പുരുവംശമാകുന്ന പാലാഴിയിലുണ്ടായ ഭയങ്കര കാളകൂടവിഷമേ, നീയും ഇന്നു വിരവൊടു = നീയും ഇപ്പോൾ വേഗത്തിൽ, സേനയോടും ഓടും = സൈന്യത്തോടുകൂടി ഓടും.

ച. 2: ദുര്യോധനൻ അർജ്ജുനനോടു പറയുന്നു—

കുന്തീനന്ദന = കുന്തീപുത്ര അർജ്ജുന, നീ വേഗം = നീ വേഗത്തിൽ, പിന്തിരിഞ്ഞു പോക = പിന്മാറിപ്പോവുക, ഹന്ത = കഷ്ടം, അഹന്തകൊണ്ടു പുനഃ = അഹങ്കാരപ്രകടനംകൊണ്ട് ഇനി, ഫലം കിം? = ഫലം എന്ത്? സമരേ = യുദ്ധത്തിൽ, ബാണനികരം ഏറ്റ് = ശരനിരയേറ്റ്, സമ്പ്രതി = ഇപ്പോൾ, അന്തകൻെറ നഗരേ = യമൻെറ നഗരത്തിലേക്കു, യാഹി = നീ പോവുക.

പല്ലവി —പോടാരൂപ ദുർമ്മതേ = ആണിൻെറയും പെണ്ണിൻെറയും രൂപമുള്ള ദുർബ്ബുദ്ധേ, നീ ദൂരത്തു പോടാ = നീ ദൂരെ പോടാ.

ച. 3: അർജ്ജുനൻ ദുര്യോധനനോടു പറയുന്നു—

ഇന്ന് ഓരോ വീരവാദം ചൊന്നതു = ഇപ്പോൾ ഓരോ വീരവാദം പറഞ്ഞത്, പോരും പോരും = മതി, മതി, പോരിൽ നിങ്ങടെ = യുദ്ധത്തിൽ നിങ്ങളുടെ, ശരീരചോരയുടെ ധാരകൊണ്ടുവേണം = ശരീരത്തിലെ ചോരയുടെ ധാരകൊണ്ടു വേണം, മമ കൃപാണം ഇന്നു വീരപാണം ചെയ്‌വത് = എൻെറ വാളിന് ഇന്നു യുദ്ധാനന്തരമുള്ള മദ്യപാനം ചെയ്യുവാൻ.

*(ദുര്യോധനൻ അർജ്ജുനനോട്)*

4 പഞ്ചാനനങ്ങളുടെ സഞ്ചയം തന്നിലൊരു
വഞ്ചുകം വരികിലഞ്ചുമോ പറക
കിഞ്ചനാപി കുമതേ! മോഹമിതു തേ
ഹന്ത! വെറുതെയെന്നതറിക നീ. (പോടാ)

ശ്ലോകം 21. കേദാരഗൌഡം (ഇടശ്ലോകം)

ഭീഷ്മദ്രോണപ്രധാനാം കുരുവരപൃതനാം
സ്വാപനാസ്ത്രേണ കൃത്വാ
നിദ്രാണാം താം കുരൂണാം സിചയചയമയം
ഹാരയന്നുത്തരേണ
പ്രത്യാഹൃത്യാസ്ത്രമസ്യാഃ പിതൃവനവിടപി-
ന്യസ്തശസ്ത്രഃ പുരേവ
ക്ഷത്തൃത്വം പ്രാപ്യ പശ്ചാദ്ദ്രുതമഥ വിജയോ
മാത്സ്യഭൂമീം പ്രതസ്ഥേ

ച. 4: ദുര്യോധനൻ അർജ്ജുനനോടു മറുപടി പറയുന്നു—

പഞ്ചാനനങ്ങളുടെ = സിംഹങ്ങളുടെ, സഞ്ചയം തന്നിൽ = സമൂഹത്തിൽ. ഒരു വഞ്ചുകം വരികിൽ = ഒരു കുറുനരി വന്നാൽ, കിഞ്ചന അപി = സ്വല്പമെങ്കിലും, അഞ്ചുമോ പറക = ഭയപ്പെടുമോ പറയുക, കുമതേ = ദുർബുദ്ധേ, തേ മോഹം ഇതു = നിന്റെ ഈ മോഹം , വെറുതെ എന്നത് = വ്യർത്ഥമാണെന്ന്, നീ അറിക = നീ മനസ്സിലാക്കുക, ഹന്ത = കഷ്ടം.

ശ്ലോകം 21. അഥ അയം വിജയഃ = അനന്തരം ഈ അർജ്ജുനൻ, ഭീഷ്മ ദ്രോണപ്രധാനാം = ഭീഷ്മർ, ദ്രോണർ എന്ന പ്രമുഖന്മാരോടുകൂടിയ, താം കുരുവര പൃതനാം = ആ കൗരവസൈന്യത്തെ, സ്വാപനാസ്ത്രേണ = സമ്മോഹനാസ്ത്രംകൊണ്ട്, നിദ്രാണാം കൃത്വാ = ഉറക്കീട്ട്, കുരൂണാം സിചയ ചയം = കൗരവന്മാരുടെ വസ്ത്രസമൂഹത്തെ, ഉത്തരേണ ഹാരയൻ = ഉത്തരനെക്കൊണ്ട് എടുപ്പിച്ച്, അസ്യാഃ = ആ സൈന്യത്തിൽനിന്ന്, അസ്ത്രം പ്രത്യാഹൃത്യ = അസ്ത്രം പിൻവലിച്ചിട്ട്, പുരാ ഇവ = മുമ്പിലത്തെപ്പോലെ, പിതൃവനവിടപിന്യസ്തശസ്ത്രഃ = ശ്മശാനത്തിലെ വൃക്ഷത്തിന്മേൽ ആയുധം വെച്ചിട്ട്, പശ്ചാൽ = പിന്നീട്, ക്ഷത്തൃത്വം പ്രാപ്യ = തേരാളിയുടെ നില കൈക്കൊണ്ട്, ദ്രുതം മാത്സ്യഭൂമിം പ്രതസ്ഥേ = വേഗത്തിൽ വിരാടരാജ്യത്തേക്കു പുറപ്പെട്ടു.

## പതിനാറാം രംഗം

*(വിരാടരാജാവിന്റെ മണിഗൃഹം)*

(ശ്ലോകം 22. നാഗവരാളി)

കാലേ തസ്മിൻ മണിഗൃഹേ
ലീലാലാലസമാനസൗ
മാത്സ്യകങ്കൗ മിഥഃ സൈ്വര-
മക്ഷക്രീഡാം വിതേനതുഃ

പദം 26. നാഗവരാളി - ചെമ്പട
*(വിരാടരാജാവ് കങ്കനോട്)*

ചരണങ്ങൾ

1 ചൂതു കളിച്ചീടേണമിന്നഹോ നാം —അതി-
നേതും മുഷിച്ചിലില്ല യോഗിവീര!
ചേതസി കൗതുകം വളർന്നിടുന്നു—മമ
സാദരം കളിക്കുന്നേൻ, കാൺക തായം.

*(കങ്കൻ വിരാടരാജാവിനോട്)*

2 ചൂതിന്നനർത്ഥമുണ്ടാം ഭൂമിനാഥ! - ധർമ്മ-
ജാതചരിതമെല്ലാം കേട്ടിട്ടില്ലേ?
നീതിജലധേ! പുനരെങ്കിലും ഞാൻ—നിന്റെ
പ്രീതിക്കായ്ക്കളിക്കുന്നേൻ, കാൺക തായം.

ശ്ലോകം 22. തസ്മിൻ കാലേ = ആ സമയത്ത്. ലീലാലാലസമാനസൗ = കളിയിൽ താൽപര്യമുള്ള മനസ്സോടുകൂടിയ, മാത്സ്യകങ്കൗ = വിരാടരാജാവും ധർമ്മപുത്രരും, മണിഗൃഹേ = രത്നഗൃഹത്തിൽ, മിഥഃ = അന്യോന്യം, സൈ്വരം = സുഖമായി, അക്ഷക്രീഡാം വിതേനതുഃ = ചൂതു കളിക്കുകയായിരുന്നു.

പദം 26. വിരാടരാജാവ് കങ്കനോടു പറയുന്നു—

ച. 1: യോഗിവീര = സന്യാസിവര്യ, നാം ഇന്ന് - നമുക്കിന്ന്, ചൂതുകളിച്ചീടേണം = ചൂതുകളിക്കണം. അതിന് ഏതും മുഷിച്ചിൽ ഇല്ല - അതിന് ഒട്ടും മടുപ്പില്ല. അഹോ = ആശ്ചര്യം, മമ ചേതസി = എന്റെ മനസ്സിൽ, കൗതുകം വളർന്നിടുന്നു = ആഗ്രഹം വർദ്ധിക്കുന്നു, സാദരം കളിക്കുന്നേൻ = ഞാൻ ആദരത്തോടെ കളിക്കാം.

(പകിടയെടുത്ത് കളിച്ചിട്ട്)

തായം കാൺക = ആദ്യം കിട്ടേണ്ടുന്ന ഒന്ന് എന്ന വിലയുള്ള എണ്ണം കണ്ടാലും.

ച. 2 : ധർമ്മപുത്രർ വിരാടരാജാവിനോടു പറയുന്നു—

ഭൂമിനാഥ = അല്ലയോ വിരാടരാജാവേ, ചൂതിന് അനർത്ഥം ഉണ്ടാം = ചൂതുകളിച്ചാൽ ആപത്തുകൾ ഉണ്ടാവും. ധർമ്മജാതചരിതം എല്ലാം കേട്ടിട്ടില്ലേ = ധർമ്മപുത്രരുടെ കഥയൊക്കെ കേട്ടിട്ടില്ലേ? നീതിജലധേ = രാജ്യതന്ത്രങ്ങളുടെ സമുദ്രമേ, എങ്കിലും പുനഃ = എന്നാലും വീണ്ടും, ഞാൻ നിന്റെ പ്രീതിക്കായി = ഞാൻ അങ്ങയുടെ സന്തോഷത്തിനുവേണ്ടി, കളിക്കുന്നേൻ = കളിക്കാം.

(കളിച്ചിട്ട്)

തായം കാൺക = (എനിക്കും) തായം (കിട്ടിയിരിക്കുന്നതു) കാണുക.

*(വിരാടരാജാവ് കങ്കനോട്)*

3 എന്നും പകിട പന്തിരണ്ടു വീഴും —നമു-
ക്കെന്നു നിനച്ചീടേണ്ട യോഗിവീര!
ഒന്നുകൂടിക്കളിച്ചെന്നാകിലോ ഞാ—നിപ്പോൾ
വെന്നീടുമെന്നു നൂനം, കാൺക തായം.

*(കങ്കൻ വിരാടരാജാവിനോട്)*

4 എല്ലാ കർമ്മങ്ങളിലുമെല്ലാപേരും —ലോകേ
മല്ലാരിതന്റെ നാമം ചൊല്ലീടേണം
അല്ലലൊഴിഞ്ഞു സൌഖ്യം വന്നുകൂടു - മതി-
നില്ല സംശയമേതും, കാൺക തായം.

ശ്ലോകം 23. കാപി (ദൂതപ്രവേശത്തിനുള്ള ഇടശ്ലോകം)

ചൂതും കളിച്ചിങ്ങനെ ചൊല്ലിയോരോ-
ന്നാതങ്കമെന്യേ മരുവും ദശായാം
ജാതപ്രമോദം സമുപേത്യ താവ-
ദ്ദൂതഃ പ്രണമ്യൈവമുവാച മാത്സ്യം.

ച. 3: വിരാടരാജാവ് ധർമ്മപുത്രരോടു പറയുന്നു—

യോഗിവീര = സന്യാസിവര്യ, നമുക്ക് എന്നും = എനിക്കു കളിക്കുമ്പോഴെല്ലാം, പകിട പന്തിരണ്ടു വീഴും = പകിട ഏറ്റവും വലിയ എണ്ണമുള്ളതായി വീഴും, എന്നു നിനച്ചീടേണ്ട = എന്ന് അങ്ങുന്ന് വിചാരിക്കേണ്ട. ഒന്നുകൂടി കളിച്ചെന്നാകിലോ = ഒരിക്കൽ കൂടി കളിച്ചാൽ, ഞാൻ ഇപ്പോൾ വെന്നീടും എന്നു നൂനം = ഞാൻ ഇപ്പോൾ ജയിക്കും എന്ന് തീർച്ചയാണ്.

(കളിച്ചിട്ട്)

തായം കാൺക = തായംതന്നെ കിട്ടിയതു കാണുക.

ച. 4: ധർമ്മപുത്രർ വിരാടരാജാവിനോടു പറയുന്നു—

എല്ലാ കർമ്മങ്ങളിലും = സകല പ്രവൃത്തികളിലും, ലോകേ എല്ലാപേരും = ലോകത്തിലുള്ള സകല ജനങ്ങളും, മല്ലാരിതന്റെ നാമം = ശ്രീകൃഷ്ണന്റെ തിരുനാമം. ചൊല്ലീടേണം = ചൊല്ലണം. അല്ലൽ ഒഴിഞ്ഞ് സൗഖ്യം വന്നുകൂടും = സങ്കടം തീർന്നു സുഖം വന്നുചേരും. അതിന് ഏതും സംശയം ഇല്ല = അക്കാര്യത്തിൽ ഒട്ടും സംശയമില്ല. തായം കാൺക = തായം കാണുക.

രണ്ടു പകിടയിലും ഒന്ന് എന്ന സംഖ്യ വീഴുന്നതാണ് തായം. തായം കിട്ടിയാലേ കളി തുടങ്ങാൻ പാടുള്ളൂ. രണ്ടു പകിടയിലും ആറ് എന്ന എണ്ണം വീഴുന്നത് പന്ത്രണ്ട്. തായം വീണാലും പന്ത്രണ്ടു വീണാലും എതിരാളി കളിക്കുന്നതിനു മുമ്പുതന്നെ കളിക്കാം എന്നാണ് വ്യവസ്ഥ.

ശ്ലോകം 23. ഇങ്ങനെ ചൂതും കളിച്ച് = ഇപ്രകാരം ചൂതുകളിച്ചും, ഓരോന്നു ചൊല്ലി = ഓരോന്നു പറഞ്ഞും, ആതങ്കമെന്യേ = അല്ലലൊന്നുമില്ലാതെ, മരുവും ദശായാം = ഇരിക്കുമ്പോൾ, ദൂതഃ = ഒരു ദൂതൻ, ജാതപ്രമോദം = സന്തോഷത്തോടുകൂടി, സമുപേത്യ = സമീപത്തു ചെന്നിട്ട്, പ്രണമ്യ താവൽ = നമസ്കരിച്ച് അപ്പോൾ, മാത്സ്യം = വിരാടരാജാവിനോട്, ഏവം ഉവാച = ഇങ്ങനെ പറഞ്ഞു.

**പദം 27. കാപി - ചെമ്പട**

*(ദൂതൻ വിരാടരാജാവിനോട്)*

പല്ലവി

ധരണീവല്ലഭ! ശൃണു വചനം, വന്ദേ താവക-
ചരണപല്ലവയുഗളമഹം.

അനുപല്ലവി

വീരാപത്യന്മാർ ചൂടും ഹീരരത്നമല്ലോ നീ
പാരിൽ നിൻ കീർത്തികളിന്നും ശോഭിച്ചീടുന്നു (ധരണീവല്ലഭ)

ചരണങ്ങൾ

1 നിന്നുടെ നന്ദനൻ ചെന്നു കൗരവന്മാരെ
വെന്നു ഗോക്കളെ വീണ്ടുപോ, ലിന്നു വരും പോൽ.
(ധരണീവല്ലഭ)

*(കങ്കൻ വിരാടരാജാവിനോട്)*

2 ഉത്തരനല്ല ജയം, ക്ഷത്താവാം ബൃഹന്നള
സത്വരം വൈരിസഞ്ചയം വെന്നു നിർണ്ണയം

പല്ലവി

ധരണീവല്ലഭ! ശൃണു വചനമെന്നുടെ പക്ഷം
ചരിതാർത്ഥമായ് വരുമധുനാ.

പദം 27. ദൂതൻ വിരാടരാജാവിനോടു പറയുന്നു—

പല്ലവി, അനുപല്ലവി - ധരണീവല്ലഭ = രാജാവേ, വചനം ശൃണു = വാക്കു കേൾക്കുക. അഹം താവക ചരണപല്ലവയുഗളം വന്ദേ = ഞാൻ അങ്ങയുടെ കാൽത്തളിരിണ വന്ദിക്കുന്നു. നീ വീരാപത്യന്മാർ ചൂടും ഹീരരത്നം അല്ലോ = അവിടുന്നു, വീരപുത്രനുള്ളവർ ചൂടുന്ന വൈരരത്നം ആണ്. ഇന്നും പാരിൽ നിൻ കീർത്തികൾ ശോഭിച്ചീടുന്നു = ഇന്നും ലോകത്തിൽ അങ്ങയുടെ കീർത്തികൾ ശോഭിക്കുന്നു.

ച.1: നിന്നുടെ നന്ദനൻ = അങ്ങയുടെ പുത്രൻ, ചെന്നു കൗരവന്മാരെ വെന്നു ഗോക്കളെ വീണ്ടുപോൽ = പോയി കൗരവരെ ജയിച്ചു പശുക്കളെ വീണ്ടെടുത്തുവത്രേ. ഇന്നു വരും പോൽ = ഇന്നുവരുമത്രേ.

ച.2: ധർമ്മപുത്രർ വിരാടരാജാവിനോടു പറയുന്നു—

ജയം ഉത്തരന് അല്ല = ജയിച്ചത് ഉത്തരനല്ല. ക്ഷത്താവാം ബൃഹന്നള സത്വരം വൈരിസഞ്ചയത്തെ വെന്നു = സാരഥിയായ ബൃഹന്നളയാണ് വേഗത്തിൽ ശത്രുവൃന്ദത്തെ ജയിച്ചത്, നിർണ്ണയം = തീർച്ച.

പല്ലവി - ധരണീവല്ലഭ = രാജാവേ, വചനം ശൃണു = വാക്കു കേൾക്കുക, അധുനാ = ഇപ്പോൾ, എന്നുടെ പക്ഷം = എന്റെ അഭിപ്രായം, ചരിതാർത്ഥമായ് വരും = ശരിയായി വരും.

*(വിരാടരാജാവ് കങ്കനോട്)*

3 ധിക്കാരിയായ നീയും സൽക്കാരയോഗ്യനല്ല
മസ്കരികുലഹതക! നീ കണ്ടുകൊൾക.

പല്ലവി

കുമതേ! നിന്നാലെന്തുദിതം, ഇന്നും നിന്നുടെ
കുടിലത്വം സാധു മയാ വിദിതം.

ശ്ലോകം 24. കാപി (ഇടശ്ലോകം)

അക്ഷംകൊണ്ടൊന്നെറിഞ്ഞാൻ നൃപതി കുപിതനായ്
തൽക്ഷണേ ധർമ്മസൂനും
'കഷ്ടം! സന്ന്യാസിരക്തം വീഴുകിലശുഭ'മെ-
ന്നാശു ചൊല്ലിത്തദാനീം
നെറ്റീന്നിറ്റിറ്റുവീഴും രുധിരമതു ജവാ-
ലുത്തരീയത്തിലേറ്റാൾ
കറ്റക്കാർകൂന്തലാൾ ചൂടിന മകുടമഹാ-
രത്നമാം യാജ്ഞസേനീ.

പ.3: വിരാടരാജാവ് കോപിച്ചു ധർമ്മപുത്രരോടു പറയുന്നു—

മസ്കരികുലഹതക = ദുഷ്ടസന്ന്യാസി, ധിക്കാരിയായ നീ = ഗർവ്വിഷ്ഠനായ നീ, സൽക്കാരയോഗ്യൻ അല്ല = ബഹുമാനിക്കത്തക്കവൻ അല്ല. നീ കണ്ടുകൊൾക = നീ കണ്ടുകൊള്ളുക.

പല്ലവി—കുമതേ നിന്നാൽ എന്ത് ഉദിതം = ദുർബ്ബുദ്ധേ താനെന്താണ് പറഞ്ഞത്? ഇന്നു നിന്നുടെ കുടിലത്വം = ഇപ്പോൾ നിന്റെ ദുഷ്ടത, മയാ സാധു വിദിതം = എനിക്കു നല്ലപോലെ മനസ്സിലായി.

ശ്ലോകം 24. അവിടെ തുടർന്ന് അഭിനയിക്കേണ്ട ഭാഗം വിവരിക്കുന്നു— തൽക്ഷണേ = പെട്ടെന്നു, നൃപതി കുപിതനായ് = വിരാടരാജാവു കോപിച്ച്, ധർമ്മസൂനും = ധർമ്മപുത്രരെ, അക്ഷംകൊണ്ട് ഒന്ന് എറിഞ്ഞാൻ = പകിടകൊണ്ട് ഒന്നെറിഞ്ഞു. തദാനീം = അപ്പോൾ, കറ്റക്കാർകൂന്തലാൾ ചൂടിന മകുടമഹാരത്നമാം യാജ്ഞസേനി = സുന്ദരിമാർ ധരിക്കുന്ന കിരീടത്തിലെ വലിയ രത്നമായ പാഞ്ചാലി, കഷ്ടം, സന്ന്യാസിരക്തം വീഴുകിൽ അശുഭം = കഷ്ടം, സന്ന്യാസിയുടെ ചോര വീണാൽ ചീത്തയാണ്, എന്നു ചൊല്ലി = എന്നു പറഞ്ഞ്, ആശു = വേഗത്തിൽ , നെറ്റീന് ഇറ്റിറ്റു വീഴും രുധിരം അതു = നെറ്റിയിൽനിന്ന് ഇറ്റിറ്റു വീഴുന്ന ആ ചോര, ജവാൽ ഉത്തരീയത്തിൽ ഏറ്റാൾ = ഉടനെ ഉത്തരീയവസ്ത്രംകൊണ്ട് സ്വീകരിച്ചു.

ശ്ലോകം 25. നീലാംബരി

ഭൂമിഞ്ജയഃ സമവരൂഹ്യ രഥാൽ സമീപ-
ഭൂമിം ജയപ്രമുദിതസ്യ പിതുഃ സമേത്യ
പ്രാഗേവ ഫൽഗുനനിരുദ്ധയഥാർത്ഥവാർത്തഃ
പ്രാഹേദമസ്യ ഭുജവിക്രമവിസ്മിതാത്മാ.

പദം 28. നീലാംബരി - ചമ്പ
*(ഉത്തരൻ വിരാടരാജാവിനോട്)*

പല്ലവി

താത! തവ കഴലിണ തൊഴുന്നേൻ

അനുപല്ലവി

വീതഭയം കാലികളെ വീണ്ടുകൊണ്ടു വന്നേൻ.

ചരണങ്ങൾ

1 കുരുപതി പശുക്കളെ ഹരിച്ചു—എന്നു
പരിചിനൊടു ഞാനഥ ധരിച്ചു
വിരവൊടവരോടു ബത ചെന്നു കലഹിച്ചു (താത)

2 ശക്രസുതനൊരുവനഥ വന്നു —രിപു-
ചക്രമതശേഷമപി വെന്നു
വിക്രമിയവൻ വിജയലക്ഷ്മിയൊടു ചേർന്നു (താത)

ശ്ലോകം 25: ഉത്തരന്റെ പ്രവേശം സൂചിപ്പിക്കുന്നു—

പ്രാക് ഏവം = മുമ്പേതന്നെ, ഫല്ഗുനനിരുദ്ധയഥാർത്ഥവാർത്തഃ = യഥാർത്ഥവൃത്താന്തം പറയരുതെന്ന് അർജ്ജുനനാൽ തടയപ്പെട്ടവനും, അസ്യ ഭുജവിക്രമവിസ്മിതാത്മാ = അർജ്ജുനന്റെ ബാഹുപരാക്രമത്താൽ അത്ഭുതപ്പെട്ടവനുമായ, ഭൂമിഞ്ജയഃ = രാജകുമാരൻ ഉത്തരൻ, രഥാൽ സമവരൂഹ്യ = തേരിൽ നിന്നിറങ്ങീട്ട്. ജയപ്രമുദിതസ്യ പിതുഃ സമീപഭൂമിം = ജയം കേട്ടു സന്തോഷിച്ചിരിക്കുന്ന അച്ഛന്റെ അടുക്കലേക്കു, സമേത്യ = ചെന്നിട്ട്, ഇദം പ്രാഹ = ഇതു പറഞ്ഞു.

പദം 28. ഉത്തരൻ വിരാടരാജാവിനോടു പറയുന്നു—

പല്ലവി, അനുപല്ലവി—താത, തവ കഴലിണ, തൊഴുന്നേൻ = അച്ഛ, അവിടത്തെ കാലിണ ഞാൻ തൊഴുന്നു. വീതഭയം = ഭയംകൂടാതെ, കാലികളെ വീണ്ടുകൊണ്ടു വന്നേൻ = പശുക്കളെ ഞാൻ വീണ്ടുകൊണ്ടുവന്നു.

ച. 1: കുരുപതി = ദുര്യോധനൻ, പശുക്കളെ ഹരിച്ചു = പശുക്കളെ അപഹരിച്ചു. ഞാൻ പരിചിനൊടു ധരിച്ചു = ഞാൻ ശരിയായി മനസ്സിലാക്കി. അഥ വിരവൊടു = പിന്നെ ഉടനെ, അവരോടു ചെന്നു കലഹിച്ചു = അവരോടു ചെന്നു യുദ്ധം ചെയ്തു. ബത = ആശ്ചര്യം.

ച. 2: അഥ ശക്രസുതൻ ഒരുവൻ വന്നു = അനന്തരം ഇന്ദ്രപുത്രനായ ഒരാൾ വന്നു, രിപുചക്രം അത് = ആ ശത്രുസൈന്യത്തെ, അശേഷമപി = മുഴുവനും, വെന്നു = ജയിച്ചു. വിക്രമി അവൻ = പരാക്രമിയായ ആ ഇന്ദ്രപുത്രൻ വിജയലക്ഷ്മിയോടു ചേർന്നു = ജയശ്രീയോടു ചേർന്നു.

ഉത്തരന്റെ ഈ വാക്കിൽ 'ഇന്ദ്രസുതനൊരുവൻ' എന്നു പറഞ്ഞത്, വാസ്തവം വെളിപ്പെടുത്തരുതെന്ന് അർജ്ജുനൻ മുമ്പുതന്നെ പറഞ്ഞിരുന്നതുകൊണ്ടാണ്. ബൃഹന്നള അർജ്ജുനനാണെന്നോ അർജ്ജുനനാണ് ജയിച്ചതെന്നോ ഈ വാക്കുകൊണ്ടു വെളിപ്പെട്ടതുമില്ല; എന്നാൽ പറഞ്ഞ വാക്ക് അസത്യമായതുമില്ല.

(വിരാടരാജാവ് ഉത്തരനോട്)

3 മന്നിലിഹ നിന്നോടുപമാനം — ചൊൽവാ-
നിന്നൊരുവനില്ലെന്നു നൂനം.
വന്നിടുക തവ മേലിൽ മംഗലമനൂനം

പല്ലവി

തനയ! നയവിനയഗുണരാശേ!

## പതിനേഴാം രംഗം

*(ധർമ്മപുത്രരുടെ വാസഗൃഹം)*

ശ്ലോകം 26. നാട്ടക്കുറിഞ്ഞി

ധർമ്മജാതവസതിം പ്രണമ്യ തം
ധർമ്മജാതമഥ മാരുതാത്മജഃ
വാസവേശ്മനി ശയാനമാദരാ-
ദ്വാസവേരിതി ജഗാദ പൂർവ്വജഃ

പദം 29. നാട്ടക്കുറിഞ്ഞി - അടന്ത

*(ഭീമസേനൻ ധർമ്മപുത്രരോട്)*

പല്ലവി

ആര്യ! നിൻപദയുഗളം കൈവണങ്ങുന്നേൻ
സൂര്യനന്ദനനന്ദന!

അനുപല്ലവി

വീര്യശൗര്യവാരിധേ! വിമലമാനസ! വിഭോ. (ആര്യ)

പ. 3: വിരാടരാജാവ് ഉത്തരനോടു പറയുന്നു—

ഇഹ മന്നിൽ ഇന്ന് = ഈ ഭൂമിയിൽ ഇന്ന്, നിന്നോടുപമാനം ചൊൽവാൻ = നിന്നോടു തുല്യനായി പറയുവാൻ, ഒരുവൻ ഇല്ലെന്നു നൂനം = ഒരാളും ഇല്ലെന്നു തീർച്ച.

പല്ലവി - നയവിനയഗുണരാശേ = നീതിബോധം, വിനയം എന്നീ ഗുണങ്ങളുടെ ഇരിപ്പിടമേ, തനയ = പുത്ര.

ശ്ലോകം 26. അഥ വാസവേഃ = അനന്തരം അർജ്ജുനന്റെ, പൂർവ്വജഃ മാരുതാത്മജഃ = ജ്യേഷ്ഠനായ ഭീമസേനൻ, വാസവേശ്മനി ശയാനം = വാസഗൃഹത്തിൽ കിടക്കുന്നവനും, ധർമ്മജാതവസതിം = ധർമ്മസമൂഹത്തിന്റെ ഇരിപ്പിടവും ആയ, തം ധർമ്മജാതം = ആ ധർമ്മപുത്രരെ, പ്രണമ്യ = നമസ്കരിച്ചിട്ട്, ആദരാത് = ആദരവോടെ, ഇതി ജഗാദ = ഇങ്ങനെ പറഞ്ഞു.

പദം 29. ഭീമസേനൻ ധർമ്മപുത്രരോടു പറയുന്നു—

പല്ലവി, അനുപല്ലവി — വീര്യശൗര്യവാരിധേ = വീര്യശൗര്യങ്ങളുടെ സമുദ്രമേ, വിമലമാനസ = നിർമ്മലഹൃദയ, വിഭോ = മഹാനുഭാവ , സൂര്യനന്ദനനന്ദന ആര്യ = ധർമ്മരാജപുത്ര ജ്യേഷ്ഠാ, നിൻ പദയുഗളം = അവിടത്തെ കാലിണ, കൈവണങ്ങുന്നേൻ = ഞാൻ വന്ദിക്കുന്നു.

ചരണങ്ങൾ

1 ഏണാങ്കകുലദീപ! എന്തഹോ ഭവാൻ
ക്ഷീണഭാവേന ശയിച്ചീടുന്നു? തവ
ചേണാർന്ന മുഖപത്മം മ്ലാനശോഭമായിപ്പോൾ
കാണുന്നതിനെന്തൊരു കാരണം, കഥിക്കേണം. (ആര്യ)

*(ധർമ്മപുത്രർ ഭീമസേനനോട്)*

2 പോരിലുത്തരൻ ജയിച്ചെന്നതു മാത്സ്യ-
വീരനോടൊരു ദൂതൻ ചൊന്നപ്പോൾ ഞാനും
സാരഥി ബൃഹന്നള ജയിച്ചാനെന്നു ചൊൽകയാൽ
ശാരികൊണ്ടെറിഞ്ഞെന്റെ ഫാലസീമനി ഭൂപൻ

പല്ലവി

സോദര! ശൃണു വചനം മാരുതസൂനോ!
മോദേന വരികരികേ.

പദം 30. ബലഹരി - ചെമ്പട

*(ഭീമസേനൻ ധർമ്മപുത്രരോട്)*

പല്ലവി

ചിത്തത്തിലമർഷം വളരുന്നിതു
ധിക് തവ ദുഷ്ടരിലാർജ്ജവഭാവം.

അനുപല്ലവി

സത്വരമിഹ മത്സ്യശനെ ശമന-
ഗേഹമതിലാക്കീടുവനിന്നു. (ചിത്ത)

ച.1: ഏണാങ്കകുലദീപ = ചന്ദ്രവംശദീപമേ, ഭവാൻ എന്ത് = അങ്ങ് എന്തു കാരണത്താലാണ്, ക്ഷീണഭാവേന = ക്ഷീണിച്ച ഭാവത്തിൽ, ശയിച്ചീടുന്നു = കിടക്കുന്നത്? അഹോ കഷ്ടം. തവ ചേണാർന്ന മുഖപത്മം = അങ്ങയുടെ മനോഹരമായ പത്മംപോലുള്ള മുഖം, ഇപ്പോൾ മ്ലാനശോഭമായി കാണുന്നതിന് = ഇപ്പോൾ ശോഭ മങ്ങിക്കാണുവാൻ, എന്തൊരു കാരണം = എന്തു കാരണമുണ്ടായി? കഥിക്കേണം = പറയണം.

ച. 2: ധർമ്മപുത്രർ ഭീമസേനനോടു മറുപടി പറയുന്നു —

പോരിൽ ഉത്തരൻ ജയിച്ചു എന്നത് = യുദ്ധത്തിൽ ഉത്തരൻ ജയിച്ചു എന്ന്, മാത്സ്യവീരനോട് = വിരാടരാജാവിനോട്, ഒരു ദൂതൻ ചൊന്നപ്പോൾ = ഒരു ദൂതൻ പറഞ്ഞപ്പോൾ, ഞാനും = ഞാനാകട്ടെ, സാരഥി ബൃഹന്നള ജയിച്ചാൻ = സാരഥിയായ ബൃഹന്നളയാണ് ജയിച്ചത്, എന്നു ചൊൽകയാൽ = എന്നു പറകയാൽ, ഭൂപൻ എന്റെ ഫാലസീമനി = വിരാട രാജാവ് എന്റെ നെറ്റിത്തടത്തിൽ, ശാരികൊണ്ട് എറിഞ്ഞു = പകിടകൊണ്ട് എറിഞ്ഞു.

പല്ലവി— മാരുതസൂനോ സോദര = ഭീമസേന അനുജ, മോദേന അരികെ വരിക = സന്തോഷത്തോടെ അടുത്തു വരൂ. വചനം ശൃണു = വാക്കു കേൾക്കൂ.

പദം 30. ഭീമസേനൻ ധർമ്മപുത്രരോടു പറയുന്നു—

പല്ലവി, അനുപല്ലവി— ചിത്തത്തിൽ അമർഷം വളരുന്നിതു = (എന്റെ) മനസ്സിൽ കോപം വർദ്ധിക്കുന്നു. ദുഷ്ടരിൽ തവ ആർജ്ജവഭാവം ധിക് = ദുഷ്ടന്മാരെക്കുറിച്ച് അങ്ങയുടെ മര്യാദ നിന്ദ്യം തന്നെ. സത്വരം ഇന്ന് ഇഹ = വേഗത്തിൽ ഇന്നിവിടെ, മത്സ്യശനെ ശമനഗേഹമതിൽ ആക്കീടുവൻ = വിരാടരാജാവിനെ യമഗൃഹത്തിൽ ആക്കുന്നുണ്ട്, ഞാൻ.

പദങ്ങൾ

1 ദുർമ്മദാന്ധനാം കീചകനൊരുനാൾ
ദ്രുപദാത്മജയെ വലിച്ചുമിഴച്ചും
ധർമ്മവിചാരമതെന്നിയെ ചെയ്തൊരു
സാഹസങ്ങൾ കണ്ടു സഭായാം ദുർമ്മതി
മിണ്ടാതിരുന്നതിനും ചൂതു-
കൊണ്ടു ഭവാനെയെറിഞ്ഞതിനും
ധർമ്മജ! ഭൂതലമവിരാടം
സപദി ചെയ്തിടുവനറിക മഹാത്മൻ! (ചിത്ത)

2 അവമാനങ്ങളുമതിദുഃഖങ്ങളു-
മനുദിനമിങ്ങു വരുത്തി നമുക്കിഹ
അവനിയെ വാഴും ദുര്യോധനനെയു-
മനുജന്മാരെയുമാഹവേ
ജവമൊടു യമപുരി ചേർത്തിടുവൻ
തവ പുനരാർത്തികൾ തീർത്തിടുവൻ
പവമാനാത്മജനഹമതിനായി
പദതളിരിണ തവ തൊഴുതീടുന്നേൻ. (ചിത്ത)

ച. 1: ദുർമ്മദാന്ധനാം കീചകൻ = ദുരഹങ്കാരംകൊണ്ടു കണ്ണുകാണാതായ കീചകൻ, ഒരുനാൾ ദ്രുപദാത്മജയെ വലിച്ചും ഇഴച്ചും = ഒരു ദിവസം പാഞ്ചാലിയെ വലിച്ചും ഇഴച്ചും, ധർമ്മവിചാരമത് എന്നിയേ ചെയ്തൊരു സാഹസങ്ങൾ = ധർമ്മവിചാരം കൂടാതെ കാണിച്ച അക്രമങ്ങൾ, കണ്ട് സഭായാം ദുർമ്മതി മിണ്ടാതിരുന്നതിനും = കണ്ടിട്ടും സഭയിൽ ദുർബ്ബുദ്ധിയായ വിരാടൻ മിണ്ടാതിരുന്നതിനും, ചൂതുകൊണ്ടു ഭവാനെ എറിഞ്ഞതിനും = പകിടകൊണ്ട് അങ്ങയെ എറിഞ്ഞതിനും (പ്രതികാരമായിട്ട്) മഹാത്മൻ ധർമ്മജ = മഹാത്മാവേ ധർമ്മപുത്ര, സപദി ഭൂതലം = ഉടനെ ഭൂമിയെ, അവിരാടം ചെയ്തീടുവൻ = വിരാടനില്ലാത്തതാക്കി ഞാൻ ചെയ്യും, അറിക = (അങ്ങ്) അറിയുക.

ച. 2: അവമാനങ്ങളും = മാനക്കേടുകളും, അതിദുഃഖങ്ങളും = ദുസ്സഹദുഃഖങ്ങളും, ഇങ്ങു നമുക്കു = ഇവിടെ നമുക്ക്, അനുദിനം വരുത്തി = നാൾക്കുനാൾ ഉണ്ടാക്കി, ഇഹ അവനിയെ വാഴും ദുര്യോധനനെയും അനുജന്മാരെയും = ഇവിടെ ഭൂമിഭാരം ചെയ്യുന്ന ദുര്യോധനനെയും അനുജന്മാരെയും, ആഹവേ ജവമൊടു = യുദ്ധത്തിൽ വേഗത്തിൽ, യമപുരി ചേർത്തീടുവൻ= ഞാൻ യമപുരത്തിലയയ്ക്കുന്നുണ്ട്, തവ പുനഃ = അങ്ങയുടേതാകട്ടെ, ആർത്തികൾ തീർത്തിടുവൻ = സങ്കടങ്ങൾ തീർക്കുന്നുമുണ്ട്, പവനാത്മജൻ അഹം = ഭീമസേനനായ ഞാൻ, അതിനായി = അതിനുവേണ്ടി, തവ പദതളിരിണ തൊഴുതീടുന്നേൻ = അങ്ങയുടെ കാൽത്തളിർ രണ്ടും തൊഴുന്നു.

എരിക്കിലകാമോദരി - ചെമ്പട
*(ധർമ്മപുത്രർ ഭീമസേനനോട്)*

3 ഭീമപരാക്രമ! മാമകസോദര!
ഭീമസേന! ശൃണു, മാത്സ്യമഹീന്ദ്രൻ
നാമിന്നവരെന്നറിയാതൊരു പിഴ
നമ്മൊടു ചെയ്താലെന്തഹോ?
സോമവംശമണി! നീയതിനാൽ
സുമതേ! സാഹസമരുതധുനാ.
കാമിതലാഭം വരുമിനിമേൽ
കാമമിന്നു സമയം സമ്പൂർണ്ണം.

പല്ലവി

ചിത്തത്തിലമർഷം കരുതരുതേ
ചെററു സഹിച്ചീടുക മാരുതേ!

## പതിനെട്ടാം രംഗം

*(വിരാടരാജാവിന്റെ ആസ്ഥാനസഭ)*

ശ്ലോകം 27. മോഹനം

നിസ്തീർണ്ണസത്യജലധീൻ നിജവേഷഭാജോ
വിദ്യോതമാനമണിഭൂഷണഭൂഷിതാംഗാൻ
ദൃഷ്ട്വാ വരായുധധരാനഥ പാണ്ഡവേയാൻ
തുഷ്ടോ ജഗാദ വചനം സ വിരാടഭൂപഃ

പ.3: ധർമ്മപുത്രർ ഭീമസേനനോടു പറയുന്നു—

ഭീമപരാക്രമ മാമകസോദര ഭീമസേന = വലിയ പരാക്രമശാലിയായ എന്റെ അനുജ ഭീമസേന, ശൃണു = കേൾക്കുക, നാം ഇന്നവർ എന്ന് അറിയാതെ = നമ്മൾ ഇന്ന ആളുകളാണെന്നു മനസ്സിലാകാത്തതു നിമിത്തം, മാത്സ്യമഹീന്ദ്രൻ = വിരാടരാജാവ്, നമ്മൊടു ഒരു പിഴ = നമ്മളോട് ഒരു തെററ്, ചെയ്താൽ എന്ത് = ചെയ്താൽ എന്താണ്? അഹോ = (നിന്റെ ക്ഷമയില്ലായ്മ ) അത്ഭുതം തന്നെ, സുമതേ = ശോഭനബുദ്ധിമാനേ, നീ സോമവംശമണി = നീ ചന്ദ്രവംശരത്നമാണ്, അതിനാൽ അധുനാ = അതുകൊണ്ട് ഇപ്പോൾ, സാഹസം അരുത് = സാഹസം പ്രവർത്തിക്കരുത്, ഇനിമേൽ കാമിതലാഭം വരും = ഇനിമേലിൽ ആഗ്രഹസിദ്ധി ഉണ്ടാകും. ഇന്നു സമയം കാമം സമ്പൂർണ്ണം = ഇപ്പോൾ കാലം തികച്ചും പൂർത്തിയായിരിക്കുന്നു.

പല്ലവി - മാരുതേ നീ = ഭീമസേന നീ, ചിത്തത്തിൽ അമർഷം കരുതരുതേ = മനസ്സിൽ കോപം വിചാരിക്കരുത്. ചെറ്റു സഹിച്ചീടുക = കുറച്ചു സഹിക്കൂ.

ശ്ലോകം 27. അഥ സഃ വിരാടഭൂപഃ = അനന്തരം ആ വിരാടരാജാവ്, നിസ്തീർണ്ണസത്യജലധീൻ = ശപഥസമുദ്രം കടന്നവരും, നിജവേഷഭാജഃ = സ്വന്തം രൂപം ധരിച്ചവരും, വിദ്യോതമാനമണിഭൂഷണഭൂഷിതാംഗാൻ = തിളങ്ങുന്ന രത്നാഭരണങ്ങൾ അണിഞ്ഞവരും, വരായുധ ധരാൻ = ഉത്തമങ്ങളായ ആയുധങ്ങൾ ധരിച്ചവരും ആയ, പാണ്ഡവേയാൻ = പാണ്ഡവന്മാരെ, ദൃഷ്ട്വാ തുഷ്ടഃ = കണ്ടു സന്തുഷ്ടനായിട്ട്, വചനം ജഗാദ = വാക്കു പറഞ്ഞു.

പദം 31 മോഹനം - അടന്ത

*(വിരാടരാജാവ് പാണ്ഡവന്മാരോട്)*

പല്ലവി

സുദിനം നിങ്ങളെ കാണ്കയാൽ, ഹന്ത മേ ഭാഗ്യം
സുദിനം നിങ്ങളെക്കാണ്കയാൽ

അനുപല്ലവി

സദനവും നയനവും സഫലം മാമകമിന്നു. (സുദിനം)

ചരണങ്ങൾ

1 ക്ഷാത്രമായൊരു ധർമ്മം ഗാത്രമഞ്ചു കൈക്കൊണ്ടു
നേത്രഗോചരമായപോലെ നിങ്ങളൈവരും
രാത്രീശകുലദീപന്മാരാം പാണ്ഡവ, രതി-
മാത്രം മേ വളർത്തീടുന്നു മനസി മുദമിന്നു. (സുദിനം)

*(ധർമ്മപുത്രർ വിരാടരാജാവിനോട്)*

2 വിജ്ഞാനസ്വരൂപനാം ലക്ഷ്മീശകൃപയാലേ
യജ്ഞസേനനന്ദിനിയായീടുമിവളോടും
അജ്ഞാതവാസമൊരാണ്ടാനന്ദമോടു ചെയ്തു
പ്രാജ്ഞ! നിന്നുടെ സവിധേ പ്രഥിതഗുണജലധേ!

പദം 31. വിരാടരാജാവു പാണ്ഡവരോടു പറയുന്നു—

പല്ലവി, അനുപല്ലവി — നിങ്ങളെ കാണ്കയാൽ = നിങ്ങളെ കണ്ടതുകൊണ്ട്, സുദിനം = (എനിക്കിന്നു) നല്ല ദിവസമാണ്, ഹന്ത = സന്തോഷമായി, മേ ഭാഗ്യം = (ഇത്) എന്റെ ഭാഗ്യമാണ്, ഇന്നു മാമകം സദനവും നയനവും = ഇന്ന് എന്റെ ഗൃഹവും കണ്ണും, സഫലം = ഫലവത്തായിത്തീർന്നു.

ച. 1: ക്ഷാത്രമായൊരു ധർമ്മം = ക്ഷത്രിയന്മാരുടെ രക്ഷാധർമ്മം, അഞ്ചു ഗാത്രം കൈക്കൊണ്ടു നേത്രഗോചരമായപോലെ = അഞ്ചു ശരീരമെടുത്തു പ്രത്യക്ഷമായതു പോലെ, രാത്രീശകുലദീപന്മാരാം പാണ്ഡവർ നിങ്ങൾ ഐവരും = ചന്ദ്രവംശത്തിനു വിളക്കുകളും പാണ്ഡുപുത്രന്മാരുമായ നിങ്ങൾ അഞ്ചാളും, ഇന്നു മേ മനസി = ഇന്ന് എന്റെ മനസ്സിൽ, അതിമാത്രം മുദം വളർത്തീടുന്നു = ഏറ്റവും സന്തോഷം വർദ്ധിപ്പിക്കുന്നു.

ച. 2: ധർമ്മപുത്രർ വിരാടരാജാവിനോടു പറയുന്നു—

പ്രാജ്ഞ പ്രഥിതഗുണജലധേ = ബുദ്ധിമാനും പ്രസിദ്ധഗുണങ്ങളുടെ ഇരിപ്പിടവുമായ വിരാടരാജാവേ, വിജ്ഞാനസ്വരൂപനാം ലക്ഷ്മീശകൃപയാലേ = ജ്ഞാനസ്വരൂപിയായ ശ്രീകൃഷ്ണന്റെ അനുഗ്രഹത്താൽ, യജ്ഞസേനനന്ദിനിയായീടും ഇവളോടും = പാഞ്ചാലരാജപുത്രിയായ ഈ പാഞ്ചാലിയോടുകൂടി, ഒരാണ്ട് അജ്ഞാതവാസം = ഒരു കൊല്ലം അജ്ഞാതവാസം, ആനന്ദമോടു നിന്നുടെ സവിധേ ചെയ്തു = സുഖമായി അങ്ങയുടെ അടുക്കൽ നിർവ്വഹിച്ചു.

പല്ലവി

വചനം മേ ശൃണു സുമതേ! മാത്സ്യഭൂപേന്ദ്ര!
വചനം മേ ശൃണു സുമതേ!

3 സോഽഹം ധർമ്മജൻ കങ്കൻ, വലലനായതു ഭീമൻ,
ഹാഹന്ത! ബൃഹന്നളയായതർജ്ജുനനല്ലോ,
വാഹപാലകൻ നകുലൻ, സഹദേവൻ പശുപാലൻ,
മോഹനാംഗിയാം സൈരന്ധ്രി ദ്രുപദനൃപപുത്രി (വചനം)

*(വിരാടരാജാവ് പാണ്ഡവരോട്)*

4 അപരാധം പലതും ഞാനറിയാതെ ചെയ്തതു
കൃപയോടു സകലവും സഹിച്ചീടേണം.
ഉപകാരമിതു ചെയ്യാമെന്നുടെ തനയയെ
സപദി ഫൽഗുനനു ഞാനും തരുവനിഹ നൂനം (സുദിനം)

ശ്ലോകം 28. വൃത്തഭേദം (ഇടശ്ലോകങ്ങൾ)

ഭാസുരേഷു മണിമന്ദിരേഷു സമ-
ലങ്കൃതേഷു ച വിശേഷതോ
യോഷിതാമപി ഗണേഷു തത്ര ധൃത-
ഭൂഷണേഷു പരിതോഷതഃ
ഭൂസുരേഷു കുതുകാകുലേഷു പുന-
രുച്ചലൽപടഹനിസ്വനേ
വാസുദേവമുഖയാദവാളിപരി-
മേദുരേ പുരവരോദരേ.

പല്ലവി — സുമതേ മാത്സ്യഭൂപേന്ദ്ര = സദ്ബുദ്ധിയുള്ള വിരാടരാജാവേ, മേ വചനം ശൃണു = എന്റെ വാക്കു കേൾക്കൂ.

ച.3: കങ്കൻ സഃ അഹം ധർമ്മജൻ = കങ്കനായ ആ ഞാൻ ധർമ്മപുത്രനാണ്, വലലനായതു ഭീമൻ = വലലനായിരുന്നത് ഭീമസേനനാണ്. ഹാ ഹന്ത = കഷ്ടം, കഷ്ടം, ബൃഹന്നളയായത് അർജ്ജുനനല്ലോ = ബൃഹന്നളയായിരുന്നത് അർജ്ജുനനാണ്. വാഹപാലകൻ നകുലൻ = കുതിരക്കാരനായിരുന്നത് നകുലനാണ്. പശുപാലൻ സഹദേവൻ = പശുക്കളെ മേച്ചിരുന്നതു സഹദേവനാണ്. മോഹനാംഗിയാം സൈരന്ധ്രി ദ്രുപദനൃപപുത്രി = സുന്ദരിയായ സൈരന്ധ്രിയായിരുന്നതു പാഞ്ചാലിയാണ്.

ച.4: വിരാടരാജാവ് പാണ്ഡവരോടു പറയുന്നു—

ഞാൻ അറിയാതെ അപരാധം പലതും ചെയ്തു = ഞാൻ അറിയാതെ പല തെറ്റുകളും ചെയ്തു. മേ അതു സകലവും നിങ്ങൾകൃപയാ സഹിച്ചീടേണം = എന്റെ ആ എല്ലാ തെറ്റുകളും നിങ്ങൾ ദയ വിചാരിച്ചു ക്ഷമിക്കണം. ഉപകാരം ഇതു ചെയ്യാം = ഈ ഉപകാരം ചെയ്യാം, എന്നുടെ തനയയെ = എന്റെ മകളായ ഉത്തരയെ, ഞാനും ഇഹ സപദി ഫല്ഗുനനു തരുവൻ = ഞാനും ഇവിടെ ഉടനെ അർജ്ജുനനു തരുന്നുണ്ട്. നൂനം = നിശ്ചയം.

ശ്ലോകം 29.

ദൂതഹൂതനഗരാഗതാവനിപ-
ലോലചാമരസമീരണൈർ-
ദ്ധൂതപേശലപതാകികാശതവി-
രാജിതേ സ ധരണീപതിഃ
ശ്വേതവാഹനഗിരാ പരാർദ്ധ്യമണി-
ഭൂഷണാം ശുഭകരേ ദിനേ
ജാതമോദമഭിമന്യവേ ശുഭഗു-
ണോത്തരാമദിശദുത്തരാം.

## പത്തൊമ്പതാം രംഗം

ശ്ലോകം 30. മലഹരി

നിഷ്പ്രത്യൂഹമഥോത്തരാപരിണയേ
തസ്മിൻ സമാപ്തേ ശുഭേ
പ്രത്യാദിത്സുരസൌ സുയോധനഹൃതാം
പൃത്ഥ്വീം സ്വകീർത്ത്യാ സമം
കൃഷ്ണം വൃഷ്ണിപതിം നതാർത്തിശമനം
വിശ്വേശ്വരം ശാശ്വതം
ലക്ഷ്മീനാഥമുവാച ഭക്തിവിവശോ
ധർമ്മാത്മജന്മാ ഗിരം.

ശ്ലോകം 28. 29 ഉത്തരാസ്വയംവരം ശ്ലോകത്തിന് കഴിക്കുന്നു—

തത്ര ഭാസുരേഷു മണിമന്ദിരേഷു വിശേഷതഃ സമലംകൃതേഷു = അവിടെ മനോഹരങ്ങളായ മണിഗൃഹങ്ങൾ വിശേഷമായി അലങ്കരിക്കുകയും, യോഷിതാം ഗണേഷു അപി പരിതോഷതഃ ധൃതഭൂഷണേഷു = സ്ത്രീകളുടെ സമൂഹങ്ങളും സന്തോഷത്തോടുകൂടി ആഭരണങ്ങൾ അണിയുകയും, ഭൂസുരേഷു പുനഃകുതുകാകുലേഷു = ബ്രാഹ്മണർ പിന്നെയും പിന്നെയും കുതൂഹലവാന്മാരായിത്തീരുകയും, ഉച്ചലൽ പടഹനിസ്വനേ = പെരുമ്പറയുടെ ശബ്ദം മുഴങ്ങുന്നതും, വാസുദേവമുഖയാദവാളിപരിമേദുരേ = ശ്രീകൃഷ്ണൻ തുടങ്ങിയ യാദവസമൂഹത്താൽ നിറഞ്ഞതുമായ, പുരവരോദരേ = വിരാടനഗരാന്തർഭാഗം, ദൂതഹൂതനഗരാഗതാവനിപലോലചാമരസമീരണൈഃ = ദൂതന്മാർ ചെന്നു ക്ഷണിച്ചു നഗരത്തിൽ വന്നിട്ടുള്ള രാജാക്കന്മാരുടെ വീശിക്കൊണ്ടിരിക്കുന്ന വെഞ്ചാമരങ്ങളുടെ കാറ്റുകളാൽ, ധൂതപേശലപതാകികാശതവിരാജിതേ = ഇളക്കപ്പെടുന്ന മനോഹരങ്ങളായ കൊടിക്കൂറകൾകൊണ്ട് ശോഭിക്കുകയും ചെയ്ത സമയത്ത്, ശ്വേതവാഹനഗിരാ = അർജ്ജുനന്റെ വാക്കനുസരിച്ച്, സ ധരണീപതിഃ = ആ വിരാടരാജാവ്, ശുഭകരേ ദിനേ = മംഗളകരമായ ദിവസത്തിൽ, പരാർദ്ധ്യമണിഭൂഷണാം = വിലയേറിയ രത്നാഭരണങ്ങൾ അണിഞ്ഞവളും, ശുഭഗുണോത്തരാം = ഉത്തമഗുണങ്ങൾ തികഞ്ഞവളും ആയ, ഉത്തരാം = ഉത്തരയെ, ജാതമോദം = സന്തോഷത്തോടുകൂടി അഭിമന്യവേ = അഭിമന്യുവിന്, അദിശത് = നൽകി.

ശ്ലോകം 30. നിഷ്പ്രത്യൂഹം = നിർവ്വിഘ്നമായി, തസ്മിൻ ഉത്തരാ പരിണയേ = ആ ഉത്തരാവിവാഹം, ശുഭേ സമാപ്തേ അഥ = ശുഭമായിക്കഴിഞ്ഞതിനുശേഷം, അസൌ

പദം 31. മലഹരി - ചമ്പ.

*(ധർമ്മപുത്രർ ശ്രീകൃഷ്ണനോട്)*

പല്ലവി

കരുണാം വിധേഹി മയി കമലനാഭ!
കരുണാം വിധേഹി മയി.

അനുപല്ലവി

ശരണാഗതോസ്മി തവ ചരണയുഗളം. (കരുണാം)

ചരണങ്ങൾ

1 സംസാരവാരിനിധിതന്നിൽ വീണുഴലുന്ന
പുംസാമശേഷാർത്തി തീർത്തുകൊൾവാൻ
കംസാരിയായ തവ കാരുണ്യമല്ലാതെ
കിം സാരമവലംബമാർത്തബന്ധോ! (കരുണാം)

ധർമ്മാത്മജന്മാ = ആ ധർമ്മപുത്രർ, സുയോധന ഹൃതാം = ദുര്യോധനൻ കൈവശപ്പെടുത്തിയ, പൃഥ്വീം = ഭൂമിയെ, സ്വ കീർത്ത്യാ സമം = തന്റെ കീർത്തിയോടുകൂടെ, പ്രത്യാദിത്സു = വീണ്ടെടുക്കുവാനിച്ഛിക്കുന്നവനായിട്ട്, ഭക്തിവിവശഃ = ഭക്തിപരവശനായി, വൃഷ്ണിപതിം = യദുവംശനാഥനും, നതാർത്തിശമനം = ഭക്തന്മാരുടെ സങ്കടം തീർക്കുന്നവനും, വിശ്വേശ്വരം = ലോകങ്ങളുടെ നാഥനും, ശാശ്വതം = നിത്യനും, ലക്ഷ്മീനാഥം = ലക്ഷ്മീവല്ലഭനും ആയ, കൃഷ്ണം = ശ്രീകൃഷ്ണനോട്, ഗിരം ഉവാച = വാക്കു പറഞ്ഞു.

പദം 31. ധർമ്മപുത്രർ ശ്രീകൃഷ്ണനോട് പറയുന്നു—

പല്ലവി, അനുപല്ലവി— കമലനാഭ = ശ്രീപത്മനാഭ, മയി കരുണാം വിധേഹി = എന്നിൽ ദയ ചെയ്താലും. തവ ചരണയുഗളം = അവിടുത്തെ കാലിണയെ, ശരണാഗതഃ അസ്മി = ഞാൻ ശരണം പ്രാപിച്ചിരിക്കുന്നു.

ച.1: സംസാരവാരിധിതന്നിൽ = സംസാരസമുദ്രത്തിൽ, വീണുഴലുന്ന പുംസാം = വീണു സങ്കടപ്പെടുന്ന ജനങ്ങൾക്ക്, അശേഷാർത്തി തീർത്തുകൊൾവാൻ = എല്ലാ സങ്കടങ്ങളും ഇല്ലാതാക്കുവാൻ, കംസാരിയായ തവ = കംസനെക്കൊന്ന അവിടുത്തെ, കാരുണ്യം അല്ലാതെ = ദയയല്ലാതെ, ആർത്തബന്ധോ = ദീനബാന്ധവ, സാരം അവലംബം = കരുത്തുറ്റ താങ്ങ്, കിം = എന്താണ്?

2 ശ്രീമീനകൂർമ്മ കിടിനരസിംഹവടുരൂപ!
രാമ! രഘുരാമ! ബലരാമ! കൃഷ്ണ!
ക്ഷേമവും യോഗവും ത്വദധീനമഖിലവും
സ്വാമിൻ നമോസ്തു തേ സരസിജാക്ഷ! (കരുണാം)

3 പൃഥ്വീഭാരഹരണായ മർത്ത്യലീലാകൃതേ!
സത്യസ്വരൂപ! പുരുഷോത്തമ! വിഭോ!
ഭൃത്യനാമെന്നാലെ കർത്തവ്യമെന്തിനിമേൽ?
അത്തലഖിലം തീർത്തു കാത്തുകൊള്ളേണമേ.
(കരുണാം)

പദം 32. പുറനീര് - ചെമ്പട

*(ശ്രീകൃഷ്ണൻ ധർമ്മപുത്രരോട്)*

ചരണങ്ങൾ

1 പാർത്ഥിവവര! ശൃണു വീര! യുധിഷ്ഠിര!
ധൂർത്തു പെരുത്തൊരു ധാർത്തരാഷ്ട്രന്മാരെ
പാർത്തീടാതിനി വെന്നു രണാങ്കണേ
പാർത്തലമിതു നീ പാലിച്ചീടും.

ച. 2: ശ്രീമീനകൂർമ്മകിടിനരസിംഹവടുരൂപ = മത്സ്യം കൂർമ്മം വരാഹം നരസിംഹം വാമനൻ എന്നിവരുടെ രൂപം ധരിച്ചവനേ! രാമ രഘുരാമ ബലരാമ = പരശുരാമ, ശ്രീരാമ, ബലരാമ, കൃഷ്ണ = ശ്രീകൃഷ്ണ, ക്ഷേമവും യോഗവും അഖിലവും = രക്ഷയും അഭീഷ്ടലാഭവും എല്ലാം, ത്വദധീനം = അവിടുത്തെ അധീനമാണ്, സരസിജാക്ഷ സ്വാമിൻ = താമരക്കണ്ണാ സ്വാമിൻ, തേ നമഃ അസ്തു = അങ്ങയ്ക്കു നമസ്കാരം ഭവിക്കട്ടെ.

ച. 3: പൃഥ്വീഭാരഹരണായ മർത്ത്യലീലാകൃതേ സത്യസ്വരൂപ = ഭൂഭാരം തീർക്കുവാൻ ലീലാമാനുഷനായി ജനിച്ച സത്യസ്വരൂപ, വിഭോ പുരുഷോത്തമ = സർവ്വശക്തനായ പുരുഷോത്തമ, ഭൃത്യനാം എന്നാലെ = കിങ്കരനായ എന്നാൽ, ഇനിമേൽ കർത്തവ്യം എന്ത് = ഇനിമേൽ ചെയ്യപ്പെടേണ്ടതായി എന്തുണ്ട്? അഖിലം അത്തൽ തീർത്തു = എല്ലാ സങ്കടങ്ങളും തീർത്ത്, കാത്തരുളേണമേ = രക്ഷിക്കേണമേ.

ദേവവാക്യത്തിന്റെ സ്ഥാനത്തുള്ള ഈ പദം കവിയുടെ ശ്രീപത്മനാഭ സ്വാമിയോടുള്ള പ്രാർത്ഥനകൂടിയാണ്. പല്ലവിയിലെ കമലനാഭ എന്ന സംബോധന ആ സംഗതി വ്യക്തമാക്കുന്നു.

പദം 32. ശ്രീകൃഷ്ണൻ ധർമ്മപുത്രർക്കു മംഗളം ആശംസിക്കുന്നു—

ച.1: പാർത്ഥിവവര വീര യുധിഷ്ഠിര = രാജശ്രേഷ്ഠനും വീരനുമായ ധർമ്മപുത്ര, ശൃണു = കേട്ടാലും. ധൂർത്തു പെരുത്തൊരു ധാർത്തരാഷ്ട്രന്മാരെ = ദുഷ്ടത വർദ്ധിച്ച കൗരവന്മാരെ, ഇനി പാർത്തീടാതെ = ഇനി ഒട്ടും താമസിക്കാതെ, രണാങ്കണേ വെന്ന് = യുദ്ധഭൂമിയിൽ ജയിച്ച്, പാർത്തലം ഇതു നീ പാലിച്ചീടും = ഈ ഭൂമണ്ഡലം നീ വാഴും.

2 അല്ലലശേഷം തീർത്തു, നിനക്കിഹ
കല്യാണങ്ങൾ വരുത്തുവനധികം.
ഉല്ലാസേന വസിച്ചീടുക തവ
മല്ലാരാതിയിതിന്നു സഹായം.

ശ്ലോകം 31 (സമാപ്തിമംഗളം)

ശേഷേ ശയാനം വിഹഗേ ശയാനം
ധൂതാരിജാതം ശ്രിതപാരിജാതം
ശേഷാലയേശം കമലാലയേശം
ശ്രീപത്മനാഭം ഭജതാഞ്ജനാഭം.

ഉത്തരാസ്വയംവരം സമാപ്തം

ച.2: നിനക്ക് ഇഹ - നിനക്ക് ഇവിടെ, അല്ലൽ അശേഷം തീർത്ത് = സങ്കടമെല്ലാം തീർത്ത്, അധികം കല്യാണങ്ങൾ വരുത്തുവൻ = അധികം മംഗളങ്ങൾ ഞാൻ വരുത്തുന്നുണ്ട്. ഉല്ലാസേന വസിച്ചീടുക = നീ സുഖമായി വസിക്കുക. അതിന് മല്ലാരാതി നിനക്കു സഹായം = അക്കാര്യത്തിൽ മല്ലശത്രുവായ ഈ ഞാൻ നിനക്കു തുണയായിട്ടുണ്ട്.

ശ്ലോകം 31. മംഗളാന്തമായി കൃതി അവസാനിപ്പിക്കുന്നു- ശേഷേശയാനം = അനന്തനിൽ ശയിക്കുന്നവനും, വിഹഗേശയാനം = ഗരുഡനാകുന്ന വാഹനത്തോടു കൂടിയവനും, ധൂതാരിജാതം = ശത്രുസമൂഹത്തെ നശിപ്പിച്ചവനും, ശ്രിതപാരിജാതം - ഭക്തന്മാർക്കു കല്പവൃക്ഷമായിട്ടുള്ളവനും, ശേഷാലയേശം = തിരുവനന്തപുരത്തിന്റെ നാഥനായിട്ടുള്ളവനും, കമലാലയേശം = ലക്ഷ്മീദേവിയുടെ നാഥനായിട്ടുള്ളവനും, അഞ്ജനാഭം = അഞ്ജനവർണ്ണനും ആയ, പത്മനാഭം = ശ്രീപത്മനാഭസ്വാമിയെ, ഭജത = ഭജിക്കുവിൻ.

ശുഭം

# പ്രസ്താവന

ശ്ലോകം 1

ശ്രീരാമവർമ്മകുലശേഖരസോദരസ്യ
മാർത്താണ്ഡവർമ്മയുവഭൂമിപതേർന്നിദേശാൽ
കേനാപി തൽപദജുഷാ കില 'ദക്ഷയാഗ'-
നാട്യപ്രബന്ധമുദിതം സുധിയഃ പുനന്തു.

## പ്രാരംഭം

ശ്ലോകം 2. ഭൈരവി

അംഭോജാസനനന്ദനഃ സുരജനൈർ-
ജ്ജംഭാരിമുഖ്യൈഃ സദാ
സംഭാവ്യഃ സുകൃതീ കൃതീ ശ്വശുരതാം
ശംഭോരിഹ പ്രാപ്തവാൻ
ദക്ഷോ നാമ പുരാ കിലാഖിലകലാ-
ദക്ഷഃ പ്രജാനാം പതിർ-
ലക്ഷ്മീശാഭിമതോ ഗുണൈരനുപമൈ-
രാസീദസീമദ്യുതിഃ

ശ്ലോകം1. കവി ദക്ഷയാഗം ആട്ടക്കഥ സഹൃദയസമക്ഷം അവതരിപ്പിക്കുന്നു—

ശ്രീരാമവർമ്മകുലശേഖരസോദരസ്യ = ശ്രീരാമവർമ്മാവെന്ന കുലശേഖരന്റെ അനുജനായ, മാർത്താണ്ഡവർമ്മയുവഭൂമിപതേഃ = മാർത്താണ്ഡവർമ്മ യുവരാജാവിന്റെ, നിദേശാൽ = ആജ്ഞയാൽ, തൽപദജുഷാ = അദ്ദേഹത്തിന്റെ പാദസേവകനായ, കേനാപി കില = ഒരുവനാൽത്തന്നെ, ഉദിതം = വർണ്ണിക്കപ്പെട്ട, ദക്ഷയാഗനാട്യപ്രബന്ധം = ദക്ഷയാഗമെന്ന ആട്ടക്കഥാപ്രബന്ധത്തെ, സുധിയഃ = വിദ്വാന്മാർ, പുനന്തു = പരിശോധിച്ചു പാവനമാക്കിത്തീർക്കട്ടെ.

മാർത്താണ്ഡവർമ്മ മഹാരാജാവ് യുവരാജാവായിരിക്കുന്ന കാലത്ത് അവിടുത്തെ ആജ്ഞയനുസരിച്ചു കവി ഇരയിമ്മൻതമ്പി നിർമ്മിച്ച ആട്ടക്കഥയാണ് ദക്ഷയാഗം എന്ന ചരിത്രാംശം ഈ പ്രസ്താവനാപദ്യം വ്യക്തമാക്കുന്നു.

ശ്ലോകം 2. കഥയിലെ പ്രതിനായകനായ ദക്ഷനെ സർവ്വഗുണ സമ്പൂർണ്ണനെന്ന നിലയിൽ ആദ്യം നിർദ്ദേശിക്കുന്നു—

അംഭോജാസനനന്ദനഃ = ബ്രഹ്മാവിന്റെ പുത്രനും, ജംഭാരിമുഖ്യൈഃ = ദേവേന്ദ്രൻ തുടങ്ങിയ, സുരജനൈഃ = ദേവന്മാരാൽ, സദാ സംഭാവ്യഃ = എപ്പോഴും ബഹുമാനിക്കത്തക്കവനും, സുകൃതീ = പുണ്യവാനും, കൃതീ = പണ്ഡിതനും, ഇഹ ശംഭോഃ ശ്വശുരതാം പ്രാപ്തവാൻ = ഇവിടെ ശിവന്റെ പത്നിയുടെ അച്ഛനെന്ന നില ലഭിച്ചവനും, അഖിലകലാദക്ഷഃ = എല്ലാ കലകളിലും നിപുണനും, അനുപമൈഃ ഗുണൈഃ ലക്ഷ്മീശാഭിമതഃ = അതുല്യങ്ങളായ ഗുണങ്ങളാൽ മഹാവിഷ്ണുവിനുപോലും സമ്മതനും, അസീമദ്യുതിഃ = അതിരറ്റ കാന്തിയോടുകൂടിയവനും ആയ, ദക്ഷഃ നാമ = ദക്ഷനെന്നു പേരുള്ള, പ്രജാനാം പതിഃ = പ്രജാപതി, പുരാ ആസീത് കില = പണ്ടുണ്ടായിരുന്നുപോൽ.

പദം 1. ഭൈരവി - ചെമ്പട

(പുറപ്പാടുപദം)

ഭാഗധേയവാരിരാശി ഭാസുരശരീരൻ
യോഗമാർഗ്ഗവിശാരദൻ യോഗശാലി വീരൻ
സാധുലോകചിന്താമണി ചാരുതരശീലൻ
ബാധിതവിരോധിജാലൻ ബന്ധുജനപാലൻ
ധർമ്മകർമ്മപരായണൻ താപസമാനിതൻ
നിർമ്മലമാനസനവൻ നീതിമാൻ വിനീതൻ
വേദശാസ്ത്രാദികോവിദൻ വേദവല്ലീജാനി
മേദുരകല്യാണം വാണു മോദമോടു മാനീ.

## ഒന്നാം രംഗം

ശ്ലോകം 3. കാമോദരി

ശ്യാമാം സോമാഭിരാമദ്യുതിമുഖലസിതാം
  താരഹാരാതിരമ്യാം
കാമോല്ലാസാനുകൂലാം കുവലയബഹുളാ-
  മോദസൗഭാഗ്യദാത്രീം
ശ്രീമാനാലോക്യ ദക്ഷഃ സരസമുപഗതാ-
  മേകദാ ജാതരാഗഃ
പ്രേമാനന്ദാകുലാത്മാ പ്രഹസിതവദനാം
  പ്രേയസീം വ്യാജഹാര

പദം 1. ഭാഗധേയവാരിരാശി = ഭാഗ്യങ്ങളുടെ സമുദ്രവും, ഭാസുരശരീരൻ = ശോഭയുള്ള ശരീരത്തോടുകൂടിയവനും, യോഗമാർഗ്ഗവിശാരദൻ = യോഗമാർഗ്ഗത്തിൽ അറിവുള്ളവനും, യോഗശാലി = യോഗ്യത തികഞ്ഞവനും, വീരൻ = വീര്യശാലിയും, സാധുലോകചിന്താമണി = സജ്ജനങ്ങൾക്കു ചിന്താരത്നംപോലെ എല്ലാ അഭീഷ്ടങ്ങളെയും നൽകുന്നവനും, ചാരുതരശീലൻ = ഏറ്റവും പ്രശസ്തമായ സ്വഭാവത്തോടുകൂടിയവനും, ബാധിത വിരോധിജാലൻ = ശത്രുസമൂഹങ്ങളെ കീഴടക്കിയവനും, ബന്ധുജനപാലൻ = ബന്ധുജനങ്ങളെ സംരക്ഷിക്കുന്നവനും, ധർമ്മകർമ്മപരായണൻ = പുണ്യകർമ്മങ്ങളിൽ തൽപരനും, താപസമാനിതൻ = മഹർഷിമാരാൽ മാനിക്കപ്പെടുന്നവനും, നിർമ്മലമാനസൻ = പരിശുദ്ധമായ മനസ്സോടുകൂടിയവനും, നീതിമാൻ = നയജ്ഞനും, വിനീതൻ = വിനയവാനും, വേദശാസ്ത്രാദികോവിദൻ = വേദശാസ്ത്രാദിവിദ്യകളിൽ വിദഗ്ദ്ധനും, മാനീ = അഭിമാനിയും, വേദവല്ലീജാനി = വേദവല്ലിയെന്ന ഭാര്യയോടുകൂടിയവനും ആയ, അവൻ = ആ ദക്ഷപ്രജാപതി, മേദുരകല്യാണം = വർദ്ധിച്ച മംഗളങ്ങളോടുകൂടി, മോദമോടു വാണു = സന്തോഷമായി വസിച്ചു.

ഈ പദത്തിലെ മാനീ എന്ന പദം അഭിപ്രായഗർഭമാണ്. മാനമാണ് ദക്ഷപ്രജാപതിയുടെ ആപത്തിനെല്ലാം കാരണം.

ശ്ലോകം 3. സംഭോഗശൃംഗാരാനുകൂലമായ കാമോദ്ദീപകരംഗത്തിൽ സഭാര്യനായ ദക്ഷനെ അവതരിപ്പിക്കുന്നു—

ഏകദാ = ഒരിക്കൽ, ശ്രീമാൻ ദക്ഷഃ = ശ്രീമാനായ ദക്ഷപ്രജാപതി, സോമാഭിരാമദ്യുതിമുഖലസിതാം = ചന്ദ്രനാകുന്ന സുന്ദരശോഭമായ മുഖം

പദം 2. കാമോദരി-ചെമ്പട

*(ദക്ഷൻ വേദവല്ലിയോട്)*

പല്ലവി

പൂന്തേൻവാണീ! ശൃണു മമ വാണീം
പൂവണിഘനവേണീ!

അനുപല്ലവി

കാന്തേ! സമയമഹോ രമണീയം
കനിവോടു വിലസുന്നു രജനീയം (പൂന്തേൻ)

കൊണ്ടു പ്രകാശിക്കുന്നതും, താരഹാരാതിരമ്യാം = നക്ഷത്രങ്ങളാകുന്ന മുത്തുമാലകൊണ്ടും അത്യന്തം മനോഹരമായിട്ടുള്ളതും, കാമോല്ലാസാനുകൂലാം = കാമവികാരദീപ്തിക്ക് തികച്ചും ഇണങ്ങുന്നതും, കുവലയബഹുളാമോദ സൗഭാഗ്യദാത്രീം = ആമ്പൽപ്പൂക്കൾക്കു വളരെയധികം വാസനയും അഴകും നൽകുന്നതും ആയ, ശ്യാമാം = രാത്രിയെ, സരസം ഉപഗതാം = സന്തോഷപ്രദമാകുംവണ്ണം വന്നുചേർന്നതായി, ആലോക്യ = കണ്ടിട്ട്, സോമാഭിരാമദ്യുതിമുഖലസിതാം = ചന്ദ്രനെപ്പോലെ സുന്ദരശോഭമായ മുഖംകൊണ്ടു വിളങ്ങുന്നവളും, താരഹാരാതിരമ്യാം = ഉജ്ജ്വലമായ മുത്തുമാലകൊണ്ട് അത്യന്തമനോഹാരിണിയും, കാമോല്ലാസാനുകൂലാം = കാമലീലകൾക്ക് ഇണങ്ങുന്നവളും, കുവലയബഹുളാമോദസൗഭാഗ്യദാത്രീം = ഭൂമണ്ഡലത്തിനു മുഴുവൻ അത്യധികം സന്തോഷസമൃദ്ധി ദാനം ചെയ്യുന്നവളും, ശ്യാമാം = യൗവനമധ്യസ്ഥയും ആയ, സരസം ഉപഗതാം = സസന്തോഷം വന്നു ചേർന്ന, പ്രേയസീം = പ്രിയതമയെ—വേദവല്ലിയെ, ആലോക്യ = നോക്കിക്കൊണ്ട്, ജാതരാഗഃ = അനുരാഗം ജനിച്ചവനും, പ്രേമാനന്ദാകുലാത്മാ = പ്രേമംകൊണ്ടും ആനന്ദംകൊണ്ടും വിവശഹൃദയനുമായിട്ട്, ഇതി ഉവാച = ഇപ്രകാരം പറഞ്ഞു.

ഇതിൽ രാത്രിക്കും പ്രിയതമയ്ക്കും ഇണങ്ങുന്ന വിശേഷണപദങ്ങളിലെ ശ്ലേഷംകൊണ്ടു ചന്ദ്രമന്ദാനിലാദിസുന്ദരമായ രാത്രിയും അനുകൂലയും സുന്ദരിയും യുവതിയുമായ പ്രിയതമയും ഒരുപോലെ കാമവികാരദീപ്തി നൽകുന്നതാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

പദം 2. ദക്ഷൻ വേദവല്ലിയോടു പറയുന്നു—

പല്ലവി, അനുപല്ലവി — പൂന്തേൻവാണി = പൂന്തേൻപോലുള്ള വാക്കോടുകൂടിയവളേ, പൂവണിഘനവേണി = പൂക്കളണിഞ്ഞ ഇടതൂർന്ന കുന്തലോടുകൂടിയവളേ, മമ വാണീം = എന്റെ വാക്ക്, ശൃണു = കേട്ടാലും. കാന്തേ = അല്ലയോ പ്രിയതമേ, സമയം രമണീയം = ഈ സമയം മനോഹരമായിരിക്കുന്നു. അഹോ = ആശ്ചര്യം. ഇയം രജനീ = ഈ രാത്രി, കനിവോടു വിലസുന്നു = (നമ്മിൽ) ദയയോടുകൂടി ശോഭിക്കുന്നു.

ചരണങ്ങൾ

1 കണ്ടാലും ശശിബിംബമുദാരം
കണ്ഠേകാളജടാലങ്കാരം
തണ്ടാർബാണമഹോത്സവദീപം
തരുണി! നിരാകൃതതിമിരാടോപം. (പൂന്തേൻ)

2 പനിമതിബിംബം മുഖസമമിഹ തേ
പണി തുടരുമ്പോളംശുമുകുളിതേ
വനജേ! ദുഃസ്ഥിതനാം വിധി നൂനം
മതിയാക്കീ ബത! ശില്പവിധാനം. (പൂന്തേൻ)

3 കാമോദ്ദീപനകാരണരൂപേ!
കാമിനി! നീ മമ വരിക സമീപേ.
സാമോദം മധുരാധരമയി തേ
സാമജഗാമിനി! തരിക മേ ദയിതേ. (പൂന്തേൻ)

ച. 1: തരുണി = അല്ലയോ തരുണി, ഉദാരം = തെളിഞ്ഞതും, കണ്ഠേകാളജടാലങ്കാരം = ശിവന്റെ ജടയ്ക്ക് അലങ്കാരമായിട്ടുള്ളതും, തണ്ടാർബാണമഹോത്സവദീപം = കാമദേവന്റെ മഹോത്സവത്തിനു ദീപമായിട്ടുള്ളതും, നിരാകൃതതിമിരാടോപം = ഇരുട്ടിന്റെ ഗർവ്വ് നീക്കിയതും ആയ, ശശിബിംബം കണ്ടാലും = ചന്ദ്രബിംബം കണ്ടാലും.

ച. 2: ഇഹ തേ മുഖസമം = ഇവിടെ നിന്റെ മുഖത്തോടു തുല്യമായി, പനിമതിബിംബം പണി തുടരുമ്പോൾ = ചന്ദ്രബിംബത്തെ സൃഷ്ടിച്ചുകൊണ്ടിരിക്കുമ്പോൾ, അംശുമുകുളിതേ വനജേ = ചന്ദ്രരശ്മികളാൽ കൂമ്പിപ്പോയ താമരപ്പൂവിൽ, ദുഃസ്ഥിതനാം വിധി = ഞെരുങ്ങിയിരിക്കുന്ന ബ്രഹ്മാവ്, ശില്പവിധാനം മതിയാക്കീ, നൂനം = ഭംഗിവരുത്തൽ വേഗം അവസാനിപ്പിച്ചു, തീർച്ച. ബത = കഷ്ടം.

ഭവതിയുടെ മുഖംപോലെ സുന്ദരമായ ഒരു വസ്തു സൃഷ്ടിക്കണമെന്നാഗ്രഹിച്ചു ചന്ദ്രബിംബം നിർമ്മിക്കാൻ തുടങ്ങിയ ബ്രഹ്മാവിനു തന്റെ ഇരിപ്പിടമായ താമരപ്പൂവ് ചന്ദ്രരശ്മികൾ തട്ടിക്കൂമ്പുകയാൽ ഇരുന്നു പണിയെടുക്കാൻ പ്രയാസമായതു നിമിത്തം ചന്ദ്രബിംബത്തിൽ ശില്പഭംഗികൾ മുഴുവനാക്കാൻ സാധിച്ചില്ല. തന്മൂലം ചന്ദ്രബിംബം ഭവതിയുടെ മുഖംപോലെ സുന്ദരമായതുമില്ല എന്നു താൽപര്യം.

ച. 3: കാമോദ്ദീപനകാരണരൂപേ കാമിനി = കാമവികാരം വർദ്ധിക്കുന്നതിനു കാരണമായ അംഗലാവണ്യമിയന്ന സുന്ദരീ, നീ മമ സമീപേ വരിക = നീ എന്റെ സമീപത്തിൽ വന്നാലും. അയി സാമജഗാമിനി ദയിതേ = അല്ലയോ ഗജഗമനയായ പ്രിയതമേ, തേ മധുരാധരം മേ തരിക = നിന്റെ മധുരമായ അധരം എനിക്കു തന്നാലും.

പദം 3. സാമന്തമലഹരി - ചെമ്പട

*(വേദവല്ലി ദക്ഷനോട്)*

പല്ലവി

സന്തോഷം തേ മനതാരിൽ
സാദരം ചെയ്‌വതിനല്ലോ
സന്തതം ഞാൻ വാഞ്ഛിക്കുന്നു
ചാരുമൂർത്തേ! കാന്ത!

ചരണങ്ങൾ

1 ഭർത്തൃപാദസേവയല്ലോ
പത്നിമാർക്കു പരം ധർമ്മം.
അത്ര നിന്റെയാജ്ഞ കേൾപ്പാൻ
ആസ്ഥയാ വാഴുന്നേൻ.

2 കാമുകമുഖേന്ദു കണ്ടാൽ
കാമിനീചകോരിയിങ്ങു
താമസിച്ചു നിന്നീടുമോ?
താമരസനേത്ര!

പദം 3. വേദവല്ലി ദക്ഷനോടു പറയുന്നു—

പല്ലവി— ചാരുമൂർത്തേ കാന്ത = സുന്ദരശരീരനായ ഭർത്താവേ, സാദരം = ആദരത്തോടുകൂടി, തേ മനതാരിൽ = അങ്ങയുടെ മനസ്സിൽ, സന്തോഷംചെയ്‌വതിനല്ലോ = സന്തോഷമുളവാക്കുന്നതിനാണല്ലോ. ഞാൻ സന്തതം വാഞ്ഛിക്കുന്നു = ഞാൻ എപ്പോഴും ആഗ്രഹിക്കുന്നത്.

ച.1: ഭർത്തൃപാദസേവയല്ലോ = ഭർത്താവിന്റെ പാദശുശ്രൂഷയാണല്ലോ, പത്നിമാർക്കു പരം ധർമ്മം = ഭാര്യമാരുടെ ഉത്തമമായ കർത്തവ്യം. അത്ര നിന്റെ ആജ്ഞ കേൾപ്പാൻ = ഇവിടെ അങ്ങയുടെ കല്പന അനുസരിക്കാൻ ആസ്ഥയാ വാഴുന്നേൻ = ശ്രദ്ധയോടുകൂടി ഞാൻ വസിക്കുന്നു.

ച. 2: താമരസനേത്ര = താമരക്കണ്ണാ, കാമുകമുഖേന്ദു കണ്ടാൽ = കാമുകന്റെ മുഖമാകുന്ന ചന്ദ്രനെ കണ്ടാൽ, കാമിനീചകോരി = കാമിനിയാകുന്ന പെൺചകോരപ്പക്ഷി, താമസിച്ചു നിന്നീടുമോ = മടിച്ചുനില്ക്കുമോ?

## രണ്ടാം രംഗം

(കാളിന്ദീതീരം)

ശ്ലോകം 4. കല്യാണി

യമിനാം പ്രവരഃ കദാപി പുണ്യാം
യമുനാം സ്നാതുമനാ ഗതഃ പ്രഭാതേ
അമനാക്കമനീയതാം തദീയാം
പ്രമനാ വീക്ഷ്യ സ വിസ്മയം ജഗാഹേ.

പദം 4. കല്യാണി - ചെമ്പട

*(ദക്ഷൻ വേദവല്ലിയോട്)*

പല്ലവി

കണ്ണിണയ്ക്കാനന്ദം നൽകീടുന്നു പാരം
കാളിന്ദീനദി സാമ്പ്രതം

അനുപല്ലവി

എണ്ണമറ്റുള്ള നല്ലോരേതൽഗുണങ്ങളെല്ലാം
വർണ്ണിപ്പാനാവതല്ല കുണ്ഡലീശനുപോലും (കണ്ണിണ)

ശ്ലോകം 4. കദാപി പ്രഭാതേ = ഒരു ദിവസം രാവിലെ, യമിനാം പ്രവരഃ സഃ = ജിതേന്ദ്രിയന്മാരിൽ അഗ്രഗണ്യനായ ആ ദക്ഷൻ, സ്നാതു മനാഃ = കുളിക്കുവാൻവേണ്ടി, പുണ്യാം യമുനാം = പാവനയായ കാളിന്ദിയിൽ, ഗതഃ = ചെന്നപ്പോൾ, തദീയാം = ആ നദിയുടെ, അമനാക്കമനീയതാം = അനല്പമായ സൗന്ദര്യം, വീക്ഷ്യ = കണ്ട്, പ്രമനാഃ = സന്തുഷ്ടനായിട്ട്, വിസ്മയം ജഗാഹേ - അത്ഭുതപ്പെട്ടു.

പദം 4. ദക്ഷൻ സ്വയം കാളിന്ദിയെ വർണ്ണിക്കുന്നു—

പല്ലവി, അനുപല്ലവി — കാളിന്ദീനദി സാമ്പ്രതം = കാളിന്ദീനദി ഇപ്പോൾ , കണ്ണിണയ്ക്ക് = കണ്ണുകൾക്ക്. പാരം ആനന്ദം = ഏറ്റവും സുഖം. നൽകീടുന്നു = തരുന്നു. എണ്ണമറ്റുള്ള നല്ലോരേതൽഗുണങ്ങൾ എല്ലാം. വർണ്ണിപ്പാൻ = എണ്ണിയാലൊടുങ്ങാത്ത ഇതിന്റെ നല്ല ഗുണങ്ങൾ മുഴുവനും. വർണ്ണിക്കുവാൻ, കുണ്ഡലീശനുപോലും ആവതല്ല = അനന്തനുപോലും കഴികയില്ല.

ചരണങ്ങൾ

1 ഞാനെന്നുടലിലഭിമാനം വെടിഞ്ഞ പര-
മാനന്ദാകാരപൂർണ്ണമാനസന്മാർ
നാനാമുനികൾ വന്നു സ്നാനവും ചെയ്തു ചെമ്മേ
ധ്യാനം പൂണ്ടിഹ തീരകാനനേ വാഴുന്നഹോ! (കണ്ണിണ)

2 നളിനങ്ങളളിവൃന്ദമിളിതങ്ങൾ കാന്തമാർതൻ
അളകാഞ്ചിതാസ്യങ്ങൾപോൽ വിളങ്ങീടുന്നു.
പുളിനങ്ങൾതന്നിൽ നല്ല കളഹംസലീല കണ്ടു
കളിയല്ലേ മനതാരിൽ വളരുന്നു പരിതോഷം (കണ്ണിണ)

3 ശരദിന്ദുകാന്തികോലും വരകംബുമണിയൊന്നു
അരവിന്ദപത്രം തന്നിൽ മരുവീടുന്നു.
പരമിന്നിതിനെക്കണ്ടു പെരുകുന്നു കൌതൂഹലം
വിരവോടിതിനെയിപ്പോൾ കരഗതമാക്കിടുവൻ (കണ്ണിണ)

ച.1: ഉടലിൽ ഞാൻ എന്ന അഭിമാനം വെടിഞ്ഞ = ശരീരമാണ് ഞാൻ എന്ന തെറ്റായ വിചാരം ഉപേക്ഷിച്ച്, പരമാനന്ദാകാരപൂർണ്ണമാനസന്മാർ = പരമാനന്ദസ്വരൂപം നിറഞ്ഞ ഹൃദയത്തോടുകൂടിയ, നാനാ മുനികൾ = പല മഹർഷിമാരും. വന്നു സ്നാനവും ചെയ്തു = വന്നു കുളിച്ച്, ചെമ്മേ ധ്യാനം പൂണ്ട് = വേണ്ടതുപോലെ ഈശധ്യാനം ചെയ്തുകൊണ്ട്, ഇഹ തീരകാനനേ = ഇവിടെ കരയ്ക്കുള്ള കാട്ടിൽ, വാഴുന്നു അഹോ = വസിക്കുന്നു. ആശ്ചര്യം.

ച.2: അളിവൃന്ദമിളിതങ്ങൾ നളിനങ്ങൾ = വണ്ടിൻചാർത്തു ചേർന്ന താമരപ്പൂക്കൾ, കാന്തമാർ തന്നളകാഞ്ചിതാസ്യങ്ങൾപോൽ = ഭാര്യമാരുടെ കുറുനിര പൂണ്ട മുഖങ്ങൾപോലെ, വിളങ്ങിടുന്നു = ശോഭിക്കുന്നു. പുളിനങ്ങൾ തന്നിൽ നല്ല കളഹംസലീല കണ്ടു = മണൽത്തിട്ടുകളിൽ നല്ല അരയന്നങ്ങളുടെ കളി കണ്ട്, മനതാരിൽ പരിതോഷം വളരുന്നു = മനസ്സിൽ സന്തോഷം വർദ്ധിക്കുന്നു. കളിയല്ലേ = നേരമ്പോക്കല്ലതന്നെ.

ച.3: ശരദിന്ദുകാന്തികോലും വരകംബുമണി ഒന്നു = ശരച്ചന്ദ്രന്റെ ശോഭയുള്ള വിശേഷപ്പെട്ട ഒരു ശംഖ്. അരവിന്ദപത്രംതന്നിൽ = ഒരു താമരയിതളിൽ, മരുവീടുന്നു = സ്ഥിതിചെയ്യുന്നുണ്ട്. ഇതിനെക്കണ്ട് = ഇതു കണ്ടിട്ട്, കൌതൂഹലം പരം പെരുകുന്നു = കൗതുകം ഏറ്റവും വർദ്ധിക്കുന്നു. ഇതിനെ ഇപ്പോൾ വിരവൊടു = ഇതിനെ ഇപ്പോൾ വേഗത്തിൽ, കരഗതമാക്കീടുവൻ = ഞാൻ കൈക്കലാക്കുന്നുണ്ട്.

ശ്ലോകം 5. നവരസം

പങ്കം പോക്കുന്ന കാളിന്ദിയിൽ മുഴുകി മുദാ
 പത്മപത്രേ വിളങ്ങും
ശംഖം തൻകയ്യിലാക്കുന്നളവിലതുമഹോ
 കന്യകാരത്നമായി
ശങ്കിച്ചു 'ശങ്കരസ്യ പ്രണയിനി മകളായ്
 വന്നു ഭാഗ്യാലെനി'ക്കെ-
ന്നങ്കേ ചേർത്തിട്ടു പത്ന്യാഃ, പ്രണയപരവശൻ
 ദക്ഷനിത്ഥം ബഭാഷേ.

പദം 5. നവരസം - ചെമ്പട

*(ദക്ഷൻ പത്നിയോട്)*

പല്ലവി

അനന്തജന്മാർജ്ജിതമാമസ്മൽ പുണ്യഫലം
അനവദ്യകന്യകാരൂപം കാൺക നീ

അനുപല്ലവി

മനംതന്നിൽ കൃപയില്ലേ? സ്തനമെന്തേ നൽകീടാത്തു
മഹിളാമാന്യേ! അതിധന്യേ! (അനന്ത)



ശ്ലോകം 5 പങ്കം പോക്കുന്ന = പാപം തീർക്കുന്ന, കാളിന്ദിയിൽ മുഴുകി = കാളിന്ദിയിൽ കുളിച്ച്, മുദാ = സന്തോഷത്തോടുകൂടി, പത്മപത്രേ വിളങ്ങും = താമരയിതളിൽ ശോഭിക്കുന്ന, ശംഖം തൻകയ്യിലാക്കുന്നളവിൽ = ശംഖ് തന്റെ കയ്യിൽ എടുക്കുന്ന സമയത്ത്, അതും കന്യകാരത്നമായി = ആ ശംഖ് നല്ലൊരു കന്യകയായിത്തീർന്നു. അഹോ = ആശ്ചര്യം. ഭാഗ്യാൽ എനിക്ക് = ഭാഗ്യത്താൽ എനിക്ക്, ശങ്കരസ്യ പ്രണയിനി = ശിവന്റെ പത്നി, മകളായ്‌വന്നു = മകളായി വന്നു ജനിച്ചു. എന്നു ശങ്കിച്ചു = എന്നു വിചാരിച്ചു. പ്രണയപരവശൻ ദക്ഷൻ = പ്രേമപരവശനായ ദക്ഷൻ, പത്ന്യാഃ അങ്കേ ചേർത്തിട്ട് = (ആ കന്യകയെ) പത്നിയുടെ മടിയിൽ കിടത്തിയിട്ട്, ഇത്ഥം ബഭാഷേ = ഇങ്ങനെ പറഞ്ഞു.

പദം 5. ദക്ഷൻ പത്നിയോടു പറയുന്നു—

പല്ലവി, അനുപല്ലവി — അനന്തജന്മാർജ്ജിതമാം = വളരെ ജന്മങ്ങൾകൊണ്ടു നാം നേടിയ, അസ്മൽ പുണ്യഫലം = നമ്മുടെ പുണ്യങ്ങളുടെ ഫലം, അനവദ്യകന്യകാരൂപം = പ്രശസ്തകന്യകയുടെ രൂപത്തിൽ വന്നു ചേർന്നിരിക്കുന്നു. നീ കാൺക = നീ കണ്ടാലും. മഹിളാമാന്യേ അതിധന്യേ = സ്ത്രീകളിൽവെച്ചു മാന്യയായ മഹാ ഭാഗ്യവതി, മനം തന്നിൽ കൃപ ഇല്ലേ = മനസ്സിൽ ദയ തോന്നുന്നില്ലേ? എന്തേ സ്തനം നൽകീടാത്തു = എന്താണ് മുല കൊടുക്കാത്തത്?

ചരണങ്ങൾ

1 വിധി തന്ന നിധിയാമീ നന്ദിനി — മേലിൽ വി-
വിധകാമം തരുവാൻ നന്ദിനി
വിധിവിലാസം നമുക്കു നന്നിനി—യിവൾ
വിധുമുഖി സർവ്വലോകാനന്ദിനി ഹേ ജായേ! (അനന്ത)

*(പത്നി ദക്ഷനോട്)*

2 വളരെപ്പുത്രിമാരുണ്ടെന്നാകിലും —മമ
വാത്സല്യമിത്ര തോന്നീലാരിലും.
വളരുന്നു മോദം മനതാരിലും — ഇന്നു
മാന്യയായ് വന്നേൻ മൂന്നു പാരിലും. (അനന്ത)

## മൂന്നാം രംഗം

*(സതിയുടെ തപസ്സ്)*

ശ്ലോകം 6 നീലാംബരി

സാനന്ദം പിതൃജനപോഷിതാ സതീതി
ഖ്യാതാഖ്യാ സകലകലാവിചക്ഷണാ സാ
ആബാല്യാൽ പശുപതിമേവ ഭർത്തൃഭാവേ
വാഞ്ഛന്തീ തദനുഗുണം തപശ്ചചാര.



ച.1: ഹേ വിധുമുഖി ജായേ = അല്ലയോ ചന്ദ്രമുഖിയായ പ്രിയതമേ, വിധി തന്ന നിധിയാം ഈ നന്ദിനി = ദൈവം തന്ന നിധിയായ ഈ പുത്രി, മേലിൽ = ഇന്നു മുതൽക്ക്. വിവിധകാമം തരുവാൻ = പലതരം അഭീഷ്ടങ്ങൾ സാധിപ്പിച്ചുതരുവാൻ, നന്ദിനി = കാമധേനുവിൻെറ മകളായ നന്ദിനിയെപ്പോലെയാണ്. ഇനി നമുക്ക് = ഇന്നു മുതൽക്ക് നമുക്ക്, വിധിവിലാസം നന്ന് = ദൈവത്തിൻെറ ലീലകൾ നന്നായിരിക്കും. ഇവൾ സർവ്വലോകാനന്ദിനി = ഈ കന്യക സകല ജനങ്ങളെയും ആനന്ദിപ്പിക്കുന്നതാണ്.

ച.2: പത്നി ദക്ഷനോടു പറയുന്നു—

മമ വളരെ പുത്രിമാരുണ്ടെന്നാകിലും = എനിക്ക് ഒട്ടേറെ പുത്രിമാർ ഉണ്ടെങ്കിലും, ആരിലും ഇത്ര വാത്സല്യം തോന്നീല = അവരിലൊന്നും ഈ പുത്രിയിലുള്ളത്ര സ്നേഹം തോന്നീട്ടില്ല. മനതാരിലും മോദം വളരുന്നു = മനസ്സിൽ സന്തോഷം പെരുകുന്നു. ഇന്നു മൂന്നു പാരിലും മാന്യയായ് വന്നേൻ = ഇന്നു മൂന്നു ലോകത്തിലും ഞാൻ മാന്യയായിത്തീർന്നു.

ശ്ലോകം 6. സാനന്ദം = ആനന്ദത്തോടുകൂടി, പിതൃജനപോഷിതാ = അച്ഛനമ്മമാരാൽ വളർത്തപ്പെട്ടവളും, സതീ ഇതി ഖ്യാതാഖ്യാ = സതി എന്നു പ്രസിദ്ധമായ പേരോടുകൂടിയവളും, സകലകലാവിചക്ഷണ = എല്ലാ കലകളിലും സമർത്ഥയും ആയ, സാ = ആ കന്യക, ആബാല്യാൽ = ബാല്യം മുതൽക്ക്, പശുപതിം ഏവ = ശിവനെത്തന്നെ, ഭർത്തൃഭാവേ = ഭർത്താവെന്ന നിലയിൽ, വാഞ്ഛന്തീ = ആഗ്രഹിക്കുന്നവളായിട്ട്, തദനുഗുണം = അതിനു യോജിച്ചവിധം, തപശ്ചചാര = തപസ്സു ചെയ്തു.

പദം 6 നീലാംബരി - ചെമ്പട

(സതിയുടെ ശിവസ്തുതി)

പല്ലവി

ശ്രീനീലകണ്ഠ! ഗുണസിന്ധോ! -പര-
മാനന്ദരൂപ! ജയ ഹര! ദീനബന്ധോ! (ശ്രീനീല)

ചരണങ്ങൾ

1 ചെഞ്ചിടയുമമൃതകരകലയും —പൂർണ്ണ-
ശീതാംശുബിംബരുചി ചേർന്ന തനുരുചിയും
പുഞ്ചിരി കലർന്ന മുഖമതിയും —കാൺമാൻ
ഭൂയോപി വളരുന്നു പാരമഭിരുചിയും. (ശ്രീനീല)

2 കരിമുകിൽ തൊഴുന്ന രുചി തടവും — നല്ല
കണ്ഠമൊടു ബാഹുക്കൾ വിതതമാറിടവും
കരിചർമ്മശോഭി കടിതടവും —ഇന്നു
കാണുമാറാകണം തവ ചരണവടിവും. (ശ്രീനീല)

3 പരനൊരുവനില്ല മമ ശരണം — നാഥ!
പരമകരുണാലയ! ഭജാമി തവ ചരണം.
വിരവിനൊടു മുന്നിലിഹ വരണം — വന്നു-
വിശ്വൈകനാഥ! മമ വരമാശു തരണം. (ശ്രീനീല)

പദം.6. സതി ശിവനെ സ്തുതിക്കുന്നു—

പല്ലവി— ഗുണസിന്ധോ പരമാനന്ദരൂപ = ഗുണസമുദ്രമേ പരമാനന്ദ സ്വരൂപ, ഹര ദീനബന്ധോ = ദുഃഖങ്ങളെ സംഹരിക്കുന്ന ആപന്നബാന്ധവ, ശ്രീനീലകണ്ഠ = ശ്രീപരമേശ്വര, ജയ = ജയിച്ചാലും.

ച.1: ചെഞ്ചിടയും = ചെമ്പൻ ജടയും, അമൃതകരകലയും = ചന്ദ്രക്കലയും, പൂർണ്ണശീതാംശുബിംബരുചിചേർന്ന തനുരുചിയും = പൂർണ്ണചന്ദ്രബിംബത്തിന്റെ നിറമുള്ള (വെളുത്ത) ശരീരകാന്തിയും, പുഞ്ചിരികലർന്ന = മന്ദസ്മിതംതൂകുന്ന, മുഖമതിയും = ചന്ദ്രതുല്യമുഖവും, കാൺമാൻ = കാണുവാൻ, ഭൂയോപി പാരം അഭിരുചിയും വളരുന്നു = വീണ്ടും വീണ്ടും അതിയായ ആഗ്രഹം വർദ്ധിക്കുന്നു.

ച.2: തവ കരിമുകിൽ തൊഴുന്ന രുചി തടവും = അവിടത്തെ കാർമേഘം വന്ദിക്കുന്ന നിറം (കറുപ്പ്) കലർന്ന, നല്ല കണ്ഠമൊടു = മനോഹരമായ കണ്ഠവും, ബാഹുക്കൾ = കൈകളും, വിതത മാറിടവും = വിരിഞ്ഞ മാറിടവും, കരിചർമ്മശോഭി കടിതടവും = ആനത്തോൽകൊണ്ടു ശോഭിക്കുന്ന അരക്കെട്ടും, ചരണവടിവും = തൃപ്പാദശോഭയും, ഇന്നു കാണുമാറാകണം = ഇന്നു പ്രത്യക്ഷമാകേണമേ.

ച.3: നാഥ പരമകരുണാലയ = പ്രഭോ ദയാസമുദ്രമേ, മമ ശരണം = എനിക്കു രക്ഷകനായിട്ട്, പരൻ ഒരുവൻ ഇല്ല = വേറെ ആരും ഇല്ല. തവ ചരണം ഭജാമി = അവിടത്തെ തൃപ്പാദം ഞാൻ ഭജിക്കുന്നു. വിശ്വൈക നാഥ = അല്ലയോ സർവ്വേശ്വര, വിരവിനൊടു ഇഹ മുന്നിൽ വരണം = വേഗത്തിൽ ഇവിടെ മുമ്പിൽ പ്രത്യക്ഷമാവണമേ, വന്ന് ആശു = വന്നിട്ടു വേഗത്തിൽ, മമ വരം തരണം = എനിക്ക് അഭീഷ്ടം നൽകണമേ.

ശ്ലോകം 7. പാടി

മരാളകന്യാമിവ മാനസം ഗതാ-
മരാളകേശീമവലോക്യ താം സതീം
കരാളദംഷ്ട്രോ ദനുജോപി ജാതുചിൽ
സ്മരാലസാത്മാ മനസൈവമബ്രവീൽ

പദം 7. പാടി - ചെമ്പട

*(കരാളദംഷ്ട്രന്റെ വിചാരം)*

പല്ലവി

കണ്ടാലതിസുന്ദരിയാകും
കന്യാമണിയാരിവൾ ഭുവനേ.

അനുപല്ലവി

തണ്ടാർമകളിവളുടെ കാന്ത്യാ
രണ്ടാമവളെന്നതു മന്യേ (കണ്ടാലതി)

ചരണങ്ങൾ

1 പൂമെയ് മരവിരിയും ജടയും
പൂണ്ടെങ്കിലുമതിരമണീയം
താമര ശൈവലസംഗേപി
സാമോദം വിലസുന്നല്ലോ. (കണ്ടാലതി)



ശ്ലോകം 7. കരാളദംഷ്ട്രന്റെ പ്രവേശം സൂചിപ്പിക്കുന്നു—

ജാതുചിൽ = ഒരിക്കൽ , കരാളദംഷ്ട്ര ദനുജ അപി = കരാളദംഷ്ടനെന്ന അസുരനും, മാനസം ഗതാം = മാനസസരസ്സിൽ പ്രവേശിച്ച, മരാളകന്യാം ഇവ = അരയന്നപ്പെൺകിടാവിനെയെന്നപോലെ, മാനസം ഗതാം = തന്റെ മനസ്സിൽ പ്രവേശിച്ച, അരാളകേശീം = ചുരുണ്ട തലമുടിയോടുകൂടിയ, താം സതീം = ആ സതിയെ, അവലോക്യ = കണ്ടിട്ട്, സ്മരാലസാത്മാ = കാമവിവശഹൃദയനായിട്ട്, മനസാ = മനോവിചാരരൂപത്തിൽ, ഏവം അബ്രവീൽ = ഇങ്ങനെ പറഞ്ഞു.

പദം 7: കരാളദംഷ്ട്രൻ വിചാരിക്കുന്നു—

പല്ലവി, അനുപല്ലവി — കണ്ടാൽ ഭുവനേ = കാഴ്ചയിൽ ലോകത്തിൽവെച്ച്, അതിസുന്ദരിയാകും = ഏറ്റവും സുന്ദരിയായ, കന്യാമണി ഇവൾ ആർ = ഈ കന്യാരത്നം ഏതാണ്? കാന്ത്യാ = ശരീരശോഭകൊണ്ട്, തണ്ടാർ മകൾ = ലക്ഷ്മീദേവി, ഇവളുടെ രണ്ടാമവൾ = ഇവളുടെ താഴെയാണ്, എന്നതു മന്യേ = എന്നു ഞാൻ വിചാരിക്കുന്നു.

ച.1: മരവിരിയും ജടയും പൂണ്ടെങ്കിലും = മരവുരിയും ജടയും ധരിച്ചതാണെങ്കിലും, പൂമെയ് = സുകുമാരശരീരം, അതിരമണീയം = ഏറ്റവും സുന്ദരംതന്നെ. ശൈവലസംഗേപി താമര = ചണ്ടിയോടു ചേർന്നതാണെങ്കിലും, താമരപ്പൂവ്, സാമോദം വിലസുന്നല്ലോ = നറുമണം കലർന്നു ശോഭിക്കാറുണ്ടല്ലോ.

2 ഏതാദൃശമായ വയസ്സും
ഇവൾതന്റെ തപസ്സും കണ്ടാൽ
ചേതസ്സിലൊരുത്തനെ വരനായ്
ചിന്തിച്ചീടുന്നിതു നൂനം (കണ്ടാലതി)

(കേദാരഗൌഡം - ചെമ്പട)

3 ഭാഗ്യവിലാസംകൊണ്ടെന്റെ
ഭാര്യയായീടുവാൻ
യോഗ്യയാമിളെയിന്നു
കൈക്കലാക്കീടുന്നേൻ. (കണ്ടാലതി)

ശ്ലോകം 8. (ഇടശ്ലോകം)

സരഭസമിതി ചിന്തയൻ മദാന്ധഃ
പ്രസഭമുപേത്യ സതീം ഗ്രഹീതുകാമഃ
അലഭത സഹസാ തപോമയാഗ്നൗ -
ശലഭദശാമസുരാധിപോ ദുരാത്മാ

('കരാളദംഷ്ട്രവധം' എന്ന ഒന്നാം ഭാഗം കഴിഞ്ഞു)

ച. 2: ഇവൾതന്റെ = ഇവളുടെ, ഏതാദൃശമായ = ഇപ്രകാരമുള്ള, വയസ്സും തപസ്സും കണ്ടാൽ = യൗവനപ്രായവും തപസ്സും കാണുമ്പോൾ, ചേതസ്സിൽ ഒരുത്തനെ = മനസ്സിൽ ഒരു പുരുഷനെ, വരനായ്, ചിന്തിച്ചീടുന്നിതു = ഭർത്താവായി സങ്കല്പിക്കുന്നുണ്ട് (എന്ന്), നൂനം = നിശ്ചയം.

ച. 3: ഭാഗ്യവിലാസംകൊണ്ട് = ഭാഗ്യാതിരേകത്താൽ, എന്റെ ഭാര്യയായീടുവാൻ യോഗ്യയാം ഇവളെ = എന്റെ ഭാര്യയാവാൻ യോഗ്യതയുള്ള ഇവളെ, ഇന്നു കൈക്കലാക്കീടുന്നേൻ = ഇന്നു ഞാൻ കൈവശപ്പെടുത്തുന്നുണ്ട്.

ശ്ലോകം 8. സതിയുടെ തപശ്ശക്തിയിൽ കരാളദംഷ്ട്രൻ ഭസ്മീഭവിച്ചതായി വർണ്ണിക്കുന്നു—

മദാന്ധഃ = ഗർവ്വുകൊണ്ടു കണ്ണു കാണാത്തവനും, ദുരാത്മാ = ദുഷ്ടഹൃദയനുമായ, അസുരാധിപഃ = ആ കരാളദംഷ്ട്രാസുരൻ , ഇതി ചിന്തയൻ = ഇപ്രകാരം വിചാരിച്ചുകൊണ്ട്, സരഭസം ഉപേത്യ = വേഗത്തിൽ ചെന്ന്, പ്രസഭംസതീം ഗ്രഹീതുകാമഃ = ബലാൽക്കാരമായി സതിയെ പിടിക്കാൻ കൊതിക്കവേ, സഹസാ = പെട്ടെന്ന്, തപോമയാഗ്നൗ = തപസ്സാകുന്ന തീയിൽ, ശലഭദശാം അലഭത = ഈയാംപാറ്റയുടെ നിലയെ പ്രാപിച്ചു

## നാലാം രംഗം

ശ്ലോകം 9. ബലഹരി

സതീം സ തീവ്രേ തപസി സ്ഥിതാമിമാം
നിരീക്ഷിതും ചാപി പരീക്ഷിതും തതഃ
ജരാതുരക്ഷോണിസുരാകൃതിഃ പ്രിയാം
പുരാരിരാസാദ്യ പുരോബ്രവീൽ ഗിരം.

പദം 8. ബലഹരി - ചെമ്പട

(വൃദ്ധബ്രാഹ്മണൻ സതിയോട്)

പല്ലവി

കന്യകമാർമൌലിമണേ! കല്യാണശീലേ!
കന്യകമാർമൌലിമണേ!

അനുപല്ലവി

അന്യഭാവമെന്നിൽ വേണ്ട
ആശയം നീ ചൊൽക ബാലേ! (കന്യകമാർ)

ചരണങ്ങൾ

1 ചെന്തളിർക്കോമളം ഗാത്രം
ചെയ്കൊലാ നീ ക്ലേശപാത്രം
എന്തു മോഹമത്രമാത്രം
ഉണ്ടൽകൊൾവാനഹോരാത്രം. (കന്യകമാർ)



ശ്ലോകം 9. ശിവൻ സതിയെ പരീക്ഷിപ്പാൻ വരുന്നു—

തതഃ = അനന്തരം, തീവ്രേ തപസി സ്ഥിതാം = കഠിനതപസ്സിൽ ഇരിക്കുന്ന, പ്രിയാം ഇമാം സതീം = പ്രിയപ്പെട്ട ഈ സതിയെ, നിരീക്ഷിതും പരീക്ഷിതും ച അപി = കാണുവാനും പരീക്ഷിക്കുവാനുമായി, സഃ പുരാരിഃ = ആ പരമേശ്വരൻ, ജരാതുരക്ഷോണിസുരാകൃതിഃ = വൃദ്ധബ്രാഹ്മണവേഷത്തിൽ, പുരഃ ആസാദ്യ = മുമ്പിൽ വന്ന്, ഗിരം അബ്രവീൽ = വാക്കു പറഞ്ഞു.

പദം 8. വൃദ്ധബ്രാഹ്മണൻ സതിയോട് പറയുന്നു—

പല്ലവി, അനുപല്ലവി —കല്യാണശീലേ = മംഗളസ്വഭാവേ, കന്യകമാർ മൌലിമണേ = കന്യകമാരുടെ ശിരോരത്നമേ, ബാലേ = ബാലികേ, എന്നിൽ അന്യഭാവം വേണ്ട = എന്നെക്കുറിച്ച് അന്യനാണെന്ന വിചാരം വെടിയുക, നീ ആശയം ചൊല്ക = നീ ആഗ്രഹം പറയുക.

ച.1: നീ ചെന്തളിർക്കോമളം ഗാത്രം = നീ ചെന്തളിരുപോലെ മൃദുവായ ശരീരത്തെ, ക്ലേശപാത്രം ചെയ്താലോ = ക്ലേശിപ്പിക്കരുത്, അഹോരാത്രം ഉണ്ടൽകൊൾവാൻ = രാവും പകലും ക്ലേശമനുഭവിക്കുവാൻ, അത്ര മാത്രം = അത്രയ്ക്കു വലിയ, മോഹം എന്ത് = ആഗ്രഹം എന്താണ്?

*(സതി വൃദ്ധബ്രാഹ്മണനോട്)*

2 എന്നുടെ പാണിഗ്രഹണം
ഇന്ദുചൂഡൻ ചെയ്കവേണം
ഇന്നതിന്നു കൃപ വേണം
എന്നെയനുഗ്രഹിക്കേണം.

പല്ലവി

അന്തണേന്ദ്ര! കേട്ടുകൊൾക ആശയമേവം.

*(വൃദ്ധബ്രാഹ്മണൻ സതിയോട്)*

3 ഹന്ത ഹന്ത! നിന്റെ ഭാവം
അവങ്കലോ ചെന്നിതേവം?
എന്തവനുള്ള പ്രഭാവം?
ഇങ്ങനെ നിന്റെ ദുർദൈവം. (കന്യകമാർ)

4 ഇന്നവന്നചലം ഗേഹം
എരുതൊന്നുണ്ടുപോൽ വാഹം
പന്നഗഭീഷണം ദേഹം
പാഴിലയ്യോ! നിന്റെ മോഹം (കന്യകമാർ)

ച.2: സതി വൃദ്ധബ്രാഹ്മണനോടു പറയുന്നു—

ഇന്ദുചൂഡൻ = പരമേശ്വരൻ, എന്നുടെ പാണിഗ്രഹണം ചെയ്തിടേണം = എന്നെ വിവാഹം ചെയ്യണം. ഇന്ന് അതിന് ദയ വേണം = ഇന്ന് അക്കാര്യത്തിന് ദയയുണ്ടാവണം, എന്നെ അനുഗ്രഹിക്കണം = (അവിടുന്ന്) എന്നെ അനുഗ്രഹിക്കണം.

പല്ലവി —അന്തണേന്ദ്ര = ബ്രാഹ്മണശ്രേഷ്ഠ, കേട്ടുകൊൾക = കേട്ടാലും, ആശയം ഏവം = ആഗ്രഹം ഇങ്ങനെയാണ്.

ച. 3; വൃദ്ധബ്രാഹ്മണൻ സതിയോടു പറയുന്നു-

ഹന്ത ഹന്ത = കഷ്ടം കഷ്ടം, നിന്റെ ഭാവം = നിന്റെ അഭിലാഷം, ഏവം അവങ്കലോ ചെന്നിത് = ഇപ്രകാരം അവനിലാണോ ചെന്നു ചേർന്നത്? അവനുള്ള പ്രഭാവം എന്ത് = അവന്നുള്ള യോഗ്യത എന്താണ്? ഇങ്ങനെ നിന്റെ ദുർദൈവം = ഇങ്ങനെ തോന്നിയതു നിന്റെ ഭാഗ്യദോഷമാണ്.

ച. 4: അവന്ന് ഇന്ന് ഗേഹം അചലം = ആ ശിവന്ന് ഇന്ന് പാർപ്പിടം മലയാണ്, വാഹം എരുത് ഒന്നുണ്ടുപോൽ = വാഹനമായിട്ട് ഒരു കാളയുണ്ടത്രേ. ദേഹം പന്നഗഭീഷണം = ശരീരം പാമ്പുകളാൽ ഭയങ്കരമാണ്, അയ്യോ = കഷ്ടം, നിന്റെ മോഹം പാഴിൽ = നിന്റെ ആഗ്രഹം നിന്ദ്യമാണ്.

*(സതി വൃദ്ധബ്രാഹ്മണനോട്)*

5 ഈശ്വരദൂഷണാലാപം
എന്തിനയ്യോ! ശാന്തം പാപം.
ശാശ്വതധർമ്മവിലോപം
സമ്പ്രതി വേണ്ട സല്ലാപം. (അന്തണേന്ദ്ര)

ശ്ലോകം 10 (ഇടശ്ലോകം)

ഏവം പറഞ്ഞവൾ നിറഞ്ഞ രുഷാ ഗമിപ്പാൻ
ഭാവിച്ചിടുന്ന സമയേ ഭഗവാൻ മഹേശൻ
ആവിർഭവിച്ചു നിജവേഷമൊടഗ്രഭാഗേ
കാർവേണിയോടു മൃദുഹാസമുവാച വാചം.

ശ്ലോകം 11. ഇന്ദിശ (ആട്ടത്തിന്നുള്ള ശ്ലോകം)

പൂന്തേൻ നേർവാണി! ബാലേ! സുമുഖി! വിമുഖിയാ-
 യെങ്ങു പോകുന്നിദാനീം
സ്വാന്തേ സന്തോഷമേറ്റം തരുവതിനിഹ തേ
 വന്നു ഞാൻ നിന്നിടുമ്പോൾ
ഞാൻ തേ ഭാവം ഗ്രഹിപ്പാനവനിസുരമിഷാ-
 ദപ്രിയം ചൊന്നതെല്ലാം
കാന്തേ! ഹാ ഹന്ത! കോപം കളക മയി തവാ-
 ഭീഷ്ടമെല്ലാം തരുന്നേൻ.

ച. 5: സതി വൃദ്ധബ്രാഹ്മണനോട് പറയുന്നു—

ഈശ്വരദൂഷണാലാപം എന്തിന് = ശിവനെ ദുഷിച്ചു പറയുന്നത് എന്തിനാണ്, അയ്യോ = കഷ്ടം, ശാന്തം പാപം = പാപം തീരട്ടെ, ശാശ്വത ധർമ്മവിലോപം = സനാതനധർമ്മത്തെ കെടുക്കുന്നതാണ് (ഇത്), സമ്പ്രതി സല്ലാപം വേണ്ട = ഇപ്പോൾ സംഭാഷണം നിറുത്തുക.

ശ്ലോകം 10. പരമേശ്വരൻ സ്വന്തം രൂപത്തിൽ പ്രത്യക്ഷപ്പെടുന്നു—

നിറഞ്ഞ രുഷാ ഏവം പറഞ്ഞ് = വർദ്ധിച്ച കോപത്തോടുകൂടി ഇങ്ങനെ പറഞ്ഞിട്ട്, അവൾ ഗമിപ്പാൻ ഭാവിച്ചീടുന്ന സമയേ = ആ സതി പോവാൻ ഭാവിക്കുന്ന സമയത്ത്, ഭഗവാൻ മഹേശൻ = ഭഗവാൻ പരമേശ്വരൻ, നിജവേഷമൊട് അഗ്രഭാഗേ ആവിർഭവിച്ച് = തന്റെ വേഷത്തിൽ മുമ്പിൽ പ്രത്യക്ഷപ്പെട്ട്, മൃദുഹാസം = മന്ദഹാസം പൊഴിച്ചുകൊണ്ട്, കാർവേണിയോട് വാചം ഉവാച = സുന്ദരിയായ സതിയോട് വാക്കു പറഞ്ഞു.

ശ്ലോകം 11. പരമേശ്വരൻ സതിയോടു പറയുന്നു—

പൂന്തേൻനേർവാണി സുമുഖി ബാലേ = പൂന്തേൻപോലുള്ള വാക്കോടു കൂടിയവളും, സുന്ദരമായ മുഖത്തോടുകൂടിയവളും, ആയ ബാലികേ, ഞാൻ ഇഹ = ഞാൻ ഇവിടെ, തേ സ്വാന്തേ = നിന്റെ മനസ്സിൽ, ഏറ്റം സന്തോഷം തരുവതിന് = ഏറ്റവും

(ദണ്ഡകം)

പാദം 1.

ഏണാങ്കമൌലിയുടെ ചേണാർന്ന രൂപമുട-
നേണാക്ഷി കണ്ടവൾ തെളിഞ്ഞു
രക്ഷികൾ പറഞ്ഞു - ദക്ഷനതറിഞ്ഞു
പ്രിയദുഹിതൃപരിണയനമഴകൊടു കഴിപ്പതിനു
സുഗുണനിധി വിരവൊടു തുനിഞ്ഞു.

പാദം 2.

കല്യാണവാർത്തയതു ചൊല്ലാർന്ന ദൂതരുടെ
ചൊല്ലാലറിഞ്ഞു മുദമാർന്നു
സുരതതികൾവന്നു- പുരമതിൽ നിരന്നു
മുനികളൊടു സമമഴകിലവനുപചരിച്ചു പുന-
രധികസുഖമഖിലരുമിരുന്നു.

സന്തോഷം നൽകുവാൻ, വന്നു നിന്നിടുമ്പോൾ = വന്നു നിൽക്കുമ്പോൾ, ഇദാനീം വിമുഖിയായ് എങ്ങ് പോകുന്നു = ഇപ്പോൾ (നീ) മുഖം തിരിച്ച് എവിടെ പോകുന്നു? ഞാൻ അവനിസുരമിഷാൽ = ഞാൻ ബ്രാഹ്മണനെന്ന വ്യാജേന, അപ്രിയം ചൊന്നതെല്ലാം = അനിഷ്ടമായി പറഞ്ഞതെല്ലാം, തേ ഭാവം ഗ്രഹിപ്പാൻ = നിന്റെ അഭിപ്രായം മനസ്സിലാക്കുവാൻവേണ്ടിയാണ്. കാന്തേ = പ്രിയേ, ഹാ ഹന്ത = കഷ്ടം കഷ്ടം, മയി കോപം കളക = എന്നിൽ കോപം വെടിയുക. തവ അഭീഷ്ടം എല്ലാം തരുന്നേൻ = നിന്റെ ആഗ്രഹമൊക്കെയും ഞാൻ സാധിപ്പിച്ചുതരാം.

ദണ്ഡകം. സതീവിവാഹമഹോത്സവം വർണ്ണിക്കുന്നു—

പാദം 1. ഏണാങ്കമൌലിയുടെ = പരമേശ്വരന്റെ, ചേണാർന്ന രൂപം കണ്ട് = അഴകിയന്ന രൂപം കണ്ടിട്ട്, ഏണാക്ഷി അവൾ = മാൻമിഴിയായ ആ സതി, ഉടൻ തെളിഞ്ഞു = പെട്ടെന്നു സന്തോഷിച്ചു, രക്ഷികൾ പറഞ്ഞു അതു ദക്ഷൻ അറിഞ്ഞു = കാവൽക്കാർ പറഞ്ഞിട്ട് ആ വൃത്താന്തം ദക്ഷനറിഞ്ഞു, പ്രിയദുഹിതൃപരിണയനം = പ്രിയപുത്രിയുടെ വിവാഹം, അഴകൊടു കഴിപ്പതിന് = ഭംഗിയായി നടത്തുവാൻ, സുഗുണനിധി = സൽഗുണങ്ങളുടെ ഇരിപ്പിടമായ ആ ദക്ഷൻ, വിരവൊടു തുനിഞ്ഞു = വേഗത്തിൽ ഒരുക്കങ്ങൾ ചെയ്തു.

പാദം 2. കല്യാണവാർത്ത അതു = ആ കല്യാണവൃത്താന്തം, ചൊല്ലാർന്ന ദൂതരുടെ ചൊല്ലാൽ = നല്ല ദൂതന്മാരുടെ വാക്കു വഴിയായി, അറിഞ്ഞു മുദം ആർന്ന് = അറിഞ്ഞു സന്തോഷിച്ച്, സുരതതികൾ = ദേവവൃന്ദങ്ങൾ, മുനികളൊടു സമം = മഹർഷിമാരോടുകൂടി, പുരം അതിൽ വന്നു നിരന്നു = ആ ദക്ഷപുരിയിൽ വന്നു നിറഞ്ഞു, അവൻ അഴകിൽ ഉപചരിച്ചു = ആ ദക്ഷൻ ഭംഗിയായി സൽക്കരിച്ചു. പുനഃ അഖിലരും = പിന്നെ എല്ലാവരും, അധികസുഖം ഇരുന്നു = ഏറ്റവും സുഖമായി വസിച്ചു.

പാദം 3.

ഉദ്യോഗമോടു ബഹുവിദ്യാധരാദിയുടെ
വാദ്യാരവം ദിവി മുഴങ്ങി
പ്രീതിയൊടു സംഗീതാദികൾ തുടങ്ങി
തത്ര സുരയുവതിജനചിത്രതരരസലളിത-
നൃത്തമതു സഭയതിൽ വിളങ്ങി.

പാദം 4

ഫണിഭൂഷണപ്രിയയെ മണിഭൂഷണങ്ങളുട-
നണിയിച്ചു വാണി വഴിപോലെ.
തദനു ശുഭകാലേ ത്രിജഗദനുകൂലേ
ഭുവനപതി ഗിരീശനഥ സതിയുടയ കരകമല-
മിതമൊടു പിടിച്ചു വിധിപോലെ.

## അഞ്ചാം രംഗം

*(വിവാഹമണ്ഡപം)*

ശ്ലോകം 12. സാവേരി

ചന്ദ്രാവതംസസ്യ സതീവിവാഹേ
സഞ്ജാതഹർഷാഃ കൃതപുഷ്പവർഷാഃ
ഇന്ദ്രാദയസ്തം പ്രണിപത്യ ദേവം
സാന്ദ്രാദരം ദക്ഷമമീ ശശംസുഃ.

പാദം 3: ഉദ്യോഗമോടു = ഉത്സാഹത്തോടുകൂടി, ബഹുവിദ്യാധരാദിയുടെ = അനേകം വിദ്യാധരാദികളുടെ, വാദ്യാരവം ദിവി മുഴങ്ങി = വാദ്യഘോഷം ആകാശത്തിൽ മുഴങ്ങി. പ്രീതിയൊടു = സന്തോഷത്തോടുകൂടി, സംഗീതാദികൾ തുടങ്ങി = സംഗീതം മുതലായവ തുടങ്ങി. തത്ര സുരയുവതിജനചിത്രതരരസലളിതനൃത്തമതു = അവിടെ ദേവസ്ത്രീകളുടെ പലതരം രസങ്ങളാൽ മനോഹരമായ നൃത്തം, സഭയതിൽ വിളങ്ങി = അവിടത്തെ സഭയിൽ വിളങ്ങി.

പാദം 4. ഫണിഭൂഷണപ്രിയയെ = ശിവന്റെ പ്രിയയായ സതിയെ, വാണി ഉടൻ = സരസ്വതി വേഗത്തിൽ, വഴിപോലെ മണിഭൂഷണങ്ങൾ അണിയിച്ചു = ഭംഗിയായി രത്നാഭരണങ്ങൾ അണിയിച്ചു. അഥ തദനു = പിന്നെ അതിനെത്തുടർന്ന്, ത്രിജഗദനുകൂലേ ശുഭകാലേ = മൂന്നു ലോകങ്ങൾക്കും നന്മയുളവാക്കുന്ന ശുഭമുഹൂർത്തത്തിൽ, ഭുവനപതി ഗിരിശൻ = ലോകനാഥനായ ശിവൻ, ഇതമൊടു = സന്തോഷത്തോടുകൂടി, വിധിപോലെ = വിധിയാംവണ്ണം, സതിയുടെ കരകമലം പിടിച്ചു = സതീദേവിയുടെ പാണിഗ്രഹണം നടത്തി.

ശ്ലോകം 12. ചന്ദ്രാവതംസസ്യ = ചന്ദ്രശേഖരനായ ശിവന്റെ, സതീവിവാഹേ = സതീവിവാഹത്തിൽ, സഞ്ജാതഹർഷാഃ = സന്തോഷം പൂണ്ട, ഇന്ദ്രാദയഃ അമീ = ഇന്ദ്രാദികളായ ആ ദേവന്മാർ, കൃതപുഷ്പവർഷാഃ = പുഷ്പവർഷം ചെയ്ത്, തം ദേവം = ആ പരമേശ്വരനെ, പ്രണിപത്യ = നമസ്കരിച്ചിട്ട്, സാന്ദ്രാദരം = ഏറ്റവും ബഹുമാനത്തോടുകൂടി, ദക്ഷം ശശംസുഃ = ദക്ഷനെ പ്രശംസിച്ചു.

പദം 9 സാവേരി - ചമ്പ

*(ഇന്ദ്രാദികൾ ദക്ഷനോട്)*

പല്ലവി

ഭാഗ്യരാശേ! ജഗതി ഭാതി തവ കീർത്തി

അനുപല്ലവി

യോഗ്യനാം വരനു നിജകന്യകയെ നൽകുവാൻ
യോഗമിഹ വന്നു തവ പുണ്യാതിരേകാൽ.

ചരണങ്ങൾ

1 ഉത്തമ! ഭവാന്റെ സുത ചെയ്ത തപമേറ്റം
ഉചിതമതു സഫലമായ് വന്നഹോ സഹസാ
ഇത്തരമശേഷജഗദീശനൊടു സംബന്ധ-
മെത്തിയതിനാൽ സുലഭമഭ്യുദയമഖിലം (ഭാഗ്യ)

*(ഇന്ദ്രാദികൾ സതിയോട്)*

2 പരമശിവമഹിഷി! ശൃണു സതിദേവി! സുമതേ!
പതിദേവതേ! നിന്റെ ഭാഗ്യമേ ഭാഗ്യം.
പരിചിനൊടു പതിചരണപരിചരണവും ചെയ്തു
പരിപൂർണ്ണമോദമൊടു വാഴ്ക ബഹുകാലം: (ഭാഗ്യ)

പദം 9. ഇന്ദ്രാദികൾ ദക്ഷനെ പ്രശംസിക്കുന്നു—

പല്ലവി, അനുപല്ലവി - ഭാഗ്യരാശേ = ഭാഗ്യങ്ങളുടെ ഇരിപ്പിടമേ, തവ കീർത്തി = അങ്ങയുടെ കീർത്തി, ജഗതി ഭാതി = ലോകത്തിൽ വിളങ്ങുന്നു. യോഗ്യനാം വരനു = യോഗ്യനായ ഭർത്താവിന്, നിജ കന്യകയെ നൽകുവാൻ = തന്റെ മകളെ കൊടുക്കുവാൻ, ഇഹ തവ പുണ്യാതിരേകാൽ = ഇവിടെ അങ്ങയുടെ പുണ്യാതിശയത്താലാണ്, യോഗം വന്നു = സംഗതി വന്നത്.

ച.1: ഉത്തമ = അല്ലയോ സത്ഗുണസമ്പന്ന, ഭവാന്റെ സുതം അങ്ങയുടെ പുത്രി, ചെയ്ത തപം = ചെയ്ത തപസ്സ്, ഏറ്റം ഉചിതം = ഏറ്റവും യുക്തംതന്നെ, അതു സഹസാ = അത് ഉടനെ, സഫലമായ് വന്നു = ഫലവത്തായി ഭവിച്ചു. അഹോ = ആശ്ചര്യം, ഇത്തരം അശേഷ ജഗദീശനൊടു സംബന്ധം എത്തിയതിനാൽ = ഇപ്രകാരം പരമേശ്വരനോടു ബന്ധുത്വം ലഭിച്ചതിനാൽ, അഖിലം അഭ്യുദയം = എല്ലാ അഭ്യുദയങ്ങളും, സുലഭം = എളുപ്പത്തിൽ ലഭിക്കും.

ച.2: ഇന്ദ്രാദികൾ സതിയോടു പറയുന്നു—

പരമശിവമഹിഷി = അല്ലയോ പരമേശ്വരപത്നി, സുമതേ = സദ്ബുദ്ധിമതി, പതിദേവതേ സതീദേവി = പതിവ്രതേ സതീദേവി, ശൃണു = നീ കേട്ടുകൊണ്ടാലും. നിന്റെ ഭാഗ്യമേ ഭാഗ്യം = നിന്റെ ഭാഗ്യംതന്നെയാണ് ഭാഗ്യം, പരിചിനൊടു പതിചരണപരിചരണവും ചെയ്തു = വേണ്ടതുപോലെ ഭർത്തൃപാദശുശ്രൂഷയും ചെയ്ത്, പരിപൂർണ്ണമോദമൊടു = നിറഞ്ഞ സന്തോഷത്തോടുകൂടി, ബഹുകാലം വാഴ്ക = വളരെക്കാലം ജീവിക്കുക.

## ആറാം രംഗം

ശ്ലോകം 13 ആനന്ദഭൈരവി

തിരോഹിതേ ദ്രാഗമൃതാത്മനീശ്വരേ
വിയോഗതാപാദഥ വിഹ്വലാ സതീ
വിഹായ സാമോദവിലാസമാസ്ഥിതാ
കുമുദ്വതീവാളികുലാകുലേക്ഷിതാ.

പദം 10. ആനന്ദഭൈരവി - ചെമ്പട

(സതിയുടെ വിരഹതാപം)

പല്ലവി

ഹന്ത! ദൈവമേ! എന്തു ഞാൻ ചെയ്‌വൂ.
ഹന്ത! ദൈവമേ!

അനുപല്ലവി

അന്തരാർത്തി മമ നൽകിയിവണ്ണം
ബന്ധുരാംഗനവനെങ്ങു മറഞ്ഞു (ഹന്ത)

ശ്ലോകം 13. സതി ഭർത്തൃവിരഹിതയായിത്തീരുന്നു—

അഥ = അനന്തരം, അമൃതാത്മനി = അമൃതമധുരശരീരനായ, ഈശ്വരേ- പരമേശ്വരൻ, ദ്രാക് തിരോഹിതേ = പെട്ടെന്നു മറഞ്ഞപ്പോൾ, വിയോഗതാപാത് = വിരഹദുഃഖത്താൽ, വിഹ്വലാ = വിവശനായിത്തീർന്ന്, മോദവിലാസം = സന്തോഷപ്രസരത്തെ, വിഹായ = വെടിഞ്ഞ്, ആളികുലാകുലേക്ഷിതാ = സഖീവൃന്ദത്താൽ സങ്കടത്തോടെ നോക്കപ്പെടുന്നവളായ, സാ സതീ = ആ സതീദേവി, അമൃതാത്മനി ഈശ്വരേ = അമൃതസ്വരൂപനും (ആമ്പലിന്റെ) നാഥനുമായ ചന്ദ്രൻ, ദ്രാക് തിരോഹിതേ = പെട്ടെന്നു മറയുമ്പോൾ, വിയോഗതാപാത് = ചന്ദ്രവിരഹ ദുഃഖത്താൽ, വിഹ്വലാ = വാടിത്തളർന്ന്, ആമോദവിലാസം = പരിമളപ്രസരം, വിഹായ = വെടിഞ്ഞ്, അളികുലാകുലേക്ഷിതാ = വണ്ടിൻചാർത്തിനാൽ സങ്കടത്തോടെ നോക്കപ്പെടുന്നതായ, കുമുദ്വതീ ഇവ = ആമ്പൽപ്പൊയ്കയെന്നപോലെ, ആസ്ഥിതാ = ഇരുന്നു.

ഈ പദ്യത്തിൽ കവിക്ക് അക്ലിഷ്ടമായി ശ്ലേഷം പ്രയോഗിക്കുവാനുള്ള വൈഭവം വ്യക്തമാണ്. ശ്ലിഷ്ടപദങ്ങൾ ആവർത്തിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു.

പദം 10. സതീദേവി വിരഹതാപത്താൽ വിലപിക്കുന്നു—

പല്ലവി, അനുപല്ലവി —ഹന്ത ദൈവമേ = അയ്യോ ദൈവമേ, ഞാൻ എന്തു ചെയ്‌വൂ = ഞാൻ എന്താണ് ചെയ്യേണ്ടത്. ഈവണ്ണം മമ അന്തരാർത്തി നൽകി = ഈ വിധത്തിൽ എനിക്കു മനോദുഃഖം ഉണ്ടാക്കി, ബന്ധുരാംഗൻ അവൻ എങ്ങു മറഞ്ഞു = ആ സുന്ദരൻ എവിടെ മറഞ്ഞുപോയി.

ചരണങ്ങൾ

1 മൽപ്രിയന്നു ഞാൻ ചെയ്തില്ല ചെറ്റു-
മപ്രിയമയ്യോ.
തൽപ്രസാദമിഹ വരുവാൻ ചെയ്തൊരു
മൽപ്രയാസഫലമിങ്ങനെ തീർന്നു (ഹന്ത)

2 പ്രാണവല്ലഭൻ ചെയ്യുമ്പോളെന്റെ
പാണിപീഡനം
നാണമാർന്നുനതമുഖിയായ് നിന്നതി-
നാലെ കോപമവനുള്ളിലുറച്ചോ? (ഹന്ത)

3 ദേവദേവനാം നീലകണ്ഠന്റെ
സേവയാലെന്യേ
കേവലം കുതുകമൊന്നിലുമില്ലിഹ
ഖേദഹാനി വരുവതിനായിനിയും (ഹന്ത)



പല്ലവി

പാലയാശു മാം ഫാലലോചന!
പാലയാശു മാം

ച.1: മൽപ്രിയന്നു = എന്റെ ഭർത്താവിന്നു, ചെറ്റും ഒരു അപ്രിയം = ചെറിയ ഒരു അനിഷ്ടംപോലും, ഞാൻ ചെയ്തില്ല = ഞാൻ ചെയ്തിട്ടില്ല, അയ്യോ = കഷ്ടം, തൽപ്രസാദം = അവിടുത്തെ അനുഗ്രഹം, ഇഹ വരുവാൻ = ഈ എന്നിൽ ഉണ്ടാകുവാൻ, ചെയ്തൊരു മൽപ്രയാസഫലം = ഞാൻ ചെയ്ത പ്രയത്നത്തിന്റെ ഫലം, ഇങ്ങനെ തീർന്നു = ഈവിധമായി പരിണമിച്ചു.

ച. 2: പ്രാണവല്ലഭൻ = പ്രാണനാഥനായ ശിവൻ, എന്റെ പാണിപീഡനം ചെയ്യുമ്പോൾ = എന്റെ പാണിഗ്രഹണം ചെയ്യുമ്പോൾ, നാണമാർന്നു നതമുഖിയായ് നിന്നതിനാലേ = (ഞാൻ) ലജ്ജിച്ച് തലതാഴ്ത്തിനിന്നതുകൊണ്ട്, അവന് ഉള്ളിൽ കോപം ഉറച്ചോ? = അദ്ദേഹത്തിനു മനസ്സിൽ അരിശം വളർന്നിരിക്കുമോ?

ച. 3: ഇനിയും ഖേദഹാനി വരുവതിന് = വീണ്ടും ദുഃഖശാന്തി വരുവാൻ വേണ്ടി, ദേവദേവനാം നീലകണ്ഠന്റെ = ദേവന്മാർക്കും ദേവനായ ശിവന്റെ, സേവയാൽ കേവലം എന്യേ ഒന്നിലും = ഭജനത്തിൽമാത്രമല്ലാതെ വേറെ ഒരു കാര്യത്തിലും, ഇഹ കുതുകം ഇല്ല = ഇവിടെ താൽപര്യമില്ല. ഫാലലോചന ആശു മാം പാലയ = നെറ്റിക്കണ്ണുള്ള പരമേശ്വരാ വേഗം എന്നെ രക്ഷിക്കേണമേ.

ശ്ലോകം 14. സുരുട്ടി (ഇടശ്ലോകം)

ഇതി ബഹുചിന്താതാന്താം
വിലപന്തീം താം സാമേത്യ ശിവകാന്താം
വാണീ ഗീർവ്വാണീഭിഃ
സഹ മൃദുവചനേന സാന്ത്വയാമാസ.

പദം 11. സുരുട്ടി -ചെമ്പട

*(സരസ്വതി സതിയോട്)*

പല്ലവി

അരുതരുതേ ഖേദം ബാലേ!
അംബുജാക്ഷി! ദാക്ഷായണി!

അനുപല്ലവി

പരിണയനശേഷമേവം
പരിതപിക്ക യോഗ്യമല്ല. (അരുതരുതേ)

ചരണങ്ങൾ

1 ഇന്ദുചൂഡൻ നിന്നരികിൽ
ഇന്നു നാളെ വരുമല്ലോ
സുന്ദരീരത്നമേ! പാഴിൽ
ശോകമെന്തേ തേടിടുന്നു? (അരുതരുതേ)

ശ്ലോകം 14. ഇതി = ഇപ്രകാരം, ബഹുചിന്താതാന്താം = പലവിധം ചിന്തകളാൽ ക്ഷീണിച്ച്, വിലപന്തീം താം ശിവകാന്താം = കരയുന്ന ആ ശിവപത്നിയെ, വാണീ = സരസ്വതീദേവി, ഗീർവ്വാണീഭിഃ സഹസമേത്യ = ദേവസ്ത്രീകളോടുകൂടെ സമീപിച്ചിട്ട്, മൃദുവചനേന = മധുരമായ വാക്കുകൊണ്ട്, സാന്ത്വയാമാസ = സമാധാനപ്പെടുത്തി.

പദം 11. സരസ്വതി സതീദേവിയെ സമാശ്വസിപ്പിക്കുന്നു—

പല്ലവി, അനുപല്ലവി — ബാലേ = ബാലികേ, അംബുജാക്ഷി = താമരക്കണ്ണി, ദാക്ഷായണി = ദക്ഷപുത്രി, ഖേദം അരുതരുതെ = ഖേദിക്കരുത്, ഖേദിക്കരുത്, പരിണയനശേഷം= വിവാഹത്തിന്നു ശേഷം, ഏവം പരിതപിക്ക യോഗ്യമല്ല = ഇങ്ങനെ ദുഃഖിക്കുന്നത് യുക്തമല്ല.

ച.1: ഇന്ദുചൂഡൻ നിന്നരികിൽ = ശിവൻ നിന്റെ സമീപത്തിൽ, ഇന്നു നാളെ വരുമല്ലോ = ഇന്നോ നാളെയോ വരുന്നതാണ്. സുന്ദരീരത്നമേ പാഴിൽ എന്തേ ശോകം തേടിടുന്നു = സുന്ദരീരത്നമേ വെറുതെ എന്തിനു ദുഃഖിക്കുന്നു.

2 ഇത്ര കാരുണ്യമുണ്ടായി-
ട്ടീശനെപ്പോലാരുമില്ല
ഇത്രിലോകമതിലെന്ന-
തെത്രയും വിശ്രുതമല്ലോ. (അരുതരുതേ)

3 മാനസാർത്തികൊണ്ടു നിൻെറ
മേനികൂടെ വാടുന്നയ്യോ!
സ്നാനപാനാദികൾ ചെയ്തു
സാനന്ദം നീ വാഴ്ക ധന്യേ! (അരുതരുതേ)

ശ്ലോകം 15.

വിദിതചരിതേ ദക്ഷേ ക്രുദ്ധ്യ-
ത്യതീവ ശിവായ സാ
പുനരപി തപശ്ചക്രേ ഗത്വാ
പുരേവ തപോവനം
മുനിവരവപുഃ പ്രാദുർഭൂയ
ദ്രുതം ശശിശേഖരോ
ഗിരിവരമഗാൽ കൈലാസാഖ്യം
തയാ സഹ കാന്തയാ.

ച. 2: ഇത്രിലോകമതിൽ = ഈ മൂന്നു ലോകത്തിലും, ഈശനെപ്പോലെ ഇത്ര കാരുണ്യമുണ്ടായിട്ട് = ശിവനെപ്പോലെ ഇത്ര ദയയുണ്ടായിട്ട്, ആരും ഇല്ല എന്നത് എത്രയും വിശ്രുതമല്ലോ = ഒരാളും ഇല്ലെന്നു വളരെ പ്രസിദ്ധമാണല്ലോ.

ച. 3: അയ്യോ = കഷ്ടമേ, മാനസാർത്തികൊണ്ട് = മനോദുഃഖത്താൽ, നിൻെറ മേനികൂടെ വാടുന്നു = നിൻെറ ശരീരവുംകൂടി വാടിത്തളർന്നു. ധന്യേ = അല്ലയോ ഭാഗ്യവതി, നീ സ്നാനപാനാദികൾ ചെയ്തു സാനന്ദം വാഴ്ക = നീ കുളി ഭക്ഷണം മുതലായവ ചെയ്തു സന്തോഷമായിരിക്കൂ.

ശ്ലോകം 15. വിദിതചരിതേ ദക്ഷേ = വൃത്താന്തമറിഞ്ഞ ദക്ഷൻ, ശിവായ അതീവ ക്രുദ്ധ്യതി = ശിവൻെറ നേരെ ഏറ്റവും കോപിക്കവേ, സാപുനരപി തപോവനം ഗത്വാ = ആ സതീദേവി വീണ്ടും തപോവനത്തിൽച്ചെന്ന്, പുരേവ തപഃ ചക്രേ = മുമ്പിലത്തെപ്പോലെ തപസ്സുചെയ്തു. ശശിശേഖരഃ = ശിവൻ, മുനിവരവപുഃ = മഹർഷിയുടെ രൂപത്തിൽ, ദ്രുതം പ്രാദുർഭൂയ = വേഗം പ്രത്യക്ഷപ്പെട്ട്, തയാ കാന്തയാ സഹ = ആ ഭാര്യയോടുകൂടെ, കൈലാസാഖ്യം ഗിരിവരം അഗാൽ = കൈലാസ പർവ്വതത്തിലേക്കു പോയി.

## ഏഴാം രംഗം

ശ്ലോകം 16. വേകട

തതഃ ശ്രുത്വാ ദക്ഷഃ സപദി ശിവ-
　　നീതാം നിജസുതാം
നിതാന്തം രോഷാന്ധസ്ത്രിപുരഹര-
　　മാഹാത്മ്യമവിദൻ
സ്വജാമാതേത്യുച്ചൈർമ്മനസി കലി-
　　താനാദരഭരോ
ജഗാദൈവം ദേവാൻ പരിസരഗതാൻ
　　വീക്ഷ്യ വിമനാഃ

പദം 12. വേകട -ചെമ്പട

*(ദക്ഷൻ ദേവന്മാരോട്)*



പല്ലവി

അറിയാതെ മമ പുത്രിയെ നൽകിയ-
തനുചിതമായിതഹോ!

അനുപല്ലവി

പരിപാകവുമഭിമാനവും ലൗകിക-
പദവിയുമില്ലാത്ത ഭർഗ്ഗന്റെ ശീലത്തെ (അറിയാതെ)

ശ്ലോകം 16. തതഃ ദക്ഷഃ = അനന്തരം ദക്ഷൻ, നിജസുതാം = തന്റെ മകളെ, സപദി ശിവനീതാം ശ്രുത്വാ = പെട്ടെന്നു ശിവൻ കൊണ്ടുപോയെന്നു കേട്ട്, നിതാന്തം രോഷാന്ധഃ = ഏറ്റവും കോപംകൊണ്ടു മതിമറന്ന്, ത്രിപുരഹരമാഹാത്മ്യം അവിദൻ = പരമേശ്വരന്റെ മഹിമ മനസ്സിലാക്കാതെ, സ്വജാമാതാ ഇതി = തന്റെ മകളുടെ ഭർത്താവെന്ന കാരണത്താൽ, മനസി ഉച്ചൈഃ കലിതാനാദരഭരഃ = മനസ്സിൽ ഏറ്റവും അവജ്ഞയോടുകൂടി, വിമനാഃ = വൈമനസ്യം പൂണ്ട്, പരിസരഗതാൻ ദേവാൻ വീക്ഷ്യ = സമീപസ്ഥന്മാരായ ദേവന്മാരെ നോക്കി, ഏവം ജഗാദ = ഇങ്ങനെ പറഞ്ഞു.

പദം 12. ദക്ഷൻ ദേവന്മാരോടു പറയുന്നു—

പല്ലവി, അനുപല്ലവി —പരിപാകവും = വിനയവും, അഭിമാനവും = മാന്യതയും, ലൗകികപദവിയും = ലോകമര്യാദയും, ഇല്ലാത്ത ഭർഗ്ഗന്റെ = ഇല്ലാത്ത ശിവന്റെ, ശീലത്തെ അറിയാതെ = സ്വഭാവം മനസ്സിലാക്കാതെ, മമ പുത്രിയെ നൽകിയത് = എന്റെ മകളെ കൊടുത്തത്, അനുചിതം ആയിത് = അബദ്ധമായി, അഹോ = കഷ്ടം.

ചരണങ്ങൾ

1 ചൊല്ലാർന്ന നിങ്ങളുടെ വാക്കിനെ വിശ്വസിച്ചു
നല്ലവനിവനെന്നു കരുതീടിനേൻ മുന്നം
കല്യാണം കഴിഞ്ഞപ്പോളുടനെയാരോടുമിവൻ
ചൊല്ലാതെ പോയതുമെല്ലാർക്കും ബോധമല്ലോ.

(അറിയാതെ)

2 ജാതിയിവനേതെന്നതാരറിഞ്ഞീടുന്നു?
ജ്ഞാതിജനവുമിവനില്ല പാർക്കിലാരും
ചേതസി മമതയുമില്ലിവനാരിലും
ഭൂതിലാഭംകൊണ്ടേറ്റം മോദിച്ചു മരുവുന്നു.

(അറിയാതെ)

3 വസ്ത്രമില്ലാഞ്ഞോ ചർമ്മമുടുത്തീടുന്നു? പരി-
വാരങ്ങൾ ഭൂതങ്ങൾ പിശാചങ്ങളുണ്ടനേകം!
നിസ്ത്രപനാഢ്യൻ താനെന്നുണ്ടൊരു ഭാവമുള്ളിൽ
നിത്യവും ഭിക്ഷയേറ്റു നീളെ നടന്നീടുന്നു.

(അറിയാതെ)

ച.1: ചൊല്ലാർന്ന നിങ്ങളുടെ വാക്കിനെ വിശ്വസിച്ച് = പ്രസിദ്ധരായ നിങ്ങളുടെ വാക്കു വിശ്വസിച്ച്, ഇവൻ നല്ലവൻ എന്നു മുന്നം കരുതീടിനേൻ = ഇവൻ നല്ലവനാണെന്ന് ആദ്യം ഞാൻ വിചാരിച്ചു. കല്യാണം കഴിഞ്ഞപ്പോൾ = വിവാഹം കഴിഞ്ഞപ്പോൾ, ഇവൻ ആരോടും ചൊല്ലാതെ ഉടനെ പോയതും = ഇവൻ ആരോടും പറയാതെ ഉടനെ പോയത്, എല്ലാർക്കും ബോധമല്ലോ = (നിങ്ങൾക്ക്) എല്ലാവർക്കും അറിവുള്ളതാണല്ലോ.

ച. 2: ഇവൻ ജാതി ഏത് എന്നത് = ഇവന്റെ ജാതി ഏതാണെന്ന്, ആര് അറിഞ്ഞീടുന്നു = ആർക്കാണ് അറിയുന്നത്. പാർക്കിൽ = നോക്കിയാൽ, ജ്ഞാതിജനവും ഇവന് ആരും ഇല്ല = ബന്ധുജനങ്ങളും ഇവന് ഒരാളും ഇല്ല. ഇവൻ ചേതസി = ഇവന് മനസ്സിൽ, ആരിലും മമതയും ഇല്ല = ഒരാളെക്കുറിച്ചും സ്നേഹവും ഇല്ല. ഭൂതിലാഭംകൊണ്ട് = വെണ്ണീറു കിട്ടിയാൽ, ഏറ്റം മോദിച്ചു മരുവുന്നു = ഏറ്റവും സന്തോഷവുമായി.

ച. 3: വസ്ത്രം ഇല്ലാഞ്ഞോ ചർമ്മം ഉടുത്തീടുന്നു = വസ്ത്രം ഇല്ലാത്തതു കൊണ്ടായിരിക്കുമോ, തോലുടുക്കുന്നത്. പരിവാരങ്ങൾ ഭൂതങ്ങൾ പിശാചങ്ങൾ അനേകം ഉണ്ട് = പരിജനങ്ങളായിട്ട് ഭൂതങ്ങളും പിശാചങ്ങളും വളരെയുണ്ട്. നിസ്ത്രപന് ഉള്ളിൽ = ലജ്ജയില്ലാത്ത അവന് മനസ്സിൽ, താൻ ആഢ്യൻ എന്നൊരു ഭാവം ഉണ്ട് = താൻ കേമനാണ് എന്നൊരു നാട്യം ഉണ്ട്. നിത്യവും ഭിക്ഷയേറ്റു നീളെ നടന്നീടുന്നു = (എന്നാൽ) എന്നും പിച്ചയെടുത്തുകൊണ്ട് എങ്ങും നടക്കുന്നു.

4 സതിയായ നന്ദിനി മേ സാധുശീലയിവൻ്റെ
പതികളെയറിയാതെ വിശ്വസിച്ചധുനാ
അതിമാത്രം തപം ചെയ്തു നില്ക്കുമ്പോൾ വന്നിവളെ
ആരും ഗ്രഹിച്ചീടാതെ കൊണ്ടവൻ ഗമിച്ചുപോൽ.
(അറിയാതെ)

പദം 13. കാമോദരി - ചമ്പ

*(ദേവന്മാർ ദക്ഷനോട്)*

പല്ലവി

അരവിന്ദഭവതനയ! സുമതേ! —തവ
ഹരനിന്ദ തെല്ലുമരുതരുതേ.

അനുപല്ലവി

പുരവൈരിതന്നുടയ ചരണം — തന്നെ
ഭുവനമീരേഴിന്നൊരു ശരണം.

ചരണങ്ങൾ



1 ശർവ്വനോടു ചെയ്കിലവമാനം —ഹന്ത!
സർവ്വാപദാമതു നിദാനം

ച. 4 : സാധുശീല സതിയായ മേ നന്ദിനി = സൽസ്വഭാവയായ സതിയെന്ന എൻ്റെ മകൾ, ഇവൻ്റെ ചതികൾ അറിയാതെ അധുനാ = ഇവൻ്റെ വഞ്ചനകൾ മനസ്സിലാക്കാതെ ഇന്ന്, അതിമാത്രം വിശ്വസിച്ച് = ഏറ്റവും വിശ്വാസത്തോടെ, തപം ചെയ്തു നില്ക്കുമ്പോൾ = തപസ്സു ചെയ്തുകൊണ്ടു നില്ക്കുന്ന സമയത്ത്, അവൻ ആരും ഗ്രഹിച്ചീടാതെ = അവൻ ആരുമറിയാതെ, വന്നു കൊണ്ടുഗമിച്ചുപോൽ = വന്നു കൊണ്ടുപോയത്രേ.

ഈ ദക്ഷവാക്യത്തിലെ ദോഷാരോപങ്ങളിൽ പലതും ഈശ്വരനെന്ന നിലയിൽ ശിവനെ സംബന്ധിച്ചിടത്തോളം ഗുണങ്ങളാണ്. വിനയാഭിമാനാദികളും കുലശീലാദികളുമൊക്കെ ലൗകികന്മാർക്കുള്ളതാണല്ലോ. ഈശ്വരന് അതൊന്നുമില്ലെന്നുള്ളതു ദോഷമല്ല, നേരെമറിച്ചു ഗുണമാണ്. 'ജാതിയിവനേതെന്നത്' എന്ന ചരണം ശിവനെസ്സംബന്ധിച്ചിടത്തോളം തികച്ചും വാസ്തവമാണ്. ശിവപക്ഷത്തിൽ ഭൂതിയെന്നതിനു ഭസ്മം എന്നതിന്നു പുറമെ അണിമാദ്യഷ്ടൈശ്വര്യങ്ങൾ എന്നും അർത്ഥമുണ്ട്.

പദം 13. ദേവന്മാർ ദക്ഷനോടു പറയുന്നു—

പല്ലവി, അനുപല്ലവി —അരവിന്ദഭവതനയ = ബ്രഹ്മപുത്ര, സുമതേ = സൽബുദ്ധേ, തവ ഹരനിന്ദ തെല്ലും അരുതരുതേ = അങ്ങു ശിവനെ നിന്ദിക്കുന്നത് ഒട്ടും നന്നല്ല. പുരവൈരിതന്നുടയ ചരണംതന്നെ = ശിവൻ്റെ തൃപ്പാദംതന്നെയാണ്, ഭുവനം ഈരേഴിന് ഒരു ശരണം = പതിന്നാലു ലോകത്തിനും ഒരു തുണയായിട്ടുള്ളത്.

ച.1: ശർവ്വനോടു അവമാനം ചെയ്കിൽ = ശിവനെ അവമാനിക്കുന്നതായാൽ, അതു സർവ്വാപദാം നിദാനം = അത് എല്ലാ ആപത്തുകൾക്കും കാരണമായിത്തീരുന്നതാണ്. ഹന്ത = കഷ്ടം.

2 സർവ്വദാ ചെയ്ക ശിവമോദം — ഭവാൻ
സാമ്പ്രതമിതിന്നരുതു വാദം

3 കണ്ടാശു വരിക ശിവമമലം —എങ്കി-
ലുണ്ടാം ഭവാനു ശിവമഖിലം

## എട്ടാം രംഗം

ശ്ലോകം 17. സാരംഗം

ദക്ഷസ്തൽക്ഷണമിത്യമർത്ത്യവചസാ
ദാക്ഷായണീവല്ലഭം
സാക്ഷാത്ത്രീക്ഷണമീക്ഷിതും ഹൃദി വഹ-
ന്നാസ്ഥാം പ്രതസ്ഥേ മുദാ
ആയാന്തം പ്രസമീക്ഷ്യ തം ഭഗവത-
ശ്ചന്ദ്രാർദ്ധചൂഡാമണേ-
ന്നന്ദീ പാർഷദപുംഗവഃ സമതനോ-
ച്ചിന്താമഥോച്ചാവചാം.

ച. 2: സർവ്വദാ ഭവാൻ ശിവമോദം ചെയ്ക = എപ്പോഴും അങ്ങുന്നു ശിവനെ പ്രസാദിപ്പിക്കുക. സാമ്പ്രതം ഇതിന് വാദം അരുത് = ഇപ്പോൾ ഇതിന് എതിർ പറയരുത്.

ച. 3: അമലം ശിവം ആശു കണ്ടു വരിക = നിർമ്മലനായ പരമേശ്വരനെ വേഗത്തിൽ ചെന്നു കണ്ടു വരു. എങ്കിൽ ഭവാന് അഖിലം ശിവം ഉണ്ടാം = എന്നാൽ അങ്ങയ്ക്ക് സകല മംഗളങ്ങളും ഉണ്ടാവും.

ശ്ലോകം 17. ദക്ഷഃ ഇതി = ദക്ഷൻ ഇപ്രകാരമുള്ള, അമർത്ത്യവചസാ = ദേവന്മാരുടെ വാക്കുകൊണ്ട്, ദാക്ഷായണീവല്ലഭം ത്രീക്ഷണം = സതിയുടെ പതിയായ ശിവനെ, സാക്ഷാൽ ഈക്ഷിതും = നേരിട്ടു കാണുവാൻ, ഹൃദി ആസ്ഥാം വഹൻ = മനസ്സിൽ ആഗ്രഹിച്ച്, തൽക്ഷണം = അപ്പോൾതന്നെ, മുദാ പ്രതസ്ഥേ = സന്തോഷത്തോടെ പുറപ്പെട്ടു. അഥ = അനന്തരം, ചന്ദ്രാർദ്ധചൂഡാമണേഃ ഭഗവതഃ = ശിവഭഗവാന്റെ, പാർഷദപുംഗവഃ നന്ദീ = കിങ്കരന്മാരിൽ ശ്രേഷ്ഠനായ നന്ദികേശ്വരൻ, തം ആയാന്തം പ്രസമീക്ഷ്യ = ആ ദക്ഷനെ വരുന്നതായി കണ്ടിട്ട്, ഉച്ചാവചാം ചിന്താം സമതനോത് = പലതരം ചിന്തചെയ്തു.

പദം 14 സാരംഗം- ചമ്പ

*(നന്ദിയുടെ വിചാരം)*

പല്ലവി

ശങ്കരഗിരീന്ദ്രശിഖരേ —ആരിഹ വി-
ശങ്കം വരുന്നതെതിരേ.

അനുപല്ലവി

തിങ്കളണിമൗലിയുടെ തിരുമുമ്പിൽ വരുവതിനു
പങ്കജഭവൻപോലുമെൻകരുണ തേടുന്നു (ശങ്കര)

ചരണങ്ങൾ

1 ലക്ഷ്മീശനോ വരുണനോ— സുരപതിയോ
യക്ഷേശനോ ദഹനനോ?
അക്ഷീണകാന്തിയിവനവരിലൊരുവനുമല്ല
ലക്ഷണമവർക്കുള്ളതക്ഷിപരിചിതമഹോ. (ശങ്കര)

2 ദുർവ്വാരരാജസഗുണം - കൊണ്ടിവനു
ഗർവ്വമുണ്ടുള്ളിലധികം.
സർവ്വേശ്വരൻ മരുവുമുർവ്വീധരം ജഗതി
ദുർവ്വിനീതന്മാർക്കു ദുഷ്പ്രാപമേറ്റവും. (ശങ്കര)

•

പദം 14. നന്ദികേശ്വരൻ ദക്ഷനെക്കണ്ടു വിചാരിക്കുന്നു-

പല്ലവി, അനുപല്ലവി—

ഇഹ ശങ്കരഗിരീന്ദ്രശിഖരേ = ഈ കൈലാസപർവ്വതത്തിന്റെ മുകളിലേക്ക്, എതിരേ വിശങ്കം വരുന്നത് ആർ = നേരെ ശങ്കകൂടാതെ വരുന്നത് ആരാണ്? തിങ്കളണിമൗലിയുടെ തിരുമുമ്പിൽ വരുവതിനു = ശിവന്റെ തിരുമുമ്പിലേക്കു വരുവാൻ, പങ്കജഭവൻപോലും എൻകരുണ തേടുന്നു = ബ്രഹ്മാവുപോലും എന്റെ ദയ ആവശ്യപ്പെടുന്നു.

ച.1: ലക്ഷ്മീശനോ വരുണനോ സുരപതിയോ യക്ഷേശനോ = വിഷ്ണുവോ വരുണനോ ദേവേന്ദ്രനോ കുബേരനോ? അക്ഷീണകാന്തി ഇവൻ അവരിൽ ഒരുവനും അല്ല = മങ്ങാത്ത കാന്തിയുള്ള ഇവൻ ആ നാലുപേരിൽ ആരുമല്ല. ലക്ഷണം അവർക്കുള്ളത് അക്ഷിപരിചിതം = അവരുടെ ലക്ഷണങ്ങൾ (എനിക്ക്) കണ്ണിനു പരിചയമുള്ളവയാണ്. അഹോ = അത്ഭുതംതന്നെ.

ച.2: ദുർവ്വാരരാജസഗുണംകൊണ്ട് = തടുക്കാൻ വയ്യാത്ത രജോഗുണം നിമിത്തം, ഇവന് ഉള്ളിൽ അധികം ഗർവ്വം ഉണ്ട് = ഇവനു മനസ്സിൽ വല്ലാത്ത ഗർവ്വം ഉണ്ട്. സർവ്വേശ്വരൻ മരുവും ഉർവ്വീധരം = പരമേശ്വരൻ പാർക്കുന്ന (കൈലാസ) പർവ്വതം, ജഗതി ദുർവ്വിനീതന്മാർക്ക് ഏറ്റവും ദുഷ്പ്രാപം = ലോകത്തിൽ ദുരഹങ്കാരികൾക്കു തീരെ പ്രാപിക്കാവുന്നതല്ല.

3 ചതുരാനനൻെറ തനയൻ — ദക്ഷനിവൻ
ചതുരതയൊടിഹ വരുന്നു.
അതിമാത്രമിവനുടയ മതിയതിൽ വളർന്നുള്ള
മദമാശു തീർത്തിടുവനതിനില്ല സംശയം.

പല്ലവി

ശങ്കര! ഗിരീശ! ഭഗവൻ!— തവ ചരണ-
പങ്കജമഹം തൊഴുന്നേൻ.

ശ്ലോകം 18. കാനക്കുറിഞ്ഞി

പുരഹരപുരഗോപുരോപകണ്ഠം
പ്രവിശതി പത്മഭവാത്മജേഥ തസ്മിൻ
പ്രസഭമഭിസരൻ നിരുദ്ധ്യ നന്ദീ
പ്രകടരുഷാ പരുഷാക്ഷരം ബഭാഷേ.

പദം 15. കാനക്കുറിഞ്ഞി - പഞ്ചാരി



(നന്ദി ദക്ഷനോട്)

ചരണങ്ങൾ

1 രൂഢമാം മദേന ചന്ദ്രചൂഡമന്ദിരത്തിൽ വന്നു
ഗൂഢമായ്ക്കടന്നിടുന്ന മൂഢനാരെടാ?

ച.3: ഇവൻ ചതുരാനനൻെറ തനയൻ ദക്ഷൻ = ഇവൻ ബ്രഹ്മാവിൻെറ പുത്രനായ ദക്ഷനാണ്. ചതുരതയൊടു ഇഹ വരുന്നു = ഗർവ്വോടുകൂടി ഇവിടെ വരുന്നു. ഇവനുടയ മതിയതിൽ = ഇവൻെറ മനസ്സിൽ, അതിമാത്രം വളർന്നുള്ള = ഏറ്റവും വർദ്ധിച്ചിട്ടുള്ള, മദം ആശു തീർത്തിടുവൻ = അഹങ്കാരം വേഗത്തിൽ ഞാൻ ശമിപ്പിക്കുന്നുണ്ട്. അതിനു സംശയം ഇല്ല = അക്കാര്യത്തിൽ സംശയമില്ല.

പല്ലവി — ശങ്കര ഗിരീശ ഭഗവൻ = ശങ്കര ശിവ ഭഗവാനേ, തവചരണപങ്കജം = അവിടത്തെ കാൽത്താരിനെ, അഹം തൊഴുന്നേൻ = ഞാൻ വന്ദിക്കുന്നു.

ശ്ലോകം 18. അഥ തസ്മിൻ പത്മഭവാത്മജേ = അനന്തരം ആ ബ്രഹ്മപുത്രനായ ദക്ഷൻ, പുരഹരപുരഗോപുരോപകണ്ഠം പ്രവിശതി = കൈലാസമന്ദിരത്തിൻെറ ഗോപുരത്തിനു സമീപത്തിൽ പ്രവേശിക്കുമ്പോൾ, നന്ദീ അഭിസരൻ = നന്ദികേശ്വരൻ നേരിട്ടു ചെന്നു, പ്രസഭം നിരുദ്ധ്യ = ബലാൽക്കാരമായി തടുത്തിട്ട്, പ്രകടരുഷാ = കോപം പ്രകടിപ്പിച്ചുകൊണ്ട്, പരുഷാക്ഷരം ബഭാഷേ = കടുത്ത അക്ഷരങ്ങളിൽ പറഞ്ഞു.

പദം 15. നന്ദികേശ്വരൻ ദക്ഷനോടു പറയുന്നു—

ച.1: രൂഢമാം മദേന = വർദ്ധിച്ച ഗർവ്വോടുകൂടി, ചന്ദ്രചൂഡമന്ദിരത്തിൽ = ശിവഗൃഹത്തിൽ, ഗൂഢമായ് വന്നു കടന്നിടുന്ന = ആരും അറിയാതെ വന്നു കടക്കുന്ന, മൂഢൻ ആർ എടാ = മൂഢനായ നീ, എടാ, ആരാണ്?

*(ദക്ഷൻ നന്ദിയോട്)*

2 ഇത്രത്രിലോകപതി വിരിഞ്ചപുത്രനെത്തടുത്ത നീയു-
മെത്രമൂഢനത്ര നിന്നു പോക പോക നീ.

*(നന്ദി ദക്ഷനോട്)*

3 തവ പിതാവിനും സമസ്തഭുവനവാസികൾക്കുമെന്റെ
ശിവനധീശനറിക, ദാസനവനു ഞാനഹോ.

*(ദക്ഷൻ നന്ദിയോട്)*

4 ഹന്ത! ഹന്ത! മമ മഹത്വമെന്തറിഞ്ഞു, മത്സുതയ്ക്കു
കാന്തനാം ശിവന്റെ ദാസഹതകനായ നീ.

*(നന്ദി ദക്ഷനോട്)*

5 കുമതികൾക്കു ദൃശ്യനല്ല മമ മഹേശനറിക മൂഢ!
കിമപി താമസിച്ചിടാതെ യാഹി ദുർമ്മതേ!



ച. 2: ദക്ഷൻ നന്ദികേശ്വരനോടു പറയുന്നു—

ഇത്ത്രിലോകപതി = ഈ മൂന്നു ലോകത്തിന്റെയും നാഥനായ, വിരിഞ്ചപുത്രനെ തടുത്ത നീയും = ബ്രഹ്മപുത്രനെ —എന്നെ— തടുത്ത നീ, എത്ര മൂഢൻ = എത്രമാത്രം ബുദ്ധിഹീനനാണ്. അത്ര നിന്നു പോക പോക = ഇവിടെ നിന്നു മാറിനില്ക്കുക.

ച. 3: നന്ദികേശ്വരൻ ദക്ഷനോടു പറയുന്നു—

തവ പിതാവിനും = നിന്റെ അച്ഛനും, സമസ്തഭുവനവാസികൾക്കും = ലോകത്തിലുള്ള എല്ലാവർക്കും, എന്റെ ശിവൻ അധീശൻ = എന്റെ സ്വാമിയായ ശിവൻ അധിപതിയാണ്. അവനു ദാസൻ ഞാൻ = ആ ശിവന്റെ ദാസനാണ് ഞാൻ. അറിക = നീ മനസ്സിലാക്കുക. അഹോ = കഷ്ടം.

ച. 4: ദക്ഷൻ നന്ദികേശ്വരനോടു പറയുന്നു—

ഹന്ത ഹന്ത = കഷ്ടം കഷ്ടം, മത്സുതയ്ക്കു കാന്തനാം ശിവന്റെ = എന്റെ മകളുടെ ഭർത്താവായ ശിവന്റെ, ദാസഹതകനായ നീ = നികൃഷ്ടദാസനായ നീ, മമ മഹത്ത്വം = എന്റെ മാഹാത്മ്യത്തെപ്പറ്റി, എന്ത് അറിഞ്ഞു = ഒന്നും മനസ്സിലാക്കീട്ടില്ല.

ച. 5: നന്ദികേശ്വരൻ ദക്ഷനോട് പറയുന്നു—

മമ മഹേശൻ കുമതികൾക്ക് ദൃശ്യനല്ല = എന്റെ സ്വാമിയെ ദുർബ്ബുദ്ധികൾക്കു കാണ്മാൻ കഴികയില്ല. മൂഢ അറിക = മൂഢ നീ മനസ്സിലാക്കുക. ദുർമ്മതേ = ദുർബ്ബുദ്ധേ, കിമപി താമസിച്ചിടാതെ യാഹി = ഒട്ടും താമസിക്കാതെ പോവുക.

ശ്ലോകം 19. (ഇടശ്ലോകം)

ശൈലാദിനൈവം പ്രതിരുദ്ധവർത്മാ
കൈലാസശൈലാന്നഗരീം പ്രവിശ്യ
ശർവ്വസ്യ ഹവ്യാർപ്പണമധ്വരേഷു
സർവ്വത്ര രോഷേണ രുരോധ ദക്ഷഃ

## ഒമ്പതാം രംഗം

ശ്ലോകം 20. മദ്ധ്യമാവതി

തതോ വിധാതാ വിധിവദ്വിധാനം
ക്രതും വിധാതും കില നിശ്ചിതാത്മാ
ദ്രുതം സ രൂപ്യാചലമാപ്യ ദേവം
പതിം പശൂനാമിതി വാചമൂചേ.

പദം 16. മദ്ധ്യമാവതി- ചമ്പ

*(ബ്രഹ്മാവ് ശിവനോട്)*



പല്ലവി

ജയ ജയ ഗിരീശ! ഗുണസിന്ധോ!

അനുപല്ലവി

സകലജഗതാംപതേ!
സാധുജനപരമബന്ധോ!

ശ്ലോകം 19. ദക്ഷൻ കോപിച്ചു പിന്മടങ്ങുന്നു—

ഏവം ശൈലാദിനാ = ഇപ്രകാരം നന്ദികേശ്വരനാൽ, പ്രതിരുദ്ധവർത്മാ = വഴി തടയപ്പെട്ട, ദക്ഷഃ = ദക്ഷൻ, കൈലാസശൈലാത് = കൈലാസപർവ്വതത്തിൽ നിന്ന്, നഗരീം പ്രവിശ്യ = (തന്റെ) നഗരത്തിൽ വന്നിട്ട്, രോഷേണ = കോപത്താൽ, സർവ്വത്ര = സകലദിക്കിലും, അധ്വരേഷു = യാഗങ്ങളിൽ, ശർവ്വസ്യ ഹവ്യാർപ്പണം = ശിവന്നു ഹവിർഭാഗം കൊടുക്കുന്നത്, രുരോധ = നിരോധിച്ചു.

ശ്ലോകം 20. തതഃ വിധാതാ = അനന്തരം ബ്രഹ്മാവ്, വിധിവദ്വിധാനം ക്രതും വിധാതും = വിധിപോലെ നടത്തുന്ന യാഗം ചെയ്യുവാൻ, നിശ്ചിതാത്മാ കില = മനസ്സിൽ ഉറച്ചുവത്രേ. സഃ ദ്രുതം = ആ ബ്രഹ്മാവ് ഉടനെ, രൂപ്യാചലം ആപ്യ = കൈലാസത്തെ പ്രാപിച്ച്, ദേവം പശൂനാം പതിം = ഭഗവാനായ ശിവനോട്, ഇതി വാചം ഊചേ = ഇപ്രകാരം വാക്കു പറഞ്ഞു.

പദം 16. ബ്രഹ്മാവ് ശിവനോടു പറയുന്നു—

പല്ലവി, അനുപല്ലവി —ഗുണസിന്ധോ = ഗുണസമുദ്രമേ, സകല ജഗതാംപതേ = എല്ലാ ലോകങ്ങളുടെയും നാഥ, സാധുജനപരമബന്ധോ = സജ്ജനങ്ങളുടെ ഉറ്റബന്ധോ, ഗിരീശ = പരമേശ്വര, ജയ ജയ = ജയിച്ചാലും ജയിച്ചാലും.

ചരണങ്ങൾ

1 ശിവ! ദർശനേന തവ നിയതം —ഭവ്യശീല!
മമ ഹൃദയമതിമുദിതം —ഇന്നു-
ധ്രുവമെന്റെ കാമിതമശേഷമപി ഫലിതം. (ജയ ജയ)

*(ശിവൻ ബ്രഹ്മാവിനോട്)*

2 ഭവദാഗമേന മമ തോഷം — മനസി-
പരിചിൽ വളരുന്നു സവിശേഷം — ഇപ്പോൾ
ഇവിടെ വരുവാൻ ഭവാനെന്തൊരഭിലാഷം.

പല്ലവി

ജലജഭവ! കേൾക്ക ഗുണസിന്ധോ!

*(ബ്രഹ്മാവ് ശിവനോട്)*

3 മനസി മമ രുചിയുണ്ടു യാഗം — ചെയ്‌വാൻ,
മാന്യ! കൃപയാ കുരു നിയോഗം — അങ്ങു
കനിവോടു വന്നു തവ കൈക്കൊൾക ഭാഗം. (ജയ ജയ)

ച. 1: ഭവ്യശീലാ ശിവ = മംഗളസ്വഭാവ ശിവ, തവ ദർശനേ = അങ്ങയെ കണ്ടതുകൊണ്ട്, മമ ഹൃദയം = എന്റെ ഹൃദയം, നിയതം അതിമുദിതം = വാസ്തവമായി ഏറ്റവും സന്തുഷ്ടമായിരിക്കുന്നു. ഇന്ന് എന്റെ അശേഷം അപി കാമിതം = ഇന്നു എന്റെ എല്ലാ ആഗ്രഹവും, ഫലിതം, ധ്രുവം = സഫലമായി, നിശ്ചയം.

ച. 2: ശിവൻ ബ്രഹ്മാവിനോടു പറയുന്നു—

ഭവദാഗമേന മമ മനസി = ഭവാൻ വന്നതുകൊണ്ട് എന്റെ മനസ്സിൽ, സവിശേഷം തോഷം = വലിയ സന്തോഷം, പരിചിൽ വളരുന്നു = ഏറ്റവും വർദ്ധിക്കുന്നു. ഇപ്പോൾ ഇവിടെ വരുവാൻ = ഇപ്പോൾ ഇവിടെ വരാൻ, ഭവാന് ഏതൊരു അഭിലാഷം = അങ്ങയുടെ എന്താഗ്രഹമാണ് കാരണം?

പല്ലവി —ഗുണസിന്ധോ ജലജഭവ = ഗുണസമുദ്രമായ ബ്രഹ്മാവേ, കേൾക്ക = കേട്ടാലും.

ച. 3: ബ്രഹ്മാവ് ശിവനോടു പറയുന്നു—

മമ മനസി = എന്റെ മനസ്സിൽ, യാഗം ചെയ്‌വാൻ രുചി ഉണ്ട് = യാഗം ചെയ്യുവാൻ ആഗ്രഹമുണ്ട്. മാന്യ = സംപൂജ്യനായ ഭഗവാനേ, കൃപയാ നിയോഗം കുരു = ദയയോടെ അനുവാദം തന്നാലും, കനിവോട് അങ്ങു വന്ന് = ദയവായി അവിടെ വന്ന്, തവ ഭാഗം = അങ്ങയുടെ ഓഹരി, കൈക്കൊൾക = സ്വീകരിച്ചാലും.

*(ശിവൻ ബ്രഹ്മാവിനോട്)*

4 ഇന്നു ഞാൻ വരുവതവമാനം — നിന്റെ
നന്ദനൻ വൈരി മമ നൂനം —തത്ര
നന്ദിയെ നിയോഗിപ്പനെന്നൊടു സമാനം. (ജലജഭവ)

ശ്ലോകം 21 (ഇടശ്ലോകം)

തദനു തദനുവാദഹൃഷ്ടചേതാഃ
കമലഭവഃ കമലാധവാദ്യമർത്ത്യൈഃ
സഹ സനകമുഖൈശ്ച താപസേന്ദ്രൈഃ
സുമഹിതമാരഭതാധ്വരം മഹാത്മാ.

## പത്താം രംഗം

*(യാഗശാല)*

ശ്ലോകം 22. പന്തുവരാളി

നാരദാദിമുനിവൃന്ദസംഗതപുരന്ദരാദി
സുരഭാസുരേ
സാരസാസനവരാധ്വരേ സദസി ഭൂരിസൂരി-
ജനമാനിതം

ച.4: ശിവൻ ബ്രഹ്മാവിനോടു പറയുന്നു—

ഇന്നു ഞാൻ വരുവത് അവമാനം = ഇന്നു ഞാൻ വരുന്നത് അവമാനമാണ്. നിന്റെ നന്ദനൻ മമ വൈരി നൂനം = (എന്തെന്നാൽ) നിന്റെ പുത്രൻ എന്റെ ശത്രുവാണ്. നിശ്ചയം. എന്നൊടു സമാനം നന്ദിയെ തത്ര നിയോഗിപ്പൻ = എനിക്കു തുല്യനായ നന്ദികേശ്വരനെ അവിടേക്കു ഞാൻ പറഞ്ഞയയ്ക്കാം.

ശ്ലോകം 21. തദനു = അതിനുശേഷം, മഹാത്മാ കമലഭവഃ = മഹാത്മാവായ ബ്രഹ്മാവ്, തദനുവാദഹൃഷ്ടചേതാഃ = ആ ശിവന്റെ അനുവാദത്താൽ സന്തുഷ്ടഹൃദയനായിട്ട്, കമലാധവാദ്യമർത്ത്യൈഃ = വിഷ്ണു തുടങ്ങിയ ദേവന്മാരോടും, സനകമുഖൈഃ താപസേന്ദ്രൈഃ ച സഹ = സനകൻ മുതലായ മഹർഷിമാരോടും കൂടി, സുമഹിതം അധ്വരം ആരഭത = അതിപ്രശസ്തമായ യാഗം ആരംഭിച്ചു.

ശ്ലോകം 22. നാരദാദിമുനിവൃന്ദസംഗതപുരന്ദരാദിസുരഭാസുരേ = നാരദൻ തുടങ്ങിയ മഹർഷിവൃന്ദത്തോടു ചേർന്ന ഇന്ദ്രാദിദേവന്മാരാൽ ശോഭിക്കുന്ന, സാരസാസനവരാധ്വരേ = ബ്രഹ്മാവിന്റെ ശ്രേഷ്ഠയാഗത്തിൽ, സദസി = സഭയിൽവെച്ച്, ഭൂരിസൂരിജനമാനിതം = വളരെ വിദ്വാന്മാരാൽ ബഹുമാനിക്കപ്പെടുന്ന, താരകേശ്വരകിശോരശേഖരപദാരവിന്ദപരിചാരകം = പരമേശ്വരപാദാരവിന്ദസേവകനായ നന്ദികേശ്വരനെ, സഃ വിധിനന്ദനഃ = ആ ദക്ഷൻ, ക്രൂരവാങ്മയശരോൽക്കരൈഃ = കടുത്ത വാക്കുകളാകുന്ന അമ്പിൻനിരകളാൽ, അരം അവാകിരത് = ഉടനെ വർഷിച്ചു.

താരകേശ്വരകിശോരശേഖരപദാരവിന്ദ-
പരിചാരകം
ക്രൂരവാങ്മയശരോൽക്കരൈരമവാകിരൽ
സ വിധിനന്ദനഃ

പദം 17. പന്തുവരാളി- ചമ്പട

*(ദക്ഷൻ നന്ദിയോട്)*

പല്ലവി

എന്തിഹ തവ കാര്യം? — ജള! വരുവതി-
നെന്തിഹ തവ കാര്യം?

അനുപല്ലവി

ഹന്ത! മഹാജനസഭയിലിരിപ്പതി-
നർഹതയില്ലിഹ തേ. (എന്തിഹ)

ചരണങ്ങൾ



1 അസ്ഥിയണിഞ്ഞിഭകൃത്തിയുടുത്തു ക-
രത്തിലെടുത്തു കപാലം
നിത്യമിരന്നു നടക്കുന്നവനുടെ
ഭൃത്യനതല്ലേ നീ? (എന്തിഹ)

*(നന്ദി ദക്ഷനോട്)*

2 ഉൽക്കടമദമൊടു ധിക്കൃതിവചനമു-
രയ്ക്കും നിന്നുടെ ഗാത്രം
മൽക്കരഹതികൊണ്ടിക്കാലം നിപ-
തിക്കും പൊടിപൊടിയായി.

പദം 17. ദക്ഷൻ നന്ദികേശ്വരനെ അധിക്ഷേപിക്കുന്നു—

പല്ലവി, അനുപല്ലവി— ജള തവ ഇഹ വരുവതിന് എന്തു കാര്യം = മൂഢ നിനക്ക് ഇവിടെ വരാൻ എന്തു കാര്യമുണ്ട്? ഹന്ത = കഷ്ടം. ഇഹ മഹാജനസഭയിൽ ഇരിപ്പതിന് = ഈ മാന്യന്മാരുടെ സഭയിൽ ഇരിക്കുവാൻ, തേ അർഹതയില്ല = നിനക്കു യോഗ്യതയില്ല.

ച.1: അസ്ഥി അണിഞ്ഞ് = എല്ലുകൾ ധരിച്ച്, ഇഭകൃത്തി ഉടുത്ത് = ആനത്തോലുടുത്ത്, കരത്തിൽ കപാലം എടുത്ത് = കയ്യിൽ തലയോടെടുത്ത്, നിത്യം ഇരന്നു നടക്കുന്നവനുടെ = പതിവായും പിച്ചയെടുത്തു നടക്കുന്നവന്റെ, ഭൃത്യനത് അല്ലേ നീ = ദാസനാണല്ലോ നീ.

ച.2: നന്ദികേശ്വരൻ ദക്ഷനോടു മറുപടി പറയുന്നു—

ഉൽക്കടമദമൊടു = വർദ്ധിച്ച ഗർവ്വോടുകൂടി, ധിക്കൃതിവചനം ഉരയ്ക്കും നിന്നുടെ = ധിക്കാരവാക്കു പറയുന്ന നിന്റെ, ഗാത്രം = ശരീരം, മൽക്കര ഹതികൊണ്ട് = എന്റെ കൈകൊണ്ടുള്ള അടികൊണ്ടിട്ട് , ഇക്കാലം = ഇപ്പോൾ, പൊടിപൊടിയായി നിപതിക്കും = പൊടിപൊടിയായിട്ടു വീഴും.

പല്ലവി

എന്തിനു തവ വെറുതേ ബഹുഗർജ്ജന-
മെന്തിനു തവ വെറുതേ.

*(ദക്ഷൻ നന്ദിയോട്)*

3 പങ്കജഭവസുതനെങ്കിലഹം യുധി
കാൺക ജവേന ദുരാത്മൻ!
ശങ്കരകിങ്കര! സമ്പ്രതി നിന്റെയ-
ഹങ്കൃതി തീർത്തിടുവൻ. (എന്തിഹ)

*(നന്ദി ദക്ഷനോട്)*

4 ത്ര്യക്ഷൻതന്റെ കടാക്ഷംകൊണ്ടുട-
നക്ഷതമെന്മഹിമാ.
ദക്ഷന്മാരൊരു ലക്ഷമെനിക്കൊരു
മക്ഷികയോടു സമം. (എന്തിനു)

ശ്ലോകം 23.

ഭുജഗഭൂഷണദൂഷണഭാഷണ-
ശ്രവണരോഷകഷായിതലോചനേ
സകലവേദിനി നന്ദിനി നിർഗ്ഗതേ
വിധിമുഖേ ച മഖേ ജനി കുണ്ഠതാ.

പല്ലവി....വെറുതെ എന്തിന് തവ ബഹുഗർജ്ജനം = വെറുതെ എന്തിനാണ് നിന്റെ അലർച്ചകളെല്ലാം?

ച.3: ദക്ഷൻ നന്ദികേശ്വരനോടു പറയുന്നു—

അഹം = ഞാൻ. പങ്കജഭവസുതനെങ്കിൽ = ബ്രഹ്മാവിന്റെ പുത്രനാണെങ്കിൽ, ദുരാത്മൻ = ദുഷ്ട, യുധി ജവേന കാൺക = യുദ്ധത്തിൽ വേഗം നീ കണ്ടുകൊള്ളുക. ശങ്കരകിങ്കര = ശിവഭൃത്യ, നിന്റെ അഹംകൃതി = നിന്റെ അഹങ്കാരം, സമ്പ്രതി തീർത്തീടുവൻ = ഇപ്പോൾ ഞാൻ തീർക്കും.

ച.4: നന്ദികേശ്വരൻ ദക്ഷനോടു പറയുന്നു-

ത്ര്യക്ഷൻതന്റെ കടാക്ഷംകൊണ്ടുടൻ = ശിവന്റെ അനുഗ്രഹത്താൽ, എന്മഹിമാ അക്ഷതം = എന്റെ പ്രഭാവം കേടറ്റതാണ്. ഒരു ലക്ഷം ദക്ഷന്മാർ = ഒരു നൂറായിരം ദക്ഷന്മാർ, എനിക്ക് ഒരു മക്ഷികയോടു സമം = എനിക്കൊരു ഈച്ചയെപ്പോലാണ്.

ശ്ലോകം 23. ഭുജഗഭൂഷണദൂഷണഭാഷണശ്രവണരോഷകഷായിതലോചനേ = ശിവനെ ദുഷിച്ചു പറയുന്നതു കേട്ടു കോപത്താൽ കലങ്ങിയ കണ്ണുകളോടുകൂടിയ, സകലവേദിനി നന്ദിനി നിർഗ്ഗതേ = സർവ്വജ്ഞനായ നന്ദികേശ്വരൻ ഇറങ്ങിപ്പോയപ്പോൾ, വിധിമുഖേ മഖേ ച = ബ്രഹ്മാവിന്റെ മുഖത്തും യാഗത്തിലും, കുണ്ഠതാ അജനി = വാട്ടം സംഭവിച്ചു.

## പതിനൊന്നാം രംഗം

ശ്ലോകം 24. സാവേരി

തൽക്കാലേ സുരശില്പികല്പിതവിചി-
ത്രാനല്പശില്പോജ്ജ്വലാം
ശാലാം പ്രാപ്യ സുരൈഃ സമം സമതനോ-
ദ്ദക്ഷോപി യജ്ഞോത്സവം
സാവജ്ഞഃ പുരവൈരിണീതി മുനിഭി-
സ്ത്യക്തോവസിഷ്ഠാദിഭിഃ
സോയം വീക്ഷ്യ കദാചിദന്തികഗതം
പ്രോചേ ദധീചിം മുനിം

പദം 18. ചെഞ്ചുരുട്ടി - അടന്ത (ക്യാലുമട്ട്)

*(ദധീചിയുടെ സ്തോത്രകീർത്തനം)*

പല്ലവി

കാരുണ്യാകരം ഗൌരീകാന്തമുദാരം
കലയേ സന്തതം സച്ചിദാനന്ദാകാരം

ചരണങ്ങൾ

1 ജഗദുദയാദിവിധാനവിഹാരം
ജനിമൃതിസംസാരസാഗരപാരം (കലയേ)

ശ്ലോകം 24. തൽക്കാലേ ദക്ഷഃ അപി = അക്കാലത്തു ദക്ഷനും, സുരശില്പികല്പിതവിചിത്രാനല്പശില്പോജ്ജ്വലാം = വിശ്വകർമ്മാവു നിർമ്മിച്ച വൈചിത്ര്യമുള്ള പല ശില്പവേലകളും വിളങ്ങുന്ന, ശാലാം പ്രാപ്യ = യാഗശാലയിൽ പ്രവേശിച്ച്, സുരൈഃ സമം = ദേവന്മാരോടുകൂടി, യജ്ഞോത്സവം സമതനോൽ = യാഗമഹോത്സവം ആഘോഷിച്ചു. പുരവൈരിണി സാവജ്ഞഃ ഇതി = ശിവനിൽ നിന്ദയുള്ളവനാണെന്നു കരുതി, വസിഷ്ഠാദിഭിഃ മുനിഭിഃ = വസിഷ്ഠൻ തുടങ്ങിയ മഹർഷിമാരാൽ, ത്യക്തഃ സഃ അയം = ഉപേക്ഷിക്കപ്പെട്ട ആ ദക്ഷൻ, കദാചിൽ = ഒരിക്കൽ, അന്തികഗതം ദധീചിം മുനിം = അടുത്തു വന്ന ദധീചി മഹർഷിയോട്, പ്രോചേ = പറഞ്ഞു.

പദം 18. ദധീചി മഹർഷി ശിവനെ സ്തുതിച്ചുകൊണ്ടു വരുന്നു—

പല്ലവി - കാരുണ്യാകരം = ദയയുടെ വിളനിലവും, ഉദാരം = ഔദാര്യയുക്തനും, സച്ചിദാനന്ദാകാരം = സച്ചിദാനന്ദസ്വരൂപനും ആയ, ഗൗരീകാന്തം = പാർവതീപതിയെ - ശിവനെ, സന്തതം കലയേ = എപ്പോഴും ഞാൻ ധ്യാനിക്കുന്നു.

ച. 1 : ജഗദുദയാദിവിധാനവിഹാരം = ലോകങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്തു ക്രീഡിക്കുന്നവനും, ജനിമൃതിസംസാരസാഗരപാരം = ജനനമരണ പരമ്പരയാകുന്ന സമുദ്രം കടത്തുന്നവനും (ആയ ശിവനെ ഞാൻ ധ്യാനിക്കുന്നു.)

2 മുനിജനഹൃദയാംബുജസവിതാരം
മുഹുരപി വിരചിത ദുഷ്ടസംഹാരം (കലയേ)

3 മൃത്യുസന്ത്രാതമൃകണ്ഡുകുമാരം
മൃഡമഖിലാഭീഷ്ടദാനമന്ദാരം (കലയേ)

പദം 19. സാവേരി - അടന്ത

*(ദക്ഷൻ ദധീചിയോട്)*

പല്ലവി

പരിതോഷമേറ്റം വളരുന്നു മാമുനേ!
ഭവദീയാഗമംകൊണ്ടു മേ.

അനുപല്ലവി

ദുരിതങ്ങൾ നശിപ്പാനും സുകൃതങ്ങൾ ലഭിപ്പാനും
പരമൊരു വഴി പാർത്താൽ സുജനസംഗമമല്ലോ. (പരി)

ചരണങ്ങൾ

1 അനഘൻ നാരദൻ, തപോധനനാകും വസിഷ്ഠനും
സനകാദികളായുള്ള മുനികളെന്തു വന്നില്ല?
വനജസംഭവനേകൻ ജനകനിജ്ജനങ്ങൾക്കു
പുനരെന്തിങ്ങനെ തോന്നി മനസി ഹന്ത! വൈഷമ്യം.
(പരി)

ച. 2: മുനിജനഹൃദയാംബുജസവിതാരം = മഹർഷിമാരുടെ ഹൃദയങ്ങളാകുന്ന താമരകൾക്കു സൂര്യനും, മുഹുഃ അപി = കൂടക്കൂടെ, വിരചിതദുഷ്ടസംഹാരം = ദുഷ്ടന്മാരെ നിഗ്രഹിച്ചവനും (ആയ ശിവനെ ഞാൻ ധ്യാനിക്കുന്നു).

ച. 3: മൃത്യുസന്ത്രാതമൃകണ്ഡുകുമാരം = മാർക്കണ്ഡേയനെ യമനിൽനിന്നു രക്ഷിച്ചവനും, അഖിലാഭീഷ്ടദാനമന്ദാരം = എല്ലാ അഭീഷ്ടങ്ങളും ദാനം ചെയ്യുന്നതിൽ കല്പവൃക്ഷവും ആയ, മൃഡം = ശിവനെ ( ഞാൻ ധ്യാനിക്കുന്നു).

പദം. 19. ദക്ഷൻ ദധീചിയോടു പറയുന്നു—

പല്ലവി, അനുപല്ലവി — മാമുനേ = അല്ലയോ മഹർഷിവര്യ, ഭവദീയാഗമംകൊണ്ട് = അങ്ങയുടെ വരവുകൊണ്ട്, മേ പരിതോഷം ഏറ്റം വളരുന്നു = എനിക്കു സന്തോഷം ഏറ്റവും വർദ്ധിക്കുന്നു. ദുരിതങ്ങൾ നശിപ്പാനും = പാപങ്ങൾ തീരാനും, സുകൃതങ്ങൾ ലഭിപ്പാനും = പുണ്യങ്ങൾ കിട്ടാനും, പരം ഒരു വഴി പാർത്താൽ = കേവലം ഒരു വഴി, ആലോചിച്ചു നോക്കുമ്പോൾ , സുജനസംഗമമല്ലോ = സജ്ജനസംസർഗ്ഗമാണല്ലോ.

ച.1: അനഘൻ നാരദൻ = പാപരഹിതനായ നാരദനും, തപോധനനാകും വസിഷ്ഠനും = മഹർഷിയായ വസിഷ്ഠനും, സനകാദികൾ ആയുള്ള മുനികൾ = സനകൻ തുടങ്ങിയ മഹർഷിമാരും, എന്തു വന്നില്ല = എന്തേ വരാത്തത്? ഇജ്ജനങ്ങൾക്കു ജനകൻ = ഈ നാരദാദികളുടെയും എന്റെയും അച്ഛൻ, വനജസംഭവൻ ഏകൻ = ഒരേ ബ്രഹ്മാവുതന്നെയാണല്ലോ. പുനഃ എന്ത് = പിന്നെ എന്തു നിമിത്തമാണ്, ഇങ്ങനെ മനസി വൈഷമ്യം തോന്നി = ഇങ്ങനെ മനസ്സിൽ വൈമുഖ്യം തോന്നിയത്. ഹന്ത = കഷ്ടം.

2 വാമദേവനിലേറ്റം പ്രേമംകൊണ്ടവർക്കിന്നു
മാമകാദ്ധ്വരേ വരുവാൻ വൈഷമ്യമുളവാകിൽ
കാമമെന്തിഹ ചേതം? താമസശീലനാകും
സോമചൂഡൻെറ ഭാഗം നാമിന്നു കൊടുത്തീടാ. (പരി)

പദം 20. മോഹനം - അടന്ത

*(ദധീചി ദക്ഷനോട്)*

പല്ലവി

മംഗലമൂർത്തിയായുള്ള മഹേശനെ
മാനിച്ചുകൊൾക നല്ലൂ.

അനുപല്ലവി

ഗംഗാധരൻെറ മഹത്വമറിയാതെ
ഗർഹണം ചെയ്യുന്നതർഹതയല്ലഹോ. (മംഗല)



ചരണങ്ങൾ

1 അന്തകൻെറ ചിന്ത ഹന്ത! കളഞ്ഞതും
ദന്തിവരാസുരകൃന്തനം ചെയ്തതും
അന്തരംഗം തന്നിൽച്ചിന്തിച്ചു കാണ്കിൽ പു-
രാന്തകവൈഭവമെന്തിഹ ചൊല്ലേണ്ടു. (മംഗല)

ച.2: വാമദേവനിൽ ഏറ്റം പ്രേമംകൊണ്ട് = ശിവനിൽ അതിയായ ഭക്തികൊണ്ട്, അവർക്ക് ഇന്നു മാമകാദ്ധ്വരേ = ആ നാരദാദികൾക്ക് ഇന്ന് എൻെറ യാഗത്തിൽ, വരുവാൻ വൈഷമ്യം ഉളവാകിൽ = വരാൻ വിരോധം ഉണ്ടാവുകയാണെങ്കിൽ, കാമം = ആയിക്കൊള്ളട്ടെ. ഇഹ ചേതം എന്ത് = ഇവിടെ നഷ്ടം എന്താണ്? താമസശീലനാകും സോമചൂഡൻെറ ഭാഗം = ഇരുണ്ട സ്വഭാവം ചേർന്ന ശിവൻെറ ഹവിർഭാഗം. നാം ഇന്നു കൊടുത്തീടാ = ഞാൻ ഇന്നു കൊടുക്കുകയില്ല.

പദം. 20. ദധീചിമഹർഷി ദക്ഷനോട് പറയുന്നു—

പല്ലവി, അനുപല്ലവി— മംഗലമൂർത്തിയായുള്ള മഹേശനെ = മംഗളസ്വരൂപനായ ശിവനെ, മാനിച്ചുകൊൾക നല്ലൂ = ബഹുമാനിക്കുന്നതാണ് നല്ലത്. ഗംഗാധരൻെറ മഹത്വം അറിയാതെ = ശിവൻെറ മാഹാത്മ്യം മനസ്സിലാക്കാതെ, ഗർഹണം ചെയ്യുന്നത് = നിന്ദിക്കുന്നത്, അർഹതയല്ല = യുക്തമല്ല. അഹോ = കഷ്ടം.

ച. 1: ഹന്ത = അത്ഭുതം, അന്തകൻെറ ചിന്ത കളഞ്ഞതും = കാലനെക്കുറിച്ചുള്ള ഭയം ഇല്ലാതാക്കിയതും, ദന്തിവരാസുരകൃന്തനം ചെയ്തതും = ഗജാസുരനെ നിഗ്രഹിച്ചതും, അന്തരംഗം തന്നിൽ ചിന്തിച്ചുകാണ്കിൽ = മനസ്സിൽ വിചാരിച്ചു നോക്കിയാൽ, പുരാന്തകവൈഭവം = ശിവൻെറ മാഹാത്മ്യത്തെപ്പറ്റി, ഇഹ എന്തു ചൊല്ലേണ്ടു = ഇവിടെ എന്താണ് പറയേണ്ടത്!

2 സന്തതമീശ്വരൻ ശാന്തനെന്നാകിലും
ഹന്ത! കോപിച്ചാൽക്കല്പാന്താനലൻപോലെ.
സന്തോഷിച്ചാലീശൻ സന്താനശാഖിപോ-
ലെന്തെങ്കിലും ഭക്തചിന്തിതം നൽകീടും (മംഗല)

*(ദക്ഷൻ ദധീചിയോട്)*

3 കുടിലമാനസനാകും നിടിലലോചനൻ സന്ധ്യാ
നടനാകുമവനേറ്റം പടുതയുണ്ടറിവേൻ ഞാൻ.
കടുക്കും കോപമെന്നുള്ളിൽക്കിടക്കകൊണ്ടധുനാ ധൂർ-
ജ്ജടിക്കു യജ്ഞഭാഗം ഞാൻ കൊടുക്കയില്ല നിർണ്ണയം.

പല്ലവി

ഗുണദോഷമാരുമതിനിന്നു പറയേണ്ട
കുതുകമില്ല മേ കേൾപ്പാനും.

*(ദധീചി ദക്ഷനോട്)*

4 ഭുവനമാന്യനായുള്ള ഭവനാകും ഭഗവാങ്കൽ
അവമാനം തുടങ്ങുന്ന തവ യാഗം മുടങ്ങീടും.
അവിവേകാൽ നിനക്കുള്ള ഭവിതവ്യം തടുക്കാമോ?
ശിവ! ശിവ! തവ പാദം ശിവദം ഞാൻ വണങ്ങുന്നേൻ.

(മംഗല)

ച. 2: ഈശ്വരൻ സന്തതം = ശിവൻ എപ്പോഴും, ശാന്തൻ എന്നാകിലും = ശാന്തസ്വഭാവനാണെങ്കിലും, കോപിച്ചാൽ = കോപിക്കുന്നപക്ഷം, കല്പാന്താനലൻപോലെ = പ്രളയാഗ്നിയെപ്പോലെയാണ്, ഹന്ത = അത്ഭുതം. ഈശൻ സന്തോഷിച്ചാൽ = ശിവൻ സന്തോഷിക്കുന്നതായാൽ, സന്താനശാഖിപോൽ = കല്പവൃക്ഷംപോലെയാണ്. ഭക്തചിന്തിതം = ഭക്തന്മാരുടെ ആഗ്രഹം, എന്ത് എങ്കിലും = എന്തുതന്നെയായാലും, നൽകീടും = സാധിപ്പിച്ചുതരും.

ച. 3: ദക്ഷൻ ദധീചിയോട് പറയുന്നു—

കുടിലമാനസനാകും നിടിലലോചനൻ = കുടിലബുദ്ധിയാണ് നെറ്റിക്കണ്ണൻ, സന്ധ്യാനടനാകും അവന് ഏറ്റം പടുത ഉണ്ട് = പ്രദോഷവേളയിൽ നൃത്തം ചെയ്യുന്ന ആ ശിവന് ഏറ്റവും സാമർത്ഥ്യമുണ്ട്. അറിവേൻ = എനിക്കറിയാം. കടുക്കും കോപം = ശക്തിയായ കോപം, എന്നുള്ളിൽ = എന്റെ മനസ്സിൽ, കിടക്കകൊണ്ട് = കിടപ്പുള്ളതുകൊണ്ട്, അധുനാ ധൂർജ്ജടിക്ക് = ഇപ്പോൾ ശിവന്, ഞാൻ യജ്ഞഭാഗം = ഞാൻ യാഗത്തിലെ ഓഹരി, കൊടുക്കയില്ല = കൊടുക്കുകയില്ല. നിർണ്ണയം = നിശ്ചയംതന്നെ. അതിന് ഇന്ന് ആരും = അക്കാര്യത്തിന് ഇന്നാരും, ഗുണദോഷം പറയേണ്ട = ഉപദേശിക്കാൻ വരേണ്ട. കേൾപ്പാനും = അതു കേൾക്കുവാനും, മേ കുതുകം ഇല്ല = എനിക്ക് താല്പര്യമില്ല.

ച.4: ദധീചിമഹർഷി ദക്ഷനോട് പറയുന്നു—

ഭുവനമാന്യനായുള്ള = ലോകത്തിൽവെച്ച് ആരാധ്യനായ, ഭവനാകും ഭഗവാങ്കൽ = ശിവഭഗവാനിൽ, അവമാനം തുടങ്ങുന്ന തവ യാഗം മുടങ്ങീടും = അവമാനം തുടങ്ങുന്ന നിന്റെ യാഗം മുടങ്ങും. അവിവേകാൽ = വിവേകമില്ലായ്കയാൽ, നിനക്കുള്ള ഭവിതവ്യം = നിനക്കു വരാൻപോകുന്നത്. തടുക്കാമോ = തടുക്കാവുന്നതല്ല. ശിവ ശിവ = അല്ലയോ പരമശിവ, ഞാൻ ശിവദം തവ പാദം വണങ്ങുന്നേൻ = ഞാൻ മംഗളപ്രദമായ അവിടുത്തെ തൃക്കാൽ വന്ദിക്കുന്നു.

## പന്ത്രണ്ടാം രംഗം

ശ്ലോകം 25. മുഖാരി

ഇത്യുക്ത്വാ ഗതവതി താപസേ ദധീചൌ
ബുദ്ധ്വൈതൽ കലഹപരായണോ മുനീന്ദ്രഃ
കൈലാസം ഗിരിമഥ നാരദഃ പ്രപേദേ
കാലാരിർമ്മുദിതമനാ ജഗാദ ചൈനം.

പദം 21. മുഖാരി - പഞ്ചാരി
*(ശിവൻ നാരദനോട്)*

പല്ലവി

താപസേന്ദ്ര! കേൾക്ക മേ ഗിരം
താപസേന്ദ്ര! കേൾക്ക മേ.

ചരണങ്ങൾ

1 എന്തു വിശേഷങ്ങളുണ്ടു ജഗത്രയേ
ഇന്നു ഭവാനറിയാതെയില്ലൊന്നുമേ.
ഹന്ത! തവാഗമം ചിന്തിച്ചു വാഴുമ്പോൾ
അന്തികേ വന്നതും സന്തോഷമായി മേ. (താപസേന്ദ്ര)

*(നാരദൻ ശിവനോട്)*

2 സർവ്വലോകസാക്ഷി ഭവാനറിഞ്ഞീടാതെ
സാമ്പ്രതമൊന്നുമില്ലെങ്കിലും ചൊല്ലുവൻ
ദുർവ്വാരഗർവ്വാന്ധനാകിയ ദക്ഷന്റെ
ദുർഭാഷണങ്ങൾ ഞാനെങ്ങനെ ചൊല്ലേണ്ടു!

ശ്ലോകം 25. ദധീചൌ താപസേ = ദധീചി മഹർഷി, ഇതി ഉക്ത്വാ ഗതവതി = ഇപ്രകാരം പറഞ്ഞുപോയപ്പോൾ, കലഹപരായണഃ നാരദഃ മുനീന്ദ്രഃ = കലഹത്തിൽപരനായ നാരദമഹർഷി, ഏതൽ ബുദ്ധ്വാ = ഇതറിഞ്ഞിട്ട്, കൈലാസം ഗിരിം = കൈലാസപർവ്വതത്തെ, പ്രപേദേ = പ്രാപിച്ചു. അഥ കാലാരിഃ = അനന്തരം ശിവൻ, മുദിതമനാഃ = സന്തുഷ്ടഹൃദയനായിട്ട്, ഏനം ജഗാദ ച = ഈ നാരദനോടു പറയുകയും ചെയ്തു.

പദം 21. ശിവൻ നാരദനോട് പറയുന്നു—

പല്ലവി — താപസേന്ദ്ര = മഹർഷിവര്യ, മേ ഗിരം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ച.1: ജഗത്ത്രയേ = ലോകങ്ങളിൽ മൂന്നിലും, എന്തു വിശേഷങ്ങൾ ഉണ്ട് = എന്തെല്ലാം വിശേഷവർത്തമാനങ്ങളാണ് ഉള്ളത്. ഇന്ന് ഭവാൻ അറിയാതെ = ഇന്ന് അങ്ങ് അറിയാതെ, ഒന്നുമേ ഇല്ല = യതൊന്നും ഇല്ല. ഹന്ത = അത്ഭുതം. തവ ആഗമം = അങ്ങയുടെ വരവ്, ചിന്തിച്ചു വാഴുമ്പോൾ = പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ, അന്തികേ വന്നതും = സമീപത്തിൽ വന്നതും, മേ സന്തോഷം ആയി = എനിക്കു സന്തോഷമായി.

ച.2: നാരദൻ ശിവനോടു പറയുന്നു—

സർവ്വലോകസാക്ഷി = എല്ലാം പ്രത്യക്ഷമായി കാണുന്ന, ഭവാൻ അറിഞ്ഞീടാതെ = അങ്ങറിയാതെ, സാമ്പ്രതം ഒന്നും ഇല്ല = ഇപ്പോൾ ഒന്നുമില്ല. എങ്കിലും ചൊല്ലുവൻ = എന്നാലും ഞാൻ പറയാം. ദുർവ്വാരഗർവ്വാന്ധനാകിയ = തടുക്കാനാവാത്ത ഗർവ്വത്താൽ കണ്ണുകാണാത്തവനായ, ദക്ഷന്റെ ദുർഭാഷണങ്ങൾ = ദക്ഷന്റെ അധിക്ഷേപവാക്കുകൾ, ഞാൻ എങ്ങനെ ചൊല്ലേണ്ടു = ഞാൻ എങ്ങനെയാണ് പറയുക.

പല്ലവി

ചന്ദ്രചൂഡ! കേൾക്ക മേ ഗിരം
ചന്ദ്രചൂഡ! കേൾക്ക മേ

3 ഇക്കാലമങ്ങൊരു യാഗം തുടങ്ങിപോൽ
സൽക്കാരഭാഗം ഭവാനതിലില്ലപോൽ
ധിക്കരിക്കുന്നു ഭവാനെയെന്നുള്ളതും
തൃക്കാൽ വണങ്ങീട്ടുണർത്തിപ്പാൻ വന്നു ഞാൻ.
(ചന്ദ്രചൂഡ)

*(ശിവൻ നാരദനോട്)*

4 ദുഷ്ടന്മാർ ചെയ്യുന്ന ദുഷ്കർമ്മത്തിൻ ഫലം
പെട്ടെന്നനുഭവിച്ചീടുമവർതന്നെ.
ശിഷ്ടന്മാർ നിങ്ങൾക്കു പക്ഷപാതമെന്നി
ലൊട്ടല്ലതുകൊണ്ടു തോന്നീടുമിങ്ങനെ (താപസേന്ദ്ര)

(ശ്ലോകം 26. എരിക്കിലക്കാമോദരി)

ഇതീരിതവതീശ്വരേ കൃതനതൌ
ഗതേ നാരദേ
ക്രതൂത്സവമഥോർജ്ജിതം പിതുരതീവ
സാ വീക്ഷിതും
കുതൂഹലവതീ തദാഖിലസതീ
ശിരോമാലികാ
സതീ ഭഗവതീ നിജം പതിമുവാച
പാദാനതാ.

പല്ലവി —ചന്ദ്രചൂഡ = അല്ലയോ പരമേശ്വര, മേ ഗിരം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ച.3: ഇക്കാലം അങ്ങ് = ഇപ്പോൾ അവിടെ, ഒരു യാഗം തുടങ്ങിപോൽ = ഒരു യാഗം തുടങ്ങീട്ടുണ്ടത്രേ. അതിൽ ഭവാന് = ആ യാഗത്തിൽ അവിടുത്തേക്ക്, സൽക്കാരഭാഗം ഇല്ലപോൽ = ഹവിർഭാഗം ഇല്ലത്രേ. ഭവാനെ ധിക്കരിക്കുന്നു എന്നുള്ളതും = അവിടുത്തെ അധിക്ഷേപിക്കുന്നു എന്ന കാര്യവും, തൃക്കാൽ വണങ്ങീട്ട് ഉണർത്തിപ്പാൻ വന്നു ഞാൻ = തൃക്കാൽ വന്ദിച്ച് അറിയിക്കുവാനാണ് ഞാൻ വന്നത്.

ച.4: ശിവൻ നാരദനോട് പറയുന്നു —

ദുഷ്ടന്മാർ ചെയ്യുന്ന ദുഷ്കർമ്മത്തിന്റെ ഫലം = ദുർജ്ജനങ്ങൾ ചെയ്യുന്ന ദുഷ്പ്രവൃത്തികളുടെ ഫലം, അവർതന്നെ പെട്ടെന്ന് അനുഭവിച്ചീടും = അവർതന്നെ ഉടനെ അനുഭവിക്കും. ശിഷ്ടന്മാർ നിങ്ങൾക്ക് = സത്തുക്കളായ നിങ്ങൾക്ക്, എന്നിൽ പക്ഷപാതം ഒട്ടല്ല = എന്നിൽ സ്നേഹം വളരെയുണ്ട്. അതുകൊണ്ട് ഇങ്ങനെ തോന്നീടും = അതുകൊണ്ടാണ് ഇങ്ങനെ തോന്നുന്നത്.

ശ്ലോകം 26. ഈശ്വരേ ഇതി ഈരിതവതി = ശിവൻ ഇങ്ങനെ പറയുകയും, നാരദേ കൃതനതൌ ഗതേ അഥ = നാരദൻ നമസ്കരിച്ചുപോവുകയും

പദം 22 എരിക്കിലക്കാമോദരി - ചെമ്പട
*(സതീദേവി ശിവനോട്)*

പല്ലവി

ലോകാധിപ! കാന്ത! കരുണാലയ! വാചം-
മാകർണ്ണയ മേ ശംഭോ!

അനുപല്ലവി

ആകാംക്ഷയൊന്നെന്റെ മനതാരിൽ വളരുന്നു
അതിനനുവദിക്കേണമാശ്രിതജനബന്ധോ! (ലോകാധിപ)

ചരണങ്ങൾ

1 ഇന്നു മേ ജനകൻ ചെയ്യുന്ന യാഗഘോഷങ്ങൾ
ചെന്നു കണ്ടു വരുവാനെന്നിൽ നിൻകൃപ വേണം.
എന്നുടെ സോദരിമാരെല്ലാപേരുമവിടെ
വന്നീടുമവരെയും വടിവിൽക്കണ്ടീടാമല്ലോ.(ലോകാധിപ)

2 തത്ര ഞാൻ ഗമിച്ചെങ്കിൽ താതനുള്ള വിദ്വേഷം
അത്രയുമകന്നീടുമത്രമാത്രവുമല്ല
എത്രയും പരിതോഷമെല്ലാർക്കുമുളവാകും
സത്രവും വഴിപോലെ സഫലമായ് ഭവിച്ചീടും
(ലോകാധിപ)

ചെയ്ത ഉടനെ, തദാ = അപ്പോൾ, പിതുഃ ഊർജ്ജിതം ക്രതൂത്സവം വീക്ഷിതും = അച്ഛന്റെ കേമമായ യാഗമഹോത്സവം കാണുവാൻ, അതീവ കുതൂഹലവതീ = ഏറ്റവും കൗതുകം പൂണ്ട്, അഖിലസതീശിരോമാലികാ സാ സതീ ഭഗവതീ = എല്ലാ പതിവ്രതമാരുടേയും മുടിമാലയായ ആ സതീദേവി, നിജം പതിം = തന്റെ ഭർത്താവിനോട്—ശിവനോട്, പാദാനതാ ഉവാച = കാലിക്കൽ നമസ്കരിച്ചു പറഞ്ഞു.

പദം 22. സതീദേവി ശിവനോട് പറയുന്നു—

പല്ലവി, അനുപല്ലവി — ലോകാധിപ കരുണാലയ = ജഗദീശ്വര ദയാനിധേ, കാന്ത ശംഭോ = ഭർത്താവേ പരമശിവ, മേ വാചം ആകർണ്ണയ = എന്റെ വാക്കു കേട്ടാലും. ആശ്രിതജനബന്ധോ = ഭക്തവത്സല, എന്റെ മനതാരിൽ = എന്റെ മനസ്സിൽ, ആകാംക്ഷ ഒന്നു വളരുന്നു = ഒരാഗ്രഹം വർദ്ധിക്കുന്നു. അതിന് അനുവദിക്കേണം = അതിന് അനുവാദം തരണം.

ച.1: ഇന്നു മേ ജനകൻ ചെയ്യുന്ന = ഇന്ന് എന്റെ അച്ഛൻ ചെയ്യുന്ന, യാഗഘോഷങ്ങൾ ചെന്നു കണ്ടുവരുവാൻ = യാഗോത്സവഘോഷങ്ങൾ ചെന്നു കണ്ടുവരാൻ, എന്നിൽ നിൻ കൃപ വേണം = എന്നെ അവിടുന്ന് കനിഞ്ഞനുവദിക്കണം. എന്നുടെ സോദരിമാർ എല്ലാപേരും = എന്റെ സഹോദരിമാർ എല്ലാവരും, അവിടെ വന്നീടും = അവിടെ വരും. അവരെയും വടിവിൽ കണ്ടീടാമല്ലോ = അവരെയും നല്ലപോലെ കാണാമല്ലോ.

ച.2: തത്ര ഞാൻ ഗമിച്ചെങ്കിൽ = അവിടെ ഞാൻ ചെന്നാൽ, താതനുള്ള വിദ്വേഷം അത്രയും അകന്നീടും = അച്ഛന്റെ വിരോധം മുഴുവനും തീരും. അത്രമാത്രവും അല്ല = അതുമാത്രവുമല്ല, എല്ലാവർക്കും എത്രയും പരിതോഷം ഉളവാകും = എല്ലാവർക്കും ഏറ്റവും സന്തോഷമുണ്ടാവും. സത്രവും വഴിപോലെ സഫലമായ് ഭവിച്ചീടും = യാഗവും വേണ്ടതുപോലെ ഫലവത്തായി ഭവിക്കും.

*(ശിവൻ സതീദേവിയോട്)*

3 കുവലയവിലോചനേ! കുമതിയാകിയ ദക്ഷൻ
ഹവകർമ്മകഥ നമ്മോടറിയിക്കാതിരിക്കുമ്പോൾ
ഭവതിയങ്ങു ചെന്നെങ്കിൽ പലരും കേൾക്കവേ പാര-
മവമാനിച്ചയച്ചീടുമതിനില്ല സന്ദേഹം.

പല്ലവി

ബാലേ! മൃദുതരശീലേ! ദയിതേ! മേ
ഭാഷിതമിതു കേൾക്ക നീ.

## പതിമൂന്നാം രംഗം

(യാഗശാല)

ശ്ലോകം 27. സാരംഗം

യജ്ഞാലോകനകൌതുകാൽ സ്വയമനാ-
ദൃത്യൈവ പത്യുർഗ്ഗിരം
പ്രസ്ഥായ പ്രമഥൈഃ സമം നിജപുരീ-
മഭ്യാഗതാം താം സതീം
ദൃഷ്ട്വാ ഹൃഷ്ടസുരാംഗനാഭിരഭിതോ
ജുഷ്ടാം സ ദക്ഷോധികം
രുഷ്ടോ ഘൂർണ്ണിതദൃഷ്ടി നിഷ്ഠുരതരം
വ്യാചഷ്ട ദുഷ്ടാശയഃ

ച.3: ശിവൻ സതീദേവിയോട് പറയുന്നു—

കുവലയവിലോചനേ = കരിങ്കുവളപ്പൂപോലുള്ള കണ്ണുകളോടുകൂടിയവളേ, കുമതിയാകിയ ദക്ഷൻ = ദുർബ്ബുദ്ധിയായ ദക്ഷൻ, ഹവകർമ്മകഥ നമ്മോട് അറിയിക്കാതിരിക്കുമ്പോൾ = യാഗം നടത്തുന്ന കാര്യം നമ്മെ അറിയിക്കാത്ത സ്ഥിതിക്ക്, ഭവതി അങ്ങു ചെന്നെങ്കിൽ = ഭവതി അവിടെ ചെന്നാൽ, പലരും കേൾക്കവേ പാരം അവമാനിച്ച് അയച്ചീടും = പലരും കേൾക്കെത്തന്നെ ഏറ്റവും അവമാനിച്ചു തിരിച്ചയയ്ക്കും, അതിന് സന്ദേഹം ഇല്ല = അക്കാര്യത്തിൽ സംശയമില്ല.

പല്ലവി—ബാലേ മൃദുതരശീലേ ദയിതേ നീ = ബാലയും മൃദുസ്വഭാവയുമായ പ്രിയതമേ നീ, മമ ഭാഷിതം ഇതു കേൾക്ക = എന്റെ ഈ വാക്കു കേൾക്കുക.

ശ്ലോകം 27. യജ്ഞാലോകനകൌതുകാൽ = യാഗം കാണ്മാനുള്ള ആഗ്രഹത്താൽ, പത്യു ഗിരം = ഭർത്താവിന്റെ വാക്കിനെ, അനാദൃത്യ ഏവ = വകവെക്കാതെതന്നെ, സ്വയം പ്രമഥൈഃ സമം = തന്നത്താൻ ശിവഭൃത്യന്മാരോടുകൂടി, പ്രസ്ഥായ = പുറപ്പെട്ട്, നിജപുരീം അഭ്യാഗതാം = തന്റെ പുരിയിൽ വന്ന, ഹൃഷ്ടസുരാംഗനാഭിഃ അഭിതഃ ജുഷ്ടാം = സന്തുഷ്ടരായ ദേവസ്ത്രീകളാൽ ചുറ്റും സേവിക്കപ്പെടുന്ന, താം സതീം ദൃഷ്ട്വാ = ആ സതിയെക്കണ്ടിട്ട്, അധികം രുഷ്ടഃ = ഏറ്റവും കോപിച്ച്, ദുഷ്ടാശയഃ സഃ ദക്ഷഃ = ദുഷ്ടഹൃദയനായ ആ ദക്ഷൻ, ഘൂർണ്ണിതദൃഷ്ടി = കണ്ണുകൾ ഉരുട്ടി മിഴിച്ച്, നിഷ്ഠുരതരം = ഏറ്റവും ക്രൂരമായി, വ്യാചഷ്ട = പറഞ്ഞു.

പദം 23. സാരംഗം - മുറിയടന്ത

*(ദക്ഷൻ സതീദേവിയോട്)*

പല്ലവി

യാഗശാലയിൽനിന്നു പോക ജവാൽ
ഭൂതേശദയിതേ!
യാഗശാലയിൽനിന്നു പോക ജവാൽ.

അനുപല്ലവി

ആഗമിപ്പതിനാരു ചൊന്നതു
ഹന്ത, നിന്നോടു, കുടിലശീലേ! (യാഗശാല)

ചരണങ്ങൾ

1 പ്രീതി നിന്നിലെനിക്കു നഹി, ഗത-
നീതിയാം തവ പതിയിൽനിന്നൊരു
ഭീതി തെല്ലുമതില്ല, നിന്നുടെ
താതനും ഞാനല്ല സമ്പ്രതി, (യാഗശാല)

പുന്നാഗവരാളി - അടന്ത
*(സതീദേവി ദക്ഷനോട്)*

2 അഷ്ടമൂർത്തിയെ നിന്ദ ചെയ്‌വതു
കഷ്ട,മെന്തിതു തോന്നിയതു ഹൃദി?
വിഷ്ടപേശവിരോധമിഹ തവ
ദിഷ്ടദോഷവശേന വന്നിതു.

പദം 23. ദക്ഷൻ സതീദേവിയോട് പറയുന്നു—

**പല്ലവി, അനുപല്ലവി**—ഭൂതേശദയിതേ = ഭൂതങ്ങളുടെ അധിപതിയായ ശിവന്റെ പ്രിയതമേ, ജവാൽ യാഗശാലയിൽനിന്നു പോക = വേഗത്തിൽ യാഗശാലയിൽനിന്നു പുറത്തുപോവുക. കുടിലശീലേ = വക്രസ്വഭാവേ, നിന്നോട് ആഗമിപ്പതിന് ചൊന്നത് ആര് = നിന്നോട് വരാൻ പറഞ്ഞത് ആരാണ്?

ച. 1: നിന്നിൽ എനിക്കു = നിന്നിലെനിക്ക്, പ്രീതി നഹി = ഇഷ്ടമില്ല. ഗതനീതിയാം തവ പതിയിൽനിന്നു = മര്യാദകെട്ട നിന്റെ ഭർത്താവിനെ, ഒരു തെല്ലും ഭീതിയത് ഇല്ല - സ്വല്പംപോലും പേടിയില്ല. സമ്പ്രതി നിന്നുടെ താതനും ഞാൻ അല്ല = ഇനി നിന്റെ അച്ഛനും ഞാനല്ല.

ച. 2: സതീദേവി ദക്ഷനോടു പറയുന്നു—

**അഷ്ടമൂർത്തിയെ നിന്ദ ചെയ്‌വതു കഷ്ടം** = ശിവനെ നിന്ദിക്കുന്നതു കഷ്ടമാണ്. ഹൃദി ഇതു തോന്നിയത് എന്ത്? = മനസ്സിൽ ഇതു തോന്നിയത് എന്തുകൊണ്ടാണ്? ഇഹ തവ ദിഷ്ടദോഷവശേന = ഇവിടെ അങ്ങയുടെ ഭാഗ്യക്കേടുകൊണ്ടാണ്, വിഷ്ടപേശവിരോധം വന്നിതു = ലോകനാഥനായ ശിവനോട് ശത്രുത തോന്നിയത്.

പല്ലവി

താത! ദുർമ്മതി നല്ലതല്ലിതു തേ.
കേൾക്ക മേ വചനം.
താത! ദുർമ്മതി നല്ലതല്ലിതു തേ.

*(ദക്ഷൻ സതീദേവിയോട്)*

3 ഇത്തരം മദമോടു നിന്നുട-
നുത്തരം പറയുന്ന നിന്നെ
സത്വരം ഭൃത്യരെക്കൊണ്ടു പു-
റത്തിറക്കുവനെന്നതറിക നീ. (യാഗശാല)

## പതിന്നാലാം രംഗം

*(കൈലാസം)*

**ശ്ലോകം 28. മുഖാരി**

ശ്രുത്വാ പിതുഃ ശ്രുതിവിരോധി വചസ്തദാ സാ
ഗത്വാ സതീ രജതഭൂമിധരം ജവേന
നത്വാ ഹ്രിയാ ഹൃദി ഭിയാപി രുഷാ ശുചാ ച
സ്ഥിത്വാ പുരഃ പുരഹരം ഗിരമിത്യുവാച.

പല്ലവി— താത = അച്ഛ, ദുർമ്മതി ഇതു തേ നല്ലതല്ല = ഈ ദുർവ്വിചാരം അങ്ങയ്ക്കു നന്നല്ല. മേ വചനം കേൾക്ക = എന്റെ വാക്കു കേൾക്കുക.

ച.3: ദക്ഷൻ സതീദേവിയോടു പറയുന്നു—

മദമോടു ഉടൻ നിന്ന് = ഗർവ്വോടുകൂടി നേരെനിന്ന്, ഇത്തരം ഉത്തരം പറയുന്ന = ഇങ്ങനെ മറുപടി പറയുന്ന. നിന്നെ സത്വരം = നിന്നെ വേഗത്തിൽ, ഭൃത്യരെക്കൊണ്ടു = കിങ്കരന്മാരെക്കൊണ്ടു, പുറത്തിറക്കുവൻ = പുറത്തിറക്കിവിടും, എന്നതു നീ അറിക = എന്നു നീ മനസ്സിലാക്കുക.

ശ്ലോകം 28. പിതുഃ = അച്ഛന്റെ, ശ്രുതിവിരോധി = കേൾക്കാൻ വയ്യാത്തതും വേദവിരുദ്ധവുമായിട്ടുള്ള, വചഃ ശ്രുത്വാ = വാക്കു കേട്ടിട്ട്, സാ സതീ = ആ സതീദേവി, തദാ ജവേന = അപ്പോൾ വേഗത്തിൽ, രജത ഭൂമിധരം ഗത്വാ നത്വാ = കൈലാസപർവ്വതത്തിൽ ചെന്ന് നമസ്കരിച്ച്, ഹൃദി ഹ്രിയാ ഭിയാ അപി രുഷാ ശുചാ ച = മനസ്സിൽ ലജ്ജയോടും ഭയത്തോടും കോപത്തോടും ശോകത്തോടുംകൂടി, പുരഃ സ്ഥിത്വാ = മുമ്പിൽ നിന്ന്, പുരഹരം = ശിവനോട്. ഇതി ഗിരം ഉവാച = ഇങ്ങനെ വാക്കു പറഞ്ഞു.

പദം 24. മുഖാരി - ചെമ്പട

*(സതീദേവി ശിവനോട്)*

പല്ലവി

തിങ്കൾമൌലേ! കേൾക്ക വാചം
ദേവദേവ! മേ.

അനുപല്ലവി

എങ്കലുള്ളോരപരാധം
എല്ലാം നീ താൻ സഹിക്കേണം. (തിങ്കൾ)

ചരണങ്ങൾ

1 മാനനീയം തവ വാക്യം
മാനിയാതെ പോകമൂലം
മാനഭംഗം വന്നീവണ്ണം
മാമകവല്ലഭ! ശംഭോ! (തിങ്കൾ)

2 ഹന്ത! താതനെന്റെ മാന-
ഹാനി ചെയ്തതിനില്ലാർത്തി
നിന്തിരുവടിയെക്കൂടെ
നിന്ദിപ്പതു സഹിയാ ഞാൻ. (തിങ്കൾ)

3 താമസശീലനാകുന്ന
ദക്ഷനെക്കൊല്ലുവാനേതും
താമസിച്ചീടൊല്ല മമ
താതനവനല്ലിനി മേൽ. (തിങ്കൾ)



പദം 24. സതീദേവി ശിവനോടു പറയുന്നു—

പല്ലവി, അനുപല്ലവി — തിങ്കൾമൌലേ ദേവദേവ = ചന്ദ്രനെ ശിരസ്സിലണിഞ്ഞ പരമേശ്വരാ, മേ വാചം കേൾക്ക = എന്റെ വാക്കു കേൾക്കുക. എങ്കലുള്ളോരു അപരാധം = എന്റെ തെറ്റുകൾ, എല്ലാം നീ താൻ സഹിക്കേണം = എല്ലാം അവിടുന്നുതന്നെ ക്ഷമിക്കണം.

ച. 1: മാമകവല്ലഭ ശംഭോ = എന്റെ ഭർത്താവേ ശങ്കര, മാനനീയം തവ വാക്യം = മാന്യമായ അവിടുത്തെ വാക്ക്, മാനിയാതെ പോകമൂലം = വകവെക്കാതെ പോകയാൽ, ഈവണ്ണം മാനഭംഗം വന്നു = ഇങ്ങനെ അവമാനം സംഭവിച്ചു.

ച. 2: ഹന്ത = കഷ്ടം, താതൻ എന്റെ മാനഭംഗം ചെയ്തതിന് = അച്ഛൻ എന്നെ അവമാനിച്ചതിന്, ആർത്തി ഇല്ല = സങ്കടം ഇല്ല. നിന്തിരുവടിയെക്കൂടെ നിന്ദിപ്പതു = അവിടുത്തെക്കൂടി നിന്ദിക്കുന്നത്, ഞാൻ സഹിയാ = ഞാൻ സഹിക്കയില്ല.

ച. 3: താമസശീലനാകുന്ന ദക്ഷനെ കൊല്ലുവാൻ = ഇരുണ്ട സ്വഭാവത്തോടുകൂടിയ ദക്ഷനെ കൊല്ലാൻ, ഏതും താമസിച്ചീടൊല്ല = ഒട്ടും താമസിക്കരുത്. അവൻ ഇനിമേൽ മമ താതനല്ല = ആ ദക്ഷൻ ഇന്നുമുതൽ എന്റെ അച്ഛനല്ല.

പദം 25. ഭൈരവി - ചെമ്പട

*(ശിവൻ സതീദേവിയോട്)*

പല്ലവി

സന്താപമരുതരുതേ
ചെന്താമരേക്ഷണേ! തവ
സന്തോഷം വരുത്തുന്നുണ്ടു ഞാൻ
വൈകാതെ മദ-
ദന്താവളരാജഗമനേ!

അനുപല്ലവി

അന്തരമിതിനില്ലന്തകരിപു തവ
ചിന്തിതഘടനേ സന്തതകുതുകീ (സന്താപ)

ചരണങ്ങൾ

1 കൊണ്ടൽവേണീ! നിനക്കുള്ളിൽ
കുണ്ഠിതമുണ്ടാമെന്നോർത്തു
മിണ്ടാതെ കണ്ടിങ്ങു വാണു ഞാൻ
കണ്ടുകൊൾക തൽ-
ക്കണ്ഠകൃന്തനം ചെയ്യിപ്പിപ്പൻ.
പ്രമഥഗണാനലനടുവതിലവനൊരു
തൃണമിവ സപദി പതിപ്പതു കാൺക. (സന്താപ)

പദം 25. ശിവൻ സതീദേവിയോടു പറയുന്നു—

പല്ലവി, അനുപല്ലവി — ചെന്താമരേക്ഷണേ = ചെന്താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവളേ, മദദന്താവളരാജഗമനേ = മദിച്ച ആനത്തലവനെപ്പോലെ നടക്കുന്നവളേ, തവ സന്താപം അരുതരുതേ = ഭവതിക്കു സങ്കടം വേണ്ട വേണ്ട. ഞാൻ വൈകാതെ സന്തോഷം വരുത്തുന്നുണ്ട് = ഞാൻ താമസിക്കാതെ സന്തോഷം ജനിപ്പിക്കുന്നുണ്ട്. ഇതിനു അന്തരം ഇല്ല = ഇതിനു മാറ്റമില്ല. അന്തകരിപു = കാലശത്രുവായ ഞാൻ, തവ ചിന്തിത ഘടനേ സന്തതകുതുകീ = ഭവതിയുടെ അഭീഷ്ടം സാധിപ്പിക്കുന്നതിന് എപ്പോഴും ആഗ്രഹമുള്ളവനാണ്.

ച.1: കൊണ്ടൽവേണി = കാർകൂന്തലാളേ, നിനക്കു ഉള്ളിൽ കുണ്ഠിതം ഉണ്ടാം എന്നോർത്തു = നിനക്കു മനസ്സിൽ ദുഃഖമുണ്ടാവും എന്നു വിചാരിച്ച്, ഞാൻ മിണ്ടാതെ ഇങ്ങു വാണു = ഞാൻ ഒന്നും പറയാതെ ഇവിടെ ഇരുന്നതാണ്. കണ്ടുകൊൾക = നീ കണ്ടുകൊള്ളുക. തൽക്കണ്ഠകൃന്തനം ചെയ്യിപ്പിപ്പൻ = ഞാൻ അവന്റെ കഴുത്ത് അറുപ്പിക്കുന്നുണ്ട്. പ്രമഥഗണാനലനടുവിൽ = ഭൂതഗണങ്ങളാകുന്ന അഗ്നിയുടെ നടുവിൽ, അവൻ ഒരു തൃണം ഇവ സപദി പതിപ്പതു കാൺക = അവൻ ഒരു പുല്ലുപോലെ ഉടനെ വീഴുന്നതു നീ കാണുക.

2. ദുഷ്ടനാകുമവൻ ചൊന്ന
ദുർവ്വാക്കുകൾ കേട്ടു പാരം
ഇഷ്ടരായ് മോദിച്ചവരുടെ
ഗർവ്വവുമിന്നു
നഷ്ടമാക്കീടുവനാശു ഞാൻ.
കുടിലമതികളുടെ കുസൃതികൾ കളവാൻ
നിടിലനയനനൊരു തടവിഹ നഹി നഹി (സന്താപ)

3 ഉൽക്കൂലാഹങ്കാരം മൂല-
മുൾക്കാമ്പിൽ ബോധം വെടിഞ്ഞു
ധിക്കാരം ചെയ്യുന്ന ദക്ഷന്റെ
ദുർമ്മദം തീർപ്പാ-
നിക്കാലം സംഗതി വന്നഹോ.
ചക്ഷുശ്രവണൻ ചീറി വരുന്നതു
പക്ഷിപ്രവരനു ഭക്ഷണകാലം. (സന്താപ)

ച. 2: ദുഷ്ടനാകും അവൻ ചൊന്ന ദുർവ്വാക്കുകൾ കേട്ടു = ദുർബ്ബുദ്ധിയായ അവൻ പറഞ്ഞ ചീത്ത വാക്കുകൾ കേട്ടു. പാരം ഇഷ്ടരായ് മോദിച്ചവരുടെ = ഏറ്റവും രസിച്ചു സന്തോഷിച്ചവരുടെ. ഗർവ്വവും ഇന്നു ഞാൻ ആശു നഷ്ടമാക്കീടുവൻ = അഹങ്കാരവും ഇന്നു ഞാൻ വേഗത്തിൽ നശിപ്പിക്കും, കുടിലമതികളുടെ കുസൃതികൾ = ദുർബ്ബുദ്ധികളുടെ ദുഷ്പ്രവൃത്തികൾ, കളവാൻ = ഇല്ലാതാക്കാൻ, നിടിലനയനന് = നെറ്റിക്കണ്ണുള്ള എനിക്ക്, ഇഹ ഒരു തടവ് നഹി നഹി = ഇവിടെ ഒരു തടസ്സവും തീരെ ഇല്ല.

ച.3 : ഉൽക്കൂലാഹങ്കാരം മൂലം = അതിർകവിഞ്ഞ അഹങ്കാരത്താൽ, ഉൾക്കാമ്പിൽ = മനസ്സിൽ, ബോധം വെടിഞ്ഞു ധിക്കാരംചെയ്യുന്ന = വിവേകമില്ലാതെ ധിക്കാരം പ്രവർത്തിക്കുന്ന, ദക്ഷന്റെ ദുർമ്മദം തീർപ്പാൻ = ദക്ഷന്റെ ദുരഹങ്കാരം ഇല്ലാതാക്കാൻ, ഇക്കാലം സംഗതിവന്നു = ഇപ്പോൾ ഇടയായി. അഹോ = ആശ്ചര്യം. ചക്ഷുശ്രവണൻ ചീറിവരുന്നതു = പാമ്പു കോപിച്ചു വരുന്നത്, പക്ഷിപ്രവരനു ഭക്ഷണകാലം = ഗരുഡനു ഭക്ഷണത്തിനുള്ള സമയമാണ്.

## പതിനഞ്ചാം രംഗം

ശ്ലോകം 29. സാരംഗം

തൽക്കാലോദ്യൽപ്രകോപത്രിപുരഹരലലാ-
ടാക്ഷിരൂക്ഷാഗ്നിജാതോ
ബിഭ്രദ്ദോർഭിർമ്മഹത്ഭിസ്ത്രിശിഖമുഖമഹാ-
ശസ്ത്രജാലാന്യഭീക്ഷ്ണം
രുദ്രാണീസൃഷ്ടയാദ്രിപ്രതിഭടവപുഷാ
ഭദ്രകാള്യാ സമേതോ
രൗദ്രാത്മാ വീരഭദ്രഃ പ്രളയഘനരവോ
രുദ്രമിത്യാചചക്ഷേ.

പദം 26. സാരംഗം - ചെമ്പട

*(വീരഭദ്രൻ ശിവനോട്)*



പല്ലവി

ശങ്കര! ജയ ഭഗവൻ! ഭവൽപദ-
പങ്കജമിഹ വന്ദേ

അനുപല്ലവി

കിങ്കരനായിടുമെന്നാലധുനാ
കിം കരണീയമതരുൾചെയ്യേണം (ശങ്കര)

ശ്ലോകം 29. തൽക്കാലോദ്യൽപ്രകോപത്രിപുരഹരലലാടാക്ഷിരൂക്ഷാഗ്നിജാതഃ = അപ്പോൾ കോപം വർദ്ധിച്ച നെറ്റിക്കണ്ണിലെ കൊടുംതീയിൽനിന്നുത്ഭവിച്ച്, മഹത്ഭിഃ ദോർഭിഃ = വലിയ കൈകളാൽ, ത്രിശിഖമുഖമഹാശസ്ത്രജാലാനി = ത്രിശൂലം മുതലായ ഘോരായുധസമൂഹങ്ങളെ, ബിഭ്രത് = വഹിച്ചുകൊണ്ട്, അഭീക്ഷ്ണം രൗദ്രാത്മാ = ഏറ്റവും ഭയങ്കരാകൃതിയായ, വീരഭദ്രഃ = വീരഭദ്രൻ, രുദ്രാണീസൃഷ്ടയാ = സതീദേവി സൃഷ്ടിച്ച, അദ്രിപ്രതിഭടവപുഷാ = പർവ്വതതുല്യശരീരയായ, ഭദ്രകാള്യാ സമേതഃ = ഭദ്രകാളിയോടുകൂടെ, പ്രളയഘനരവഃ = പ്രളയമേഘത്തിന്റെ ശബ്ദംപോലെ അട്ടഹസിച്ചുകൊണ്ട്, രുദ്രം ഇതി ആചചക്ഷേ = ശിവനോട് ഇങ്ങനെ പറഞ്ഞു.

പദം 26. വീരഭദ്രൻ ശിവനോടു പറയുന്നു—

പല്ലവി, അനുപല്ലവി —ഭഗവൻ ശങ്കര ജയ = അല്ലയോ ഭഗവാനേ ശങ്കര ജയിച്ചാലും, ഇഹ ഭവൽപദപങ്കജം വന്ദേ = ഇവിടെ ഭവാന്റെ തൃക്കാൽത്താമരപ്പൂവിനെ ഞാൻ വന്ദിക്കുന്നു. കിങ്കരനായിടും എന്നാൽ അധുനാ കിം കരണീയം = ഭൃത്യനായ ഞാൻ ഇപ്പോൾ എന്താണ് ചെയ്യേണ്ടത്? അത് അരുൾചെയ്യേണം = അതു പറയണം.

ചരണങ്ങൾ

1 ദനുജാദിതിതനുജാഖില-
മനുജാദിഭുവനജാൻ
ഗിരിശ നിങ്കലരിശമുള്ളവരെയിഹ
കണ്ടുകൊൾക കൊണ്ടുവരുവനചിരാൽ. (ശങ്കര)

2 സ്ഥലമാം കടൽ, വിലമാം ഗിരി,
ജലമാം ക്ഷിതിതലവും
അടിയനോർക്കിലുടനശേഷജഗദപി
തടവതില്ല ഝടിതി പൊടിപൊടിപ്പൻ (ശങ്കര)

3 പുരശാസന! പരശോണിത-
പരിശോഭിതപരശോ!
ഹര! ഗിരീശ! കുരു നിദേശമെന്തൊ-
ന്നധുനാ മയാ വിധേയമായതീശ്വര! (ശങ്കര)

*(ശിവൻ വീരഭദ്രഭദ്രകാളിമാരോട്)*

4 നളിനാസനസുതനാകിയ
ജളനെൻ മഖഭാഗം
തന്നിടായ്കിൽ നിന്ദ്യനായ ദക്ഷനെ-
യിന്നു ചെന്നു കൊന്നു വന്നിടേണം.

ച. 1: ഗിരിശ = അല്ലയോ പരമേശ്വര, ദനുജാദിതിതനുജാഖില മനുജാദിഭുവനജാൻ = അസുരലോകമായ പാതാളത്തിലും ദേവലോകമായ സ്വർഗ്ഗത്തിലും മനുഷ്യാദികളുടെ എല്ലാം ലോകമായ ഭൂമിയിലും ജനിച്ചിട്ടുള്ള, നിങ്കൽ അരിശം ഉള്ളവരെ = നിന്റെ വിരോധികളെ, ഇഹ അചിരാൽ കൊണ്ടുവരുവൻ = ഇവിടെ ഉടനെ ഞാൻ കൊണ്ടുവരാം. കണ്ടുകൊൾക = കണ്ടുകൊള്ളുക.

ച. 2: അടിയൻ ഓർക്കിൽ ഉടൻ കടൽ സ്ഥലമാം = ഞാൻ വിചാരിച്ചാൽ ഉടനെ സമുദ്രം പറമ്പാവും, ഗിരി വിലമാം = കുന്നു കുഴിയാവും. ക്ഷിതിതലവും ജലമാം = ഭൂതലം ജലമാവും, അശേഷ ജഗദപി ഝടിതി പൊടിപൊടിപ്പൻ = എല്ലാം ലോകവും ഉടനെ ഞാൻ പൊടിപൊടിയാക്കും. തടവത് ഇല്ല = തടസ്സമില്ല.

ച. 3: പുരശാസന = ത്രിപുരസംഹാരിയും, പരശോണിതപരിശോഭിതപരശോ = ശത്രുക്കളുടെ ചോരകൊണ്ടു ശോഭിക്കുന്ന വെൺമഴുവോടുകൂടിയവനും. ഹര = ദുഷ്ടന്മാരെ നിഗ്രഹിക്കുന്നവനും, ഗിരീശ = കൈലാസനാഥനുമായ, ഈശ്വര = പരമേശ്വര, നിദേശം കുരു = കല്പന തരൂ. അധുനാ എന്തൊന്നു വിധേയം = ഇപ്പോൾ എന്തൊന്നാണ് ചെയ്യേണ്ടത്?

ച. 4: ശിവൻ വീരഭദ്രഭദ്രകാളിമാരോടു നിയോഗിക്കുന്നു—

നളിനാസനസുതനാകിയ ജളൻ = ബ്രഹ്മാവിന്റെ പുത്രനായ മൂഢൻ — ദക്ഷൻ, എൻ മഖഭാഗം തന്നിടായ്കിൽ = എനിക്കുള്ള യാഗത്തിലെ ഹവിർഭാഗം തരുന്നില്ലെങ്കിൽ, ഇന്നു ചെന്നു നിന്ദ്യനായ ദക്ഷനെ = ഇന്നു ചെന്നു നീചനായ ആ ദക്ഷനെ, കൊന്നു വന്നിടേണം = കൊന്നുവരണം, വീരഭദ്ര, ഭദ്രേ = അല്ലയോ വീരഭദ്ര, ഭദ്രകാളി, ഇഹ നിങ്ങൾക്ക് ഭൂരിമംഗളം ഉളവാം = ഇതിൽ നിങ്ങൾക്ക് വളരെ മംഗളമുണ്ടാവും.

പല്ലവി

വീരഭദ്ര! ഭദ്രേ! നിങ്ങൾക്കിഹ
ഭൂരിഭദ്രമുളവാം.

## പതിനാറാം രംഗം

*(യാഗശാല)*

ശ്ലോകം 30. ഘണ്ടാരം

സഹസ്രമൂർദ്ധാ ദ്വിസഹസ്രബാഹു-
സ്സ വീരഭദ്രസ്സഹ ഭദ്രകാള്യാ
തദാത്വസൃഷ്ടൈർവ്വിവിധൈർഗ്ഗണൗഘൈഃ
സമാവൃതോ ദക്ഷപുരീം രുരോധ.

പദം 27. ഘണ്ടാരം - മുറിയടന്ത

*(വീരഭദ്രൻ ദക്ഷനോട്)*

ചരണങ്ങൾ

1 അന്തകാന്തകവൈഭവം ഹൃദി
ചിന്തിയാതെ മദാന്ധനായ്
ഹന്ത! നിന്ദിതസപ്തതന്തുവി-
ധം തുടർന്നവനാരെടാ.
നിടിലനയനനു വിഹിതമിഹ മഖ-
ഭാഗമിന്നു തരായ്കിലോ
കുടില! നിന്നുടെ മഖമൊടുടലപി
വടിവൊടിഹ പൊടിയാക്കുവൻ.

ശ്ലോകം 30. സഹസ്രമൂർദ്ധാ = ആയിരം തലയും, ദ്വിസഹസ്രബാഹുഃ = രണ്ടായിരം കൈകളുമുള്ള, സ വീരഭദ്രഃ = ആ വീരഭദ്രൻ, ഭദ്രകാള്യാ സഹ = ഭദ്രകാളിയോടുകൂടെ, തദാത്വസൃഷ്ടൈഃ = അപ്പോൾ സൃഷ്ടിക്കപ്പെട്ട, വിവിധൈഃ ഗണൗഘൈഃ = പലതരം ഗണസമൂഹങ്ങളാൽ, സമാവൃതഃ = ചുറ്റപ്പെട്ടവനായിട്ട്, ദക്ഷപുരീം = ദക്ഷന്റെ നഗരിയെ, രുരോധ = ആക്രമിച്ചു.

പദം. 27. വീരഭദ്രൻ ദക്ഷനോടു പറയുന്നു—

ച. 1: അന്തകാന്തകവൈഭവം = ശിവന്റെ മാഹാത്മ്യത്തെ, ഹൃദി ചിന്തിയാതെ = മനസ്സിൽ വിചാരിക്കാതെ, മദാന്ധനായ് = ഗർവ്വുകൊണ്ടു കണ്ണുകാണാതെ, നിന്ദിതസപ്തതന്തുവിധം തുടർന്നവൻ ആരെടാ = നികൃഷ്ടമായ യാഗം തുടങ്ങിയവൻ ആരാണെടാ. ഹന്ത = കഷ്ടം. നിടിലനയനനു വിഹിതം മഖഭാഗം = പരമേശ്വരനു വിധിച്ചിട്ടുള്ള യാഗാംശം, ഇന്ന് ഇഹ തരായ്കിലോ = ഇന്നിവിടെ തരാത്തപക്ഷം, കുടില = ദുഷ്ട, മഖമൊടു നിന്നുടെ ഉടൽ അപി = യാഗത്തോടുകൂടി നിന്റെ ശരീരവും, ഇഹ വടിവൊടു പൊടിയാക്കുവൻ = ഇവിടെ വേണ്ടുംവണ്ണം ഞാൻ പൊടിച്ചു കളയുന്നതാണ്.

*(ദക്ഷൻ വീരഭദ്രനോട്)*

2 ദക്ഷഭുജബലമക്ഷതം ഗ്രഹി-
യാതെ വന്നിതു ചൊൽകിലോ
ഇക്ഷണം ബഹുപക്ഷികൾക്കിഹ
ഭക്ഷ്യമായ്‌വരുമറിക നീ.
ചുടലയതിൽ നടമാടി നീളെ ന-
ടന്നിടുന്ന കപാലിയാം
കുടിലനധ്വരഭാഗമിന്നു കൊ-
ടുക്കയില്ലതു നിർണ്ണയം.

*(ഭദ്രകാളി ദക്ഷനോട്)*

3 രുദ്രവല്ലഭ സതിയയച്ചോരു
ഭദ്രകാളിയതായ ഞാൻ
വിദ്രുതം തവ രക്തധാര കു-
ടിച്ചിടാതെയടങ്ങുമോ?
സതിയൊടവമതി പലതുമിങ്ങു പ-
റഞ്ഞതും, ചില കുമതികൾ
സദസി കേട്ടു രസിച്ചതും ബത
സാധു! ശിവ! ശിവ! നന്നഹോ.

ച. 2: ദക്ഷൻ വീരഭദ്രനോടു പറയുന്നു—

അക്ഷതം ദക്ഷബലം = കുറവില്ലാത്ത ദക്ഷന്റെ ബാഹുബലം, ഗ്രഹിയാതെ വന്ന് = മനസ്സിലാക്കാതെ വന്ന്, ഇതു ചൊൽകിലോ = ഈവിധം പറയുന്നതായാൽ, ഇക്ഷണം ഇഹ നീ = ഇപ്പോൾ ഇവിടെ നീ, ബഹുപക്ഷികൾക്കു ഭക്ഷ്യമായ് വരും = അനേകം പക്ഷികൾക്കു ഭക്ഷണമായിത്തീരും. അറിക = മനസ്സിലാക്കുക. ചുടലയതിൽ നടമാടി നീളെ നടന്നിടുന്ന = ചുടലയിൽ നൃത്തംവെച്ചു തെണ്ടിനടക്കുന്ന, കപാലിയാം കുടിലന് = തലയോടേന്തിയ ദുഷ്ടന് — ശിവന്, ഇന്ന് അധ്വരഭാഗം കൊടുക്കുകയില്ല = ഇന്നു യാഗഭാഗം കൊടുക്കുകയില്ല. അതു നിർണ്ണയം = അതു തീർച്ചയാണ്.

ച.3: ഭദ്രകാളി ദക്ഷനോടു പറയുന്നു—

രുദ്രവല്ലഭ സതി അയച്ചോരു ഭദ്രകാളിയതായ ഞാൻ = ശിവപത്നിയായ സതീദേവി അയച്ച ഭദ്രകാളിയായ ഞാൻ, വിദ്രുതം തവ രക്തധാര കുടിച്ചിടാതെ = ഉടനെ നിന്റെ ധാരയായൊഴുകുന്ന ചോര കുടിക്കാതെ, അടങ്ങുമോ = അടങ്ങുകയില്ല, സതിയൊട് അവമതി പലതും = സതീദേവിയോട് പല അധിക്ഷേപവാക്കുകളും, ഇങ്ങു പറഞ്ഞതും = ഇവിടെ വെച്ചു പറഞ്ഞതും, ചില കുമതികൾ സദസി കേട്ടു രസിച്ചതും സാധു = ചില ദുർബ്ബുദ്ധികൾ സഭയിൽ കേട്ടു രസിച്ചതും യുക്തംതന്നെ, നന്ന് = നന്നായിട്ടുണ്ട്. അഹോ ബത = കഷ്ടം കഷ്ടം.

ശ്ലോകം 31.

ക്രുദ്ധഃ ശ്രീവീരഭദ്രസ്ത്രിഭുവനമഖിലം
കമ്പയന്നട്ടഹാസൈർ-
ദ്ദക്ഷസ്യാഹൃത്യ ശീർഷം കരലസദസിനാ
ദക്ഷിണാഗ്നൌ ജുഹാവ
ത്ര്യക്ഷാധിക്ഷേപവാദശ്രുതിസമയധൃതാ-
നന്ദവൃന്ദാരകാണാം
ചക്രേ വൈകല്യമംഗേഷ്വധികമതിജവാ-
ദധ്വരം ചാപ്യഭാംക്ഷീൽ.

## പതിനേഴാം രംഗം

ശ്ലോകം 32. മലഹരി

അത്രാന്തരേ ദിവ്യവൃഷാധിരൂഢഃ
സത്യാ സമേതോ ഭഗവാൻ മഹേശഃ
തത്രാവിരാസീൽ സകലേശ്വരം തം
ഭക്ത്യാ നമന്തോ നുനുവുഃ സുരേന്ദ്രാഃ

ശ്ലോകം 31. ക്രുദ്ധഃ ശ്രീവീരഭദ്രഃ = കോപിച്ച വീരഭദ്രൻ, അട്ടഹാസൈഃ = പൊട്ടിച്ചിരികൾകൊണ്ട്, അഖിലം ത്രിഭുവനം = മൂന്നു ലോകം മുഴുവനും, കമ്പയൻ = കുലുക്കിക്കൊണ്ട്, കരലസദസിനാ = കരത്തിൽ തിളങ്ങുന്ന വാളുകൊണ്ട് , ദക്ഷസ്യ ശീർഷം = ദക്ഷന്റെ തല, ആഹൃത്യ = എടുത്തിട്ട്, ദക്ഷിണാഗ്നൌ = (യാഗശാലയിലുള്ള) ദക്ഷിണാഗ്നിയിൽ, ജുഹാവ = ഹോമിച്ചു. ത്ര്യക്ഷാധിക്ഷേപവാദശ്രുതിസമയധൃതാനന്ദവൃന്ദാരകാണാം = ശിവനെ അധിക്ഷേപിക്കുന്നതു കേട്ട സമയം സന്തോഷിച്ച ദേവന്മാർക്ക്, അംഗേഷു അധികം വൈകല്യം ചക്രേ = ഏറ്റവും അംഗവൈകല്യവും വരുത്തി, അതിജവാൽ = അതിവേഗത്തിൽ, അധ്വരം ചാപി അഭാംക്ഷീൽ = യാഗത്തെയും നശിപ്പിച്ചു.

ശ്ലോകം 32. അത്ര അന്തരേ = ആ സമയത്ത്, ഭഗവാൻ മഹേശഃ = ഭഗവാൻ പരമേശ്വരൻ, സത്യാ സമേതഃ = സതീദേവിയോടുകൂടി, ദിവ്യ വൃഷാധിരൂഢഃ = ദിവ്യമായ കാളയുടെ പുറത്തു കേറി, തത്ര ആവിരാസീൽ = അവിടെ പ്രത്യക്ഷപ്പെട്ടു. സുരേന്ദ്രാഃ = ദേവശ്രേഷ്ഠന്മാർ, തം സകലേശ്വരം = ആ സർവ്വേശ്വരനെ, ഭക്ത്യാ നമന്തഃ = ഭക്തിയോടുകൂടി നമസ്കരിച്ച്, നുനുവുഃ = സ്തുതിച്ചു.

### പദം 28. മലഹരി- പഞ്ചാരി

*(ദേവന്മാർ ശിവനോട്)*

**പല്ലവി**

നീലകണ്ഠ! പാഹി പാഹി നിർമ്മലാകൃതേ!

**അനുപല്ലവി**

കാലകാല! തേ നമോസ്തു<br>
കരുണചെയ്ക ഞങ്ങളിൽ. (നീലകണ്ഠ)

**ചരണങ്ങൾ**

1 നിത്യവും തവാജ്ഞകൊണ്ടു<br>
നിജനിജാധികാരവിഹിത-<br>
കൃത്യമോടു വാണിടുന്നു<br>
കേവലം വയം വിഭോ! (നീലകണ്ഠ)

2 ദക്ഷനുള്ളിലേറ്റമുള്ള<br>
ദർപ്പമിന്നു തീർപ്പതിന്നു<br>
ശിക്ഷചെയ്തതുചിതമേവ<br>
ശിവ! ദയാപയോനിധേ! (നീലകണ്ഠ)

3 വിധിസുതന്റെ ജീവിതത്തെ<br>
വിരവൊടിങ്ങു ചേർത്തു, യജ്ഞ-<br>
വിധിവിരോധമാശു തീർത്തു,<br>
കാത്തുകൊൾക കരുണയാ.

പദം 28. ദേവന്മാർ ശിവനെ സ്തുതിക്കുന്നു—

പല്ലവി, അനുപല്ലവി— നിർമ്മലാകൃതേ നീലകണ്ഠാ = പരിശുദ്ധസ്വരൂപ നീലകണ്ഠ, പാഹി പാഹി = രക്ഷിക്കണേ രക്ഷിക്കണേ. കാലകാല തേ നമഃ അസ്തു = അന്തകാന്തക നിന്തിരുവടിക്ക് നമസ്കാരം ഭവിക്കട്ടെ.

ച.1: വിഭോ വയം = പ്രഭോ ഞങ്ങൾ, തവ ആജ്ഞകൊണ്ട് കേവലം = അങ്ങയുടെ കല്പനയനുസരിച്ചുമാത്രം, നിജാധികാരവിഹിത കൃത്യമോടു = അവരവരുടെ അധികാരത്തിനു വിധിച്ച കൃത്യം ചെയ്തുകൊണ്ട്, നിത്യവും വാണിടുന്നു = എന്നും കഴിഞ്ഞുകൂടുന്നു.

ച.2: ദയാപയോനിധേ ശിവ = ദയാസമുദ്രമേ പരമേശ്വര, ദക്ഷന് ഉള്ളിൽ ഏറ്റം ഉള്ള ദർപ്പം തീർപ്പതിന് = ദക്ഷന്റെ മനസ്സിൽ വർദ്ധിച്ചിട്ടുള്ള അഹങ്കാരം കെടുക്കുവാൻ, ഇന്നു ശിക്ഷചെയ്തത് ഉചിതം ഏവ = ഇന്നു ശിക്ഷിച്ചതു യുക്തംതന്നെ.

ച.3: ഇങ്ങു കരുണയാ = ഇവിടെ ദയ വിചാരിച്ച്, വിധിസുതന്റെ ജീവനെ = ദക്ഷന്റെ ജീവനെ, വിരവൊടു ചേർത്തു = വേഗം നല്കി, യജ്ഞവിധി വിരോധം ആശു തീർത്തു = യാഗകർമ്മത്തിന്റെ മുടക്കം ഉടനെ പരിഹരിച്ചു. കാത്തുകൊൾക = സംരക്ഷിച്ചാലും.

ശ്ലോകം 33. ഇന്ദിശ (ആട്ടത്തിനുള്ള ഇടശ്ലോകം)

(ശിവൻ ദേവന്മാരോട്)

അലമമരവരാഃ പരം വിഷാദൈ-
രഹമധുനാ യദിഹാസ്മി സുപ്രസന്നഃ
അജസുതമജമസ്തകം സജീവം
സപദി വിധായ ച പൂരയാമി യജ്ഞം.

## പതിനെട്ടാം രംഗം

ശ്ലോകം 34 ഭൂപാളം

ദക്ഷസ്തൽക്ഷണമേനമേഷശിരസാ
സംയുക്തകണ്ഠസ്ഥല-
സ്ത്ര്യക്ഷാനുഗ്രഹജീവിതോഥ വിധിവൽ
സമ്പൂര്യ യജ്ഞോത്സവം
ഖട്വാംഗാദിലസത്കരം ശശികലാ-
ഭാസ്വജ്ജടാമണ്ഡലം
സാഷ്ടാംഗം പ്രണതോഷ്ടമൂർത്തിമമനാക്
തുഷ്ടാവ ഹൃഷ്ടാശയഃ.

ശ്ലോകം 33. ശിവൻ ദേവന്മാരോട് പറയുന്നു—

അമരവരാഃ = അല്ലയോ ദേവശ്രേഷ്ഠന്മാരേ, പരം വിഷാദൈഃ അലം = വലിയ സങ്കടങ്ങൾ വെടിയുക, യൽ = എന്തെന്നാൽ, അധുനാ അഹം സുപ്രസന്നഃ അസ്മി = ഇപ്പോൾ ഞാൻ ഏറ്റവും സന്തുഷ്ടനായിരിക്കുന്നു. സപദി അജസുതം അജമസ്തകം സജീവം വിധായ = വേഗത്തിൽ ദക്ഷനെ ആടിന്റെ തല ചേർത്തു ജീവൻ കൊടുത്ത്, യജ്ഞം പൂരയാമി ച = യാഗം ഞാൻ മുഴുവനാക്കുകയും ചെയ്യാം.

ശ്ലോകം 34. അഥ തൽക്ഷണം ഏവ = അനന്തരം അപ്പോൾത്തന്നെ, മേഷശിരസാ സംയുക്തകണ്ഠസ്ഥലഃ =ആട്ടിൻതല കഴുത്തിൽ ചേർത്തുവെച്ചു, ത്ര്യക്ഷാനുഗ്രഹ ജീവിതഃ ദക്ഷഃ = ശിവന്റെ അനുഗ്രഹത്താൽ ജീവിപ്പിക്കപ്പെട്ട ദക്ഷൻ, വിധിവൽ = വിധിപ്രകാരം, യജ്ഞോത്സവം സമ്പൂര്യ = യാഗമഹോത്സവം പൂർണ്ണമാക്കീട്ട്, അമനാക് ഹൃഷ്ടാശയഃ = ഏറ്റവും സന്തുഷ്ടഹൃദയനായിട്ട്, ഖട്വാംഗാദിലസത്കരം = ഖട്വാംഗം മുതലായ ആയുധങ്ങളാൽ ശോഭിക്കുന്ന കൈകളോടുകൂടിയവനും, ശശികലാഭാസ്വജ്ജടാമണ്ഡലം = ചന്ദ്രക്കലകൊണ്ട് ശോഭിക്കുന്ന ജടാമണ്ഡലത്തോട് കൂടിയവനുമായ, അഷ്ടമൂർത്തിം = ശിവനെ, സാഷ്ടാംഗം പ്രണതഃ = സാഷ്ടാംഗം നമസ്കരിച്ച്, തുഷ്ടാവ = സ്തുതിച്ചു.

പദം 29. ഭൂപാളം - അടന്ത

*(ദക്ഷൻ ശിവനോട്)*

ചരണങ്ങൾ

1 ചന്ദ്രചൂഡ! നമോസ്തു തേ ജയ
സന്തതം ജഗദീശ!
സർവ്വഥാ സഹനീയമേവ മ-
മാപരാധമിതീശ! ഹര! ഹര!

പല്ലവി

വിഭോ! പശുപതേ!

2 ഭക്തി നിങ്കലെനിക്കു ഹാനി വ-
രാതെ തരിക മഹേശ!
അത്ര മാം തവ ഭൃത്യനെന്നു നി-
നച്ചുകൊൾക ഗിരീശ! ഹര! ഹര! (വിഭോ)

3 ചിന്മയാകൃതിയായിടും പര-
മാത്മരൂപ! ദയാലോ!
നിന്മഹത്വമറിഞ്ഞിടുന്നതി-
നിജ്ജനം പുനരാളോ! ഹര! ഹര! (വിഭോ)

പദം 29. ദക്ഷൻ ശിവനെ സ്തുതിക്കുന്നു—

ച.1: ചന്ദ്രചൂഡജഗദീശ = ചന്ദ്രനെ മുടിയിലണിഞ്ഞ ജഗദീശ്വര, തേ നമഃ അസ്തു = അവിടുത്തേക്ക് നമസ്കാരം ഭവിക്കട്ടെ, സന്തതം ജയ= സർവ്വകാലവും ജയിച്ചാലും, ഈശ ഹര ഹര = ഈശ്വര ശിവ ശിവ, വിഭോ പശുപതേ = പ്രഭോ ഭൂതനാഥ, മമ അപരാധം ഇതു സർവ്വഥാ സഹനീയം ഏവ = എന്റെ ഈ അപരാധം എല്ലാ പ്രകാരത്തിലും ക്ഷമിക്കേണമേ.

ച.2: മഹേശ ഗിരീശ = മഹേശ്വര കൈലാസനാഥ, ഹരഹര= ശിവശിവ, എനിക്ക് നിങ്കൽ ഭക്തി, ഹാനിവരാതെ തരിക = എനിക്ക് അങ്ങയിൽ ഭക്തി, കുറവുകൂടാതെ തരേണമെ. അത്ര മാം = ഇവിടെ എന്നെ, തവ ഭൃത്യനെന്ന് നിനച്ചുകൊൾക = അവിടത്തെ ദാസനാണെന്നു വിചാരിച്ചുകൊണ്ടാലും.

ച.3: ചിന്മയാകൃതിയായിടും പരമാത്മരൂപ = ജ്ഞാനസ്വരൂപനായ പരബ്രഹ്മമൂർത്തേ, ദയാലോ = ദയാനിധേ, നിന്മഹത്വം അറിഞ്ഞീടുന്നതിന് = നിന്തിരുവടിയുടെ മാഹാത്മ്യം മനസ്സിലാക്കുവാൻ, ഇജ്ജനം പുനഃ ആളോ= ഞാനാകട്ടെ സമർത്ഥനാണോ?

4 മൽക്കുമാരി സതീ സതീ തവ
ശക്തിയെന്നറിയാതെ
ധിക്കരിച്ചതിനിങ്ങനുഗ്രഹ-
മേകിയതു കരുണാ തേ, ഹര! ഹര! (വിഭോ)

5 പാണിതന്നുടെ വൃത്തി വില്വ-
ദളങ്ങൾകൊണ്ടു തവാർച്ചനം
വാണിവൃത്തി മമാസ്തു തവ ഗുണ-
നാമഗണസംകീർത്തനം, ജയ ഹര! ഹര! (വിഭോ)

6 ദുരിതഹര! തവ ചരിതസുധയതു
പിബതു മേ ശ്രവണം സദാ
വരദ! ശങ്കര! ഗിരിശ! വിഹരതു
ഭവതി മമ ഹൃദയം മുദാ ജയ ഹര! ഹര! (വിഭോ)

7 ഉരഗഭൂഷണ! സരസഭാഷണ!
സുജനതോഷണ! പാഹി മാം.
നിരയമോചന! ശശിവിരോചന-
ശിഖിവിലോചന! പാഹി മാം ഹര! (വിഭോ)

ച. 4: മൽക്കുമാരി സതീ സതീ = എന്റെ മകളും പതിവ്രതയുമായ സതി, തവ ശക്തി എന്ന് അറിയാതെ = അങ്ങയുടെ ശക്തിയാണ് എന്നു ധരിക്കാതെ, ധിക്കരിച്ചതിന് = നിന്ദിച്ചതിന്, ഇങ്ങു അനുഗ്രഹം ഏകിയത് = ഇങ്ങോട്ട് അനുഗ്രഹം നൽകിയത്, തേ കരുണാ = അവിടുത്തെ ദയതന്നെ.

ച. 5: മമ പാണിതന്നുടെ വൃത്തി = എന്റെ കയ്യിന്റെ പ്രവൃത്തി, വില്വദളങ്ങൾകൊണ്ടു തവ അർച്ചനം അസ്തു = കൂവളത്തിലകൾകൊണ്ട് അവിടുത്തെ പൂജയാകട്ടെ. (മമ) വാണിവൃത്തി = എന്റെ വാക്കിന്റെ പ്രവൃത്തി, തവ ഗുണനാമഗണസങ്കീർത്തനം അസ്തു = അവിടുത്തെ ഗുണങ്ങളുടെയും നാമസമൂഹത്തിന്റെയും വർണ്ണനമായി ഭവിക്കട്ടെ. ജയ = അവിടുന്നു ജയിച്ചാലും.

ച. 6 : ദുരിതഹര = പാപനാശക, സദാ മേ ശ്രവണം = എപ്പോഴും എന്റെ ചെവി, തവ ചരിതസുധയതു പിബതു = അവിടുത്തെ കഥാമൃതം പാനം ചെയ്യട്ടെ, വരദ ശങ്കര ഗിരിശ = വരങ്ങൾ നൽകുന്ന സുഖകരനായ കൈലാസനാഥ, മമ ഹൃദയം മുദാ = എന്റെ മനസ്സു സന്തോഷത്തോടെ, ഭവതി വിഹരതു = അങ്ങയിൽ കളിക്കട്ടെ, ഹരഹര ജയ = ശിവശിവ ജയിച്ചാലും.

ച. 7: ഉരഗഭൂഷണ = സർപ്പാഭരണ, സരസഭാഷണ = മധുരവചന, സുജനതോഷണ = സജ്ജനങ്ങളെ സന്തോഷിപ്പിക്കുന്ന ഭഗവാനേ, മാം പാഹി = എന്നെ രക്ഷിക്കണേ. നിരയമോചന = നരകനാശന, ശശിവിരോചനശിഖിവിലോചന = ചന്ദ്രനും സൂര്യനും അഗ്നിയുമാകുന്ന കണ്ണുകളോടുകൂടിയ ഭഗവാനേ, മാം പാഹി = എന്നെ രക്ഷിക്കണേ.

8 വിപദപാസന! വിഹഗവാഹന-
വിധികൃതാർച്ചന! പാഹി മാം.
ത്രിപുരശാസന! ഗിരിശരാസന!
വൃഷഭകേതന! പാഹി മാം ഹര! (വിപ)

പദം 30. പൊറനീര് - ചെമ്പട.

*(ശിവൻ ദക്ഷനോട്)*

ചരണങ്ങൾ

1 നീരജസംഭവനന്ദന! സുമതേ!
നീരസഭാവമിതരുതരുതിനിമേൽ.
പാരം നിന്നുടെ ദർപ്പനിമിത്തം
പരിഭവമിങ്ങനെ വന്നു ഭവിച്ചു.

2 ആർത്തികളെല്ലാം തീർന്നു ഭവാനും
ആനന്ദേന വസിക്ക നികാമം
കീർത്തിയുമാചന്ദ്രാർക്കം വിലസതു
കെല്പൊടു ശിവകൃപയാ ഭവതു ശുഭം.

ച. 8: വിപദപാസന = ആപന്നാശക, വിഹഗവാഹന വിധികൃതാർച്ചന = വിഷ്ണുവിനാലും ബ്രഹ്മാവിനാലും അർച്ചിക്കപ്പെടുന്ന ഭഗവാനേ, മാം പാഹി = എന്നെ രക്ഷിക്കണേ. ത്രിപുരശാസന = ത്രിപുരന്മാരെ സംഹരിച്ചവനും, ഗിരിശരാസന = മഹാമേരുപർവ്വതത്തെ വില്ലാക്കിയവനും, വൃഷഭകേതന = കാളയാകുന്ന കൊടിയടയാളത്തോടുകൂടിയവനും ആയ ഭഗവാനേ, മാം പാഹി = എന്നെ രക്ഷിക്കണേ.

പദം 30. ശിവൻ ദക്ഷനോടു പറയുന്നു—

ച.1: സുമതേ നീരജസംഭവനന്ദന = സൽബുദ്ധിയായ ബ്രഹ്മപുത്ര ദക്ഷ, ഇനിമേൽ നീരസഭാവമിത് = ഇനിമേലിൽ ഈ വിരോധം, അരുതരുത് = ഒരിക്കലും ഉണ്ടാവരുത്. പാരം നിന്നുടെ ദർപ്പനിമിത്തം = നിന്റെ വർദ്ധിച്ച ഗർവ്വ് നിമിത്തമാണ്, ഇങ്ങനെ പരിഭവം വന്നു ഭവിച്ചു = ഇപ്രകാരം അസുഖം വന്നുചേർന്നത്.

ച.2: ആർത്തികൾ എല്ലാം തീർന്നു ഭവാനും = സകല ദുഃഖങ്ങളും തീർന്നിട്ട് ഭവാൻ, നികാമം ആനന്ദേന വസിക്ക = ഏറ്റവും ആനന്ദത്തോടുകൂടി വസിക്കുക. ആചന്ദ്രാർക്കം = ചന്ദ്രാദിത്യന്മാർ ഉള്ളേടത്തോളം കാലം, കീർത്തിയും വിലസതു = കീർത്തിയും വിളങ്ങട്ടെ. ശിവകൃപയാ = ശിവനായ എന്റെ കാരുണ്യത്താൽ, കെല്പൊടു = മികച്ച, ശുഭം ഭവതു = മംഗളം ഭവിക്കട്ടെ.

ശ്ലോകം 35.

കൃതാശീർവ്വാദേഥ ത്രിപുരഭിദി
സാകം ദയിതയാ
ഗിരീശം കൈലാസം ഭഗവതി
ഗിരീശേ ഗതവതി
സുരേശൈഃ സാനന്ദൈർമ്മുനിഭിരപി
സ ശ്ലാഘിതയശാഃ
പ്രജേശോ ദക്ഷോപി പ്രചുരസുഖ-
മദ്ധ്യാസ്ത നഗരീം.

ശ്ലോകം 36. (സമാപ്തിമംഗളം)

അഗേന്ദ്രഭൂഷിതം ദേവ-
മപി നാഗേന്ദ്രഭൂഷിതം
സർവ്വമംഗലയോപേതം
സർവ്വമംഗലദം ഭജേ.

ദക്ഷയാഗം സമാപ്തം



ശ്ലോകം 35. കഥ ഉപസംഹരിക്കുന്നു—

അഥ ത്രിപുരഭിദി ഭഗവതി ഗിരീശേ = അനന്തരം ത്രിപുരഹരനായ ഭഗവാൻ പരമേശ്വരൻ, കൃതാശീർവ്വാദേ = ആശീർവ്വാദം നൽകി, ദയിതയാ സാകം = പ്രിയതമയായ സതീദേവിയോടുകൂടി, കൈലാസം ഗിരീശം ഗതവതി = കൈലാസപർവ്വതത്തിലേക്കു പോയപ്പോൾ, സാനന്ദൈഃ = ആനന്ദത്തോടുകൂടിയ, സുരേശൈഃ = ദേവശ്രേഷ്ഠന്മാരാലും, മുനിഭിഃ അപി = മഹർഷിമാരാലും, ശ്ലാഘിതയശാഃ = പ്രശംസിക്കപ്പെട്ട കീർത്തിയോടുകൂടിയ, സഃ ദക്ഷഃ പ്രജേശഃ അപി = ആ ദക്ഷപ്രജാപതിയും, പ്രചുരസുഖം = വളരെ സുഖമായി, നഗരീം അദ്ധ്യാസ്ത = നഗരിയിൽ വസിച്ചു.

ശ്ലോകം 36. അവസാനം മംഗളം ചെയ്യുന്നു—

അഗേന്ദ്രഭൂഷിതം അപി = കൈലാസപർവ്വതപ്രദേശത്തു വസിക്കുന്നവനാണെങ്കിലും, നാഗേന്ദ്രഭൂഷിതം = സർപ്പഭൂഷണനായ, സർവ്വമംഗലയാ ഉപേതം = പാർവ്വതിയോടുകൂടിയ, സർവ്വമംഗളദം = സകലമംഗളങ്ങളും ദാനം ചെയ്യുന്ന, ദേവം = ദേവനെ - ശിവനെ, ഭജേ = ഞാൻ ഭജിക്കുന്നു.

ഈ പദ്യത്തിൽ അഗേന്ദ്രഭൂഷിതനാണെങ്കിലും അഗേന്ദ്രഭൂഷിതനല്ല എന്നും സർവ്വമംഗളയോടുകൂടിയവനാണെങ്കിലും സർവ്വമംഗളങ്ങളെ ദാനം ചെയ്യുന്നവൻ = ഖണ്ഡിക്കുന്നവൻ (ദോ അവഖണ്ഡനേ എന്ന ധാതു) ആണ് എന്നും ഒരു വിരോധം ശബ്ദമഹിമയാൽ ആദ്യം തോന്നാം. എന്നാൽ ശരിയായ അർത്ഥം മനസ്സിലാവുമ്പോൾ ആ വിരോധം ഇല്ലാതാവുകയും ചെയ്യും. ഇതു ദക്ഷയാഗം കഥയുടെ സ്വഭാവം സൂചിപ്പിക്കുന്നു. ശിവനും ദക്ഷനുമായി വിരോധമുണ്ടെന്ന് ആദ്യം നമുക്കു തോന്നും, എന്നാൽ ഒടുവിൽ കൂടുതൽ സ്നേഹഭാവത്തിലാവുകയും ചെയ്യുന്നുണ്ടല്ലോ.

ശുഭം.



അനുബന്ധം

# ഇരയിമ്മൻതമ്പിയുടെ ചില ഗാനങ്ങൾ

സമ്പാ: ഉള്ളൂർ

1. അമ്പലപ്പുഴ ശ്രീകൃഷ്ണൻ
2. നെയ്യാറ്റിൻകര ശ്രീകൃഷ്ണൻ
3. മഹാവിഷ്ണു
4. ശിവൻ
5. ആറ്റിങ്ങൽ തിരുവാറാട്ടുകാവിൽ ഭഗവതി
6. ആറ്റിങ്ങൽ പള്ളിയറ ഭഗവതി
7. കൊല്ലത്തു ചുറ്റുമല ശ്രീപാർവ്വതി
8. ഗുരുവായൂർ ശ്രീകൃഷ്ണൻ
9. ഗുരുവായൂർ ശ്രീകൃഷ്ണൻ
10. വഞ്ചീശ്വരി റാണി ഗൌരി പാർവതീബായി
11. വഞ്ചീശ്വരി റാണി ഗൌരിപാർവതീബായി
12. റാണി രുക്മിണീബായി

## 1. അമ്പലപ്പുഴ ശ്രീകൃഷ്ണൻ

മാഞ്ചി - ഏകതാളം

പല്ലവി

പാർത്ഥസാരഥേ! പാഹി മാം കൃഷ്ണ! പാർത്ഥസാരഥേ!

അനുപല്ലവി

തീർത്ഥപദാശ്രിത ജനതാപ്രാർത്ഥിതാർത്ഥ സന്താനപാദപ!
പാർത്ഥ...

ചരണങ്ങൾ

1. അനഘമഹാമണിഭൂഷ! അമലകഞ്ചുകോഷ്ണീഷ വേഷ!
പാർത്ഥ....
2. സാരസനിഭനേത്ര! ചാരുപാണിധൃതശംഖതോത്ര!
പാർത്ഥ...
3. ഘർമ്മജലാഞ്ചിത തിലക! ക്ഷ്മാധൂളിപരിധൂസരാളക!
പാർത്ഥ...
4. പിഞ്ഛകരോഞ്ചിതചികുര! പീതചേല കാരുണ്യസാഗര!
പാർത്ഥ....
5. സുമശരസുന്ദരമൂർത്തേ! ശുകമുഖാവിരതഗീതകീർത്തേ!
പാർത്ഥ...
6. വിജയശതാംഗാഭരണ! വിഗതകൗരവകൃതാന്തദാരുണ!
പാർത്ഥ!.....
7. ജയ ജലജനാഭ! ഹരേ! ജയ ജയാംബരനദീശ! ശൗരേ!
പാർത്ഥ.....



## 2. നെയ്യാറ്റിൻകര ശ്രീകൃഷ്ണൻ

സുരുട്ടി-ചെമ്പട

പല്ലവി

നീലവർണ്ണ! പാഹി മാം സന്തതം നവനീതകൃഷ്ണ! പാഹി മാം

അനുപല്ലവി

ബാലഗോപാലപാല! കൃപാലയ! ഘൃത-
മാലാ കുലനിലയ! നന്ദഗോപനന്ദന നവഘന! നീല...

ചരണങ്ങൾ

1 അളികലംബി ലലന്തികാംശുമിളിത ലസ-
ദളകനികര! ചലദമലമണികുണ്ഡല!
ലളിതമുഖഗളിതലാലാരൂഷിതാകൃതേ!
ഗളകലിതദ്വീപിനഖാഭരണ! ശ്രീയദുവര! നീല...

2 പങ്കമോചന കേളിപതനസമയലഗ്ന-
പങ്കശോഭിത, ഭവപങ്കജാസനസേവ്യ!

അങ്കുരിതരദന ഹാസശോഭിവദന!
കിങ്കിണീമണിഗണകിരണരഞ്ജിത സുജഘന! നീല.....

3 മഞ്ജുനയനയുഗ മഞ്ജുളപരിവിഗള-
ദഞ്ജനാഞ്ചിത ചേതോഹരതരമണി-
ബന്ധശിഞ്ജാനമഞ്ജീരശ്രീഭാസുര ചരണ-
കഞ്ജയുഗള ശൌരേ! കമലനാഭ! ജയ ജയ. നീല...

## 3. മഹാവിഷ്ണു

തോടി- ചെമ്പട

പല്ലവി

ജപത ജപത ഹരിനാമ മനുജ ജപത

ചരണങ്ങൾ



1 അപരിമിതാംഹോഹരമനപായം
ആഗമസാധിതമമൃതോപായം ജപത.....
2 പതിതാനാമപി പാവനമന്ത്രം
ശിതികണ്ഠാനിശ ജീവനതന്ത്രം ജപത.....
3 കിം ബഹു തപസാ? കിം ബഹു യാഗൈഃ ?
കിം ബഹു യശസാ? കിം ബഹു യോഗൈഃ? ജപത....
4 ഭക്തിയുതാ വാ ഭയതരളാ വാ
മുക്തിപരാ വാ ഭുക്തിപരാ വാ ജപത....
5 സ്നാനേ പാനേ ശയനേ ഗമനേ
ദാനേ ഗാനേ ധർമ്മവിധാനേ ജപത.....
6. ആപദി സമ്പദി ചാഖിലസമയേ
ശ്രീപതിപദമനുചിന്തയ ഹൃദയേ ജപത......
7. ജനിമൃതി രോഗരസായനഭൂതം
സനകമുഖാഖില സന്മുനിഗീതം ജപത.....
8. ശ്രീരാമാച്യുത ശ്രീരമണേതി
നാരായണ! പത്മനാഭ! ജയേതി. ജപത.....

## 4. ശിവൻ

പുന്നാഗവരാളി - ചായ്പ്

പല്ലവി

ചന്ദ്രകലാധര! സാംബ! സദാശിവ! ശംഭോ! പാഹി.

അനുപല്ലവി

ശങ്കര ദേവ! മഹേശ്വര! ശാശ്വത! ശംഭോ!

ചരണങ്ങൾ

1 അംഗജശാസന! ഗംഗാധര! ഹര ശംഭോ!
സർവ്വമംഗലാകാന്ത! ഭുജംഗ വിഭൂഷണ ശംഭോ!
2 കാന്തമുനിജനസ്വാന്തനികേതന ശംഭോ!
ത്രിപുരാന്തക! ഘോരകൃതാന്തവിനാശന! ശംഭോ!
3 അജ്ഞാനഭഞ്ജന! യജ്ഞനിവാരണ! ശംഭോ!
ശുദ്ധവിജ്ഞാനരൂപ! സർവ്വജ്ഞ! ദയാലയ! ശംഭോ!
4. ഭക്തപരായണ! ഭർഗ്ഗ ഭവഹര! ശംഭോ!
ഭുക്തിമുക്തിപ്രദായക! ശക്തിപ്രകാശക! ശംഭോ!
5 ലോകാധിനാഥ! പിനാകായുധ! ജയ ശംഭോ!
വിധിപാകാന്തകമുഖ നാകാലയാർച്ചിത ശംഭോ!
6 അന്ധകദാനവസിന്ധുരശാസന! ശംഭോ!
ഭവബന്ധഹരലീല! ബന്ധുരവിഗ്രഹ! ശംഭോ!
7 പങ്കജസംഭവ പങ്കജനാഭസ്വരൂപ! സർവ്വ-
പങ്കവിമോചന ! പാലയ മാം ശിവ ശംഭോ!



## 5. ആറ്റിങ്ങൽ തിരുവാറാട്ടുകാവിൽ ഭഗവതി

തോടി-ചെമ്പട

പല്ലവി

പരദേവതേ! നിൻ പാദഭജനം ചെയ്യുന്നേനംബ!

അനുപല്ലവി

സുരദാനവതാപസസുജന പൂജിതപാദേ! വരദേ!
തിരുവാറാട്ടുകാവതിൽ വാണീടുന്ന പരമേശ്വരി
ജയ ജയ പര......

ചരണങ്ങൾ

1 ചൊല്ലാർന്ന നാന്മുഖനും മല്ലാരിദേവൻ താനും
മല്ലീശരവൈരിയുമെല്ലാനേരവും ദേവി!
ചില്ലീലതാഗ്രമൊന്നു മെല്ലെ നീയിളക്കീട്ടു
ചൊല്ലും വേലകൾ ചെയ്തു കല്യാണി വാണീടുന്നു.
അല്ലൽ വിവിധമുള്ളതിങ്ങു വിരവൊടു
തല്ലി നീക്കി നല്ലതരുളുവാൻ തവ
തെല്ലുപോലുമില്ല പണി; ഭവൽപദ-
പല്ലവങ്ങളുല്ലസിക്ക ഹൃദി മമ പര....
2 ലോകേശ്വരി! നിൻകൃപാലോകം ലഭിക്കുന്നേരം
ലോകേ ദീനൻ ധനികനാകുന്നതും കാണുന്നു

മൂകപ്രായനും ദ്രാക്ഷാപാകേ കവനം ചൊല്ലും
ശോകപ്രസംഗം ഭക്തലോകർക്കില്ലൊരു നാളും.
ഗുണതതിക്കു ഗണനമോർക്കിലില്ലതു
ഫണിപതിക്കു പണി വദിക്ക, തവ കഴലിണയെനിക്കു
തുണ നിനയ്ക്കി, ലഘമിരുൾഗണമൊഴിക്ക
മണിവിളക്കു പോൽ മമ. പര...

3. അഹിതമധു കൈടഭനിഹതികാരണം നീയേ
സഹിതസന്തോഷ ദേവമഹിതേ ഘോരാകാരനാം
മഹിഷാസുരനെക്കൊന്നു വിഹിതലോക രക്ഷണേ
നിഹതധൂമ്രലോചനേ! പ്രഹിതദൂത കുപിത-
ചണ്ഡമുണ്ഡദാനവേന്ദ്ര ഖണ്ഡിനി! ചണ്ഡവീര്യരക്ത-
ബീജമാഥിനി! ദണ്ഡിതാരിമണ്ഡലേ!
ത്രിശൂലിനി ചണ്ഡികേ!
നിസുംഭസുംഭമർദ്ദിനി! പര....

4 പാപങ്ങൾകൊണ്ടുളവാം താപത്രയാത്മ സക-
ലാപത്തൊഴിച്ചു കൃപയാ പാരം കടാക്ഷിച്ചു
ശ്രീപത്മനാഭൻ തന്റെ ശ്രീപാദഭക്തൻ വഞ്ചി-
ഭൂപാലൻ തന്റെ* വംശശ്രീവൃദ്ധിചേർക്കും നാഥേ!
വിദ്യ നീയവിദ്യ നീ ത്രയീമയി!
ഗദ്യപദ്യവർണ്ണനാദരൂപിണി!
ഹൃദ്യമായ വേദ്യവസ്തു നീ നിരവദ്യഭുക്തി-
ഭക്തിമുക്തിദായിനീ! പര......

## 6. ആറ്റിങ്ങൽ പള്ളിയറ ഭഗവതി

ശങ്കരാഭരണം - ചെമ്പട

പല്ലവി

കാത്യായനി! ദേവി! സദാ മാം കാത്തീടണമംബികേ!

അനുപല്ലവി

പാർത്താലിഹ ശരണം നീ മമ
പള്ളിയറയതിൽ വിളങ്ങിന ഭഗവതി! കാത്യാ....

ചരണങ്ങൾ

1 സമസ്തലോകവുമുള്ളിൽ വഹിച്ചോരു മായേ!
സൃഷ്ടികാലത്തിൽ
ശ്രമപ്പെടാതിങ്ങുളവായ തായേ! ബാധകളെല്ലാ-

---

* ഇത് തിരുവിതാംകൂർ രാജാക്കന്മാരുടെ ആററിങ്ങലുള്ള പരദേവതാക്ഷേത്രമാകുന്നു.

മമർത്തി നലമൊടു കാത്തു വളർപ്പതു നീയേ പാദാംബുജത്തിൽ
നമിപ്പവൻ ഹൃദി നിനച്ചിടും പുമർത്ഥമൻപൊടു കൊടുത്തീടും
മമത്വമധികവുമുദിച്ചിടും സമർത്ഥനെന്നതു വരുത്തിടും
സകലജനനി! ജയ നിരുപമചരിതേ! കാത്യാ....

2. മദിച്ചുവന്നൊരു മഹിഷമഹാസുരവീരം പോരിലമർത്തി
പദദ്വയത്താൽ മഥനം ചെയ്തതിഘോരം ഖഡ്ഗം കൊണ്ടേറ്റ-
മുദിച്ച കോപമൊടാശു വധിച്ചൊരു നേരം വേതാളാദികൾ
നടിച്ചു രണഭൂവി കളിക്കയും ത്രസിച്ചു ഖലജനമൊഴിക്കയും.
സ്തുതിച്ചു സുരതതി നമിക്കയും മൃദുസ്മിതദ്യുതി പൊഴിക്കയും
പറവതിനിഹ തവ കളികളിതെളുതോ കാത്യാ....

3 വളഞ്ഞ വാളൊടു വട്ടകശൂലകപാലം കൈക്കൊണ്ടു ദൈത്യ-
ഗളങ്ങൾ വെട്ടി മുറിച്ചൊരു നിന്നുടെ കോലം എന്നുള്ളിൽ നിത്യം
വിളങ്ങുവാൻ പണിയുന്നു സദാ പദമൂലം നിശ്ശേഷഭീതി-
കളഞ്ഞു വിരവിനൊടനുക്ഷണം തെളിഞ്ഞു നന്മകൾ വരുത്തണം
വളർന്നൊരഘമപഹരിക്കണം
ഹരിഹയമുഖസുരവരനതചരണേ! കാത്യാ.....

4 സുപർണ്ണകേതു സരോരുഹനാഭൻതന്റെ പത്നീദേവിയു-
മപർണ്ണയും വാണിയും മൂർത്തികൾ നിന്റെ ഭക്തജനാനാം
പ്രപുണ്യരൂപിണി! ഭൈരവി സന്തതമെന്റെ വംശത്തിനു*ള്ളൊ-
രുപദ്രവങ്ങളെയൊഴിക്കണം വിപത്തശേഷവുമകറ്റണം.
സപത്നകുലമദമമർത്തണം കൃപയ്ക്കു പാത്രീഭവിക്കണം
അടിയനതിനു വരമരുളുക സതതം. കാത്യാ....

## 7. കൊല്ലത്തു ചുറ്റുമല ശ്രീപാർവ്വതി

സാവേരി - ചെമ്പട

പല്ലവി

പാഹി മാം ഗിരിതനയേ! സന്തതം - തവ
പാദപങ്കജം തൊഴുന്നേൻ

അനുപല്ലവി

ദേഹികൾക്കു നിൻ കൃപാലേശം ലഭിച്ചിതെന്നാൽ
ദേഹിയെന്നിഹ ജഗദീശ്വരി ചൊല്ലീടുമോ? പാഹി.....

ചരണങ്ങൾ

1 കാർത്തളിരിണയുള്ളിൽ ചേർത്തു വാണീടുമെന്നെ
കാത്തീടായ്കിലതിനു കീർത്തികേടില്ലയോ തേ?

---

*പള്ളിയറബ് ഭഗവതിയും തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ കുലദേവതയാണ്.

പാർത്തിടാതെ നീയെൻറെയാർത്തികളഖിലവും
തീർത്തു നിങ്കലധികം വീർത്ത ഭക്തി നല്കേണം.

2 ഏതാനുമൊരു പിഴ ചെയ്തോ? ചെയ്താലുമതു-
മാതാവേ! നിന്നുടയ ചേതസി കരുതാമോ?
ആതങ്കമൂലമായ പാതകമെല്ലാം തീർത്തു
മാതംഗി! കാത്താലെന്തു ചേതം നിനക്കു ദേവി!പാഹി......

ചുറ്റുമലയിൽ വാഴും മുറ്റും ശ്രീപത്മനാഭ-
നുറ്റ സോദരീ! ലോകം പെറ്റ കാരുണ്യമൂർത്തേ!
കുറ്റങ്ങളഖിലവും തെറ്റെന്നു സഹിച്ചു നീ
ചെറ്റു കടാക്ഷിക്കേണം മറ്റൊരാശ്രയമില്ലേ പാഹി....

## 8 ഗുരുവായൂർ ശ്രീകൃഷ്ണൻ

ശ്രീരാഗം - ചെമ്പട

പല്ലവി

കരുണ ചെയ്‌വാനെന്തു താമസം കൃഷ്ണാ!
കഴലിണ കൈതൊഴുന്നേൻ.

അനുപല്ലവി

ശരണാഗതന്മാർക്കിഷ്ടവരദാനം ചെയ്തു ചെമ്മേ
ഗുരുവായുപുരം തന്നിൽ മരുവുമഖില ദുരിതഹരണ! ഭഗവൻ!
കരുണ......

1 താരിത്തനവി തഞലോടും ചാരുത്വം ചേർന്ന പാദം
ദൂരത്തിങ്ങിരുന്നോരോ നേരത്തിൽ നിനച്ചാലും
ചാരത്തങ്ങു വന്നുപചാരത്തിൽ സേവിച്ചാലും
പാരിൽത്തിങ്ങിന തവ പരമപൂരുഷ! ന ഖലു ഭേദമേതും
കരുണ.....

2 ഉരുതരഭവസിന്ധൗ ദുരിതസഞ്ചയമാകും
തിരതന്നിൽ മരുവുന്ന നരതതിക്കവലംബം
മരതകമണിവർണ്ണൻ ഹരിതന്നെയെന്നും തവ
ചരിതവർണ്ണനങ്ങളിൽ സകലമുനികൾ
പറവതറിവനധുനാ കരുണ......

3 പിഞ്ഛഭരേരമണിഞ്ഞ പുഞ്ചികുരഭംഗിയും
പുഞ്ചിരിചേർന്ന കൃപാപൂർണ്ണകടാക്ഷങ്ങളും
അഞ്ചിതവനമാലാഹാരകൌസ്തുഭങ്ങളും
പൊൻചിലമ്പും പാദവും ഭുവനമഥന! മമ ഹൃദി
കരുതുന്നേൻ കരുണ.....

4 ധാതാവാദിയാം ലോകത്രാതാവായുള്ള ഗുരു-
വാതപുരവരനികേത! ശ്രീപത്മനാഭ!
പ്രീതി കലർന്നിനി വൈകാതെ കനിവിനോടെൻറെ
വാതാദിരോഗം നീക്കി വരദ! വിതര സകലകുശലമധികം
കരുണ.....

## 9 ഗുരുവായൂർ ശ്രീകൃഷ്ണൻ

മുഖാരി - ചെമ്പട

പല്ലവി

അടിമലരിണതന്നെ കൃഷ്ണ! അടിയനൊരവലംബം

അനുപല്ലവി.

കടൽമകളുടെ കുളുർമുലയിണ പുണരും കാർമുകിൽ വർണ്ണ!

ചരണങ്ങൾ

1 പരമദയാംബുനിധേ! കൃഷ്ണാ പാലിക്കണമെന്നെ
തിരുവുടലുടെ വടിവെപ്പൊഴുമെന്നുടെ ചിത്തേ
തോന്നേണം

2 അന്തകനണയൊല്ലാ കൃഷ്ണ! അതിനിത
കൈതൊഴുതേൻ
നിൻതിരുവടി കൃപചെയ്യേണം മയി നിത്യം ഗോവിന്ദ!

3 ഗുരുവായുപുരേശ! കൃഷ്ണ! ഗുരുവായതു നീയേ
അറിയരുതടിയനു ഗുണവും ദോഷവുമരുളുക ശുഭമാർഗ്ഗം
അടിമ.......



## 10. വഞ്ചീശ്വരി റാണി ഗൗരി പാർവ്വതീബായി

കാമോദരി - ചെമ്പട

പല്ലവി

പാരിടങ്ങളിലെങ്ങുമിങ്ങനെ വഞ്ചീശ്വരിയെപ്പോലെ
ഭാഗ്യമുള്ളവരില്ല നൂനം.

അനുപല്ലവി

താരിൽ മങ്കയുമൂഴിയും ബത
ധാത്രീശ്വരിയുടെ വശമതിലായി പാരിട ....

ചരണങ്ങൾ

1 ആർത്തികൾ ജനങ്ങൾക്കു തീർത്തു ധർമ്മകാര്യങ്ങൾ
കാത്തിടുവാനായ് വഞ്ചിഭൂപന്മാരുടെ പുണ്യ-
പൂർത്തിതാനതിന്നനുരൂപം കൈക്കൊണ്ടു ചാരു
മൂർത്തിയായിഹ നേർത്തിടാതൊരു കീർത്തി ദിശി ദിശി
ചേർത്തിടുന്നൊരു പാർത്ഥിവനായികതന്റെ ഗുണങ്ങളെ
വാഴ്ത്താനെളുതല്ലിതു പാർത്താൽ പാരിട....

2 ക്ഷോണീതലത്തിലെങ്ങും വാണീടുന്നൊരു ജന-
ശ്രേണിതന്നുടെ രക്ഷ ചെയ്‌വാനൻപൊടു വിഷ്ണു-
പ്രാണവല്ലഭ ലക്ഷ്മീ ദൈവാൽ വന്നിതോ മന്നിൽ
വാണിയോ രുദ്രാണിയോ ഇന്ദ്രാണിയോ കല്ല്യാണി പാർവ്വതി-
റാണി മഹീശ്വരി കാണികളിങ്ങനെ കൊണ്ടാടീടുന്നതു
കണ്ടാൽ പാരിട....

3 വാണീഗുണങ്ങൾ കേട്ടാൽ നാണിക്കുമമൃതവും
പാണിക്കു ദാനശീലമേറ്റമത്രയുമല്ല
കാണിക്കും വൈരികളിലൂറ്റം ഗോബ്രാഹ്മണ പരി-
ത്രാണകർമ്മധുരീണ ശാസ്ത്രപുരാണ നാടക ഭാണ കോവിദ
വൈണികഗായകസഭയിലിരുന്നതിമോദം ചെയ്യുന്നു വിനോദം
പാരിട......

4. ശ്രീമാനാകുന്ന ബാലരാമവർമ്മ ഭൂപാല-
സ്വാമി തന്നിളയമാതാ സാമ്രാജ്യലക്ഷ്മീ
സീമാ നിത്യാന്നദാനോപേതാ ശരണാഗതാഖില-
ഭൂമിപാലശിഖാമണീഗണധാമരഞ്ജിതകോമളാംഘ്രിനി-
കാമസുനീതി മഹാമതി പാർവ്വതിറാണി കരുണാമൃത
വേണീ പാരിട......

5 പ്രീതിയുമുള്ളിലൊരു ഭീതിയുമുള്ള ബഹു-
നീതിജ്ഞ മന്ത്രികളൊന്നിച്ചു കാര്യാകാര്യങ്ങൾ
ചാതുര്യമോടിഹ മന്ത്രിച്ചു മര്യാദ ധർമ്മവു-
മേതുമേ പിഴയാതെ തന്നുടെ ചേതസാപി നിനച്ചു
കല്പന
വീതവിശങ്കം നല്കീടുന്നൊരു മാന്യാ ജഗദേകവദാന്യാ -
പാരിട .....
കൊല്പോടനന്തനാകും തല്പേ പള്ളികൊള്ളുന്ന
ചിൽപുമാൻ പത്മനാഭസ്വാമിതന്റെ കാരുണ്യം
കല്പവല്ലിയോടൊപ്പമെന്നു ജഗൽപ്രസിദ്ധമതിൽപരം
കിമു?
കല്പന നീളെ നടപ്പതുമിനിയാകല്പമതിന്നില്ല വികല്പം
- പാരിട....

## 11 വഞ്ചീശ്വരി റാണി ഗൗരി പാർവതീബായി

സൌരാഷ്ട്രം - ചെമ്പട

പല്ലവി

മനസാ കരുതുന്നതമ്പൊടു
മടിച്ചിടാതിഹ കൊടുക്ക വിരവൊടു മനസാ...

അനുപല്ലവി

സനകാങ്കിത സരസീരുഹലോചന!
ശരണാഗത പാർവ്വതി രാജേശ്വരി മനസാ.....

ചരണങ്ങൾ

സന്തതമോദിതബുധപരിവാരം അന്തികസീമനി വന്നനുവാരം
നിന്തിരുവടിയുടെ ചരിതമുദാരം ചിന്തതെളിഞ്ഞുരചെയ്യുന്നേരം

ചെന്തളിർമൃദുഗാത്രം രോമാഞ്ചിതമുടനതിമാത്രം
കലയതി ഹന്ത ബാഷ്പപാത്രം മോദമൊടായീടുന്നു നേത്രം.
എന്തുതാമസം തവ പ്രിയോചിതചിന്തിതങ്ങ-
ളന്തരായമെന്നിയേ ചന്തമൊടാശു കൊടുപ്പതിനാശ്രിത-
സന്താനദ്രുമ നിന്നെയൊഴിഞ്ഞു ഹൃദന്തരമതിലിഹ
കരുതീടുന്നില്ലതി ശുഭഗുണ നിധിയാം വഞ്ചീശ്വരി
മനസാ....

2 സ്നാനജപാർച്ചന നിയമവിധാനം ദാനമസംഖ്യം വിവിധ
മന്യൂനം.
മാനമോടതിഥിപൂജ നിദാനം ഹാനിവരാതൊരു
ഭോജനദാനം
ഗാനനടനഭേദം ചേർന്നൊരു കളികളൊടു വിനോദം
പലതിവ മാനിനി സാമോദം ചെയ്‌വതു മാന്യ!
നിൻപ്രസാദം
ധ്യാനശീലമാനസേന കരുതി മഹാനുഭാവ!
വാണീടുന്നഹോ ബത ദീനജനൈകപരായണ
മാധവ ദേവ ഭവദ്രതിസുഖമതിലതികുതുകാനുദിനം
തവ കരുണ ലഭിപ്പതിനടിമലർ പരിചൊടു
തൊഴുമവനീശ്വരി! മനസാ....

3 ശ്രീമദനന്തപുരോത്തമ സദന! കാമദ!
മൃദുഹസിതാഞ്ചിതവദന!
ശ്രീമധുസൂദന തനുജിതമദന! സ്വാമിൻ!
ദുരീകൃതനതകദന!
ശ്യാമജലധരാഭ! സദ്ഗുണശരണധൃതസുനാഭ, ദാരിത-
ഭീമസാലവസൗഭ, ദൃഢഗാംഭീര്യ! നളിനനാഭ!
സോമചൂഡ താമരോത്ഭവേന്ദ്രമുഖാമരേഡ്യ!
കോമളാംഗി രാപകൽ രാമ ജനാർദ്ദന! കൃഷ്ണ! ഹരേ!
നാരായണ ജയ വരദേതി സദാ തവ
നാമജപത്തൊടു മരുവും പാർവ്വതീ
നാമധേയമിയലുന്നൊരു രാജ്ഞി — മനസാ......

## 12. റാണി രുക്മിണീബായി*

ശങ്കരാഭരണം - ചെമ്പട

പല്ലവി

കുലശേഖരനൃപ സോദരി തന്നുടെ
ഗുണവർണ്ണനമെളുതോ?

* സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സിലെ സഹോദരി.





അനുപല്ലവി

കലശാംബുധികന്യാപതിയാകിയ കഞ്ജനാഭകൃപയാ
വഞ്ചീശ്വര
കുലപോഷണമതു ചെയ്‌വാനിങ്ങനുകൂലഭാഗ്യമൊടുള-
വായീടിന കുല.......

ചരണങ്ങൾ

1 വണ്ടാർപൂങ്കുഴൽമണിയാം ഭഗവതി തണ്ടാർമാനിനി
കുണ്ഡിനേ
കണ്ടാലഴകൊടു ഭീഷ്മകസുതയായുണ്ടായി ക്ഷിതിമണ്ഡനേ
രണ്ടാം രുക്മിണിയായിഹ ഭാഗ്യംകൊണ്ടുളവായെനിങ്ങനെ
കൊണ്ടാടീടുന്നഖിലജനങ്ങളുമിണ്ടൽ വെടിഞ്ഞു ദിനേ ദിനേ
ഉണ്ടതിനുമാത്രം ഗുണചരിത്രം അതിവിചിത്രം പവിത്രം കുല.......
സുരസുരഭിയോടെതിർവിതരണ ഗുണമിയലിന കുല.......

2 സംഗീതാഞ്ചിത സാഹിത്യാദിവിധങ്ങളിലേറ്റം മോദവും
ശൃംഗാരാദിരസാന്വിത നാടകഭംഗികൾ കണ്ടു വിനോദവും
മങ്ങാതുള്ളൊരു മംഗലകരനിയമങ്ങളൊടമലാചാരവും
ഗംഗാധരഹരി ഗൌരീപദഭജനങ്ങളിലതിവിശ്വാസവും
തുംഗകീർത്തിയെങ്ങും ജഗതി തിങ്ങുംപടി
വിളങ്ങുന്നിങ്ങും മുദമൊടു മധുരത തടവിന മണിഭുവി കിമു-
കുല....

3 മാതാവാകിയ പാർവ്വതിരാജ്ഞിയിലാദരമാർന്ന വിനീതിയും
താതനതായൊരു രാജരാജനൃപചേതസി ചേർക്കും പ്രീതിയും
വീതാതങ്കം ധർമ്മസ്ഥിതിയിൽച്ചാതുരിപൂണ്ടൊരു നീതിയും
ഭൂതലമതിലില്ലാർക്കുമിവണ്ണം പാതക കർമ്മണി ഭീതിയും
മോദമാർന്ന നോക്കും മധുരവാക്കും ആധിതീർക്കുമേവർക്കും
ക്ഷിതിതലഗതനൃപവിതതികളടിതൊഴുമൊരു - കുല......

●●

